# അഭിനവ ഹൈസ്കൂൾ
# ഇൻഡ്യാ ചരിത്രം

(According to the New Travancore-Cochin
Syllabus of 1952—53)

PART III FOR FORM VI

(Revised 1952 Edition of the only approved text-book
in Indian History for Form VI vide Travancore - Cochin
Gazette of 18th July 1950)

BY
**K. M. JOSEPH, M. A., (COLUMBIA), F. R. G. S.,**
**SENATE MEMBER, UNIVERSITY OF TRAVANCORE.**
**Specialist in History and Geography.**
**(Author of THE NEW HIGH SCHOOL HISTORY OF THE WORLD,**
**The New High School Geography, etc.,**




**THE EDUCATIONAL BOOK DEPOT,**
**COLUMBIA VILLA, PATTOM PALACE P. O.,**
**TRIVANDRUM.**

# അഭിനവഹൈസ്കൂൾ ഇൻഡ്യാചരിത്രം

(According to the New Travancore-Cochin Syllabus of 1952-53)

## Part III for Form VI

*(Revised 1952 Edition of the only approved Text-book in Indian History for Form VI, Vide Travancore-Cochin Gazette dated 18th July 1950)*

BY

K. M. JOSEPH M. A. (COLUMBIA, NEW YORK), S. G., F R. G. S., (LONDON).

SPECIALIST IN HISTORY AND GEOGRAPHY.

AUTHOR OF THE NEW HIGH SCHOOL WORLD HISTORY, ETC.

SENATE MEMBER, UNIVERSITY OF TRAVANCORE.




THE EDUCATIONAL BOOK DEPOT,
COLUMBIA VILLA, PATTOM PALACE P. O.,
TRIVANDRUM.

1952

 [Price Re 1 As. 8.

# PREFACE

In this revised 1950 Edition of the third volume of the New High School History of India in Malayalam the only approved text-book in Indian History for Form VI of the High Schools in Travancore-Cochin State (as notified in the Travancore-Cochin Gazette dated 18th July 1950), I have outlined the historical evolution of Modern India from 1813 to 1950. Only the more prominent dates and places are introduced in locating the great personalities, events or movements as laid down in the New Syllabus introduced as per order of the Director of Public Instruction dated 4th July 1950.

The treatment is chronological, simple and concise The maps and other illustrations in the book would help to make the study of India's past real and lively. My aim in presenting this work is to develop a broad human interest in the progress of the Indian nation. The book presents a brief survey of the main currents and movements, the out-standing personalities and the part played by them in the progress of Modern India.

TRIVANDRUM,
*17th July 1950.*

K. M. JOSEPH,

## PREFACE TO REVISED 1952 EDITION

In this new edition the book has been thoroughly revised and brought up-to-date, including the working of the new administrative system up to May 1952. A number of new maps and the S. S. L. C. Examination Questions of April 1952 have been added.

TRIVANDRUM
*21st May 1952.*

K. M. JOSEPH.

# വിഷയവിവരം.

അദ്ധ്യായം. പുറം

# ചിത്രങ്ങൾ.

ക്രമനമ്പർ — പുറം

# THE NEW HIGH SCHOOL HISTORY OF INDIA

# അഭിനവ ഹൈസ്ക്കൂൾ

# ഇൻഡ്യാചരിത്രം

## PART III. ആധുനിക ഇൻഡ്യാ.

### അദ്ധ്യായം 34.

### ഈസ്റ്റിൻഡ്യാക്കമ്പനിയുടെ ഭരണവും ബ്രിട്ടീഷ് ഇൻഡ്യാസാമ്രാജ്യത്തിൻെറ സമ്പൂർത്തിയും (1813—58)

#### 1. മാർക്വിസ് ഓഫ് ഹേസ്റ്റിങ്സ് (1813—23)

(പുരോഗമന നയം)

1813-ലെ ചാർട്ടർ നവീകരണം.—1813-ൽ കമ്പനിയുടെ ചാർട്ടർ നവീകരിച്ചപ്പോൾ ഇൻഡ്യൻ വാണിജ്യത്തിൽ ഈസ്റ്റിൻഡ്യാക്കമ്പനിക്കുണ്ടായിരുന്ന കുത്തക നിർത്തുകയും, ചൈനായുമായുള്ള വാണിജ്യം കുത്തകയായി തുടരുവാൻ അനുവദിക്കുകയുംചെയ്തു. ഇതിനുശേഷം ബ്രിട്ടീഷ് ഗവണ്മെൻറിൻെറ പ്രതിനിധിയെന്നനിലയിൽ ഇൻഡ്യാഭരണകാര്യങ്ങളിൽ കമ്പനിക്കാരുടെ ശ്രദ്ധ കൂടുതലായി പതിഞ്ഞുതുടങ്ങി.

രാജ്യസമ്പാദനം.—രാജ്യസമ്പാദനത്തിനായി മാർക്വിസ് ഓഫ് ഹേസ്റ്റിങ്സ് സബോർഡിനേററ് ഐസൊലേഷൻ എന്ന നയം പ്രയോഗിച്ചു. ഈ നയത്തിൽ സംരക്ഷണം, മേൽക്കോയ്മയോടുള്ള കീഴ്‌വഴക്കം,

ഏതദ്ദേശീയ രാജ്യങ്ങളുടെ വിദേശകാര്യങ്ങളിൽ ബ്രിട്ടീഷ് കോയ്മയ്ക്കു പ്രവേശമുണ്ടെങ്കിലും ആഭ്യന്തര ഭരണകാര്യങ്ങളിൽ ഇടപാടില്ലാതിരിക്കുക, മേൽക്കോയ്മയുടെ അറിവു കൂടാതെ ഏതദ്ദേശീയ രാജ്യങ്ങൾ പരസ്പരം ഇടപെടാതിരിക്കുക, സൈന്യസംബന്ധമായ സഹകരണത്തിന്മേൽ അടിസ്ഥാനപ്പെട്ട ഒരു ബന്ധം ഏതദ്ദേശീയ രാജ്യങ്ങളും ബ്രിട്ടീഷ് കോയ്മയുമായി ഉണ്ടായിരിക്കുക, എന്നീ അഞ്ചു പ്രധാന സംഗതികൾ അടങ്ങിയിരുന്നു. ഇവയിൽ ആദ്യത്തെ മൂന്നും വെല്ലസ്ലിയുടെ അഭിപ്രായമായിരുന്നു. അടുത്ത രണ്ടു സംഗതികൾ ഹേസ്റ്റിങ്സ് നൂതനമായി നടപ്പിൽവരുത്തിയവയാണ്. ഇവരുടെ ഭരണനയങ്ങൾക്ക് ഏകദേശമായ ചില സാമ്യങ്ങളുണ്ടെങ്കിലും, പല വിഷയങ്ങളിലും വ്യത്യാസമുണ്ടായിരുന്നു. ഹേസ്റ്റിങ്സിൻെറ നയം ഒരു നൂതന ഏർപ്പാടു തന്നെ ആയിരുന്നു. നോൺ ഇൻറർവെൻഷൻ അഥവാ നാട്ടുരാജ്യങ്ങളുമായി ഇടപാടുകൂടാതെയിരിക്കുന്ന നയം ഇക്കാലത്തു് ഫലശൂന്യവും അസാദ്ധ്യവുമായിരുന്നു. വെല്ലസ്ലിയുടെ സബ്സിസിഡിയറി സിസ്റ്റം അനുസരിച്ചു് ബന്ധത്തിൽ ഏർപ്പെട്ടിട്ടുള്ള എല്ലാ ഏതദ്ദേശീയ രാജ്യങ്ങളേയും ശത്രുക്കളിൽനിന്നു് രക്ഷിച്ചുകൊള്ളാമെന്നു് ബ്രിട്ടീഷുകാർ ഭാരമേററിരുന്നതിനാൽ, രാജ്യം ശരിയായി ഭരിക്കുന്നതിൽ ഏതദ്ദേശീയ രാജാക്കന്മാർ താൽപര്യമുള്ളവരായിരുന്നില്ല. ബ്രിട്ടീഷ് സൈന്യങ്ങളെ ഏതദ്ദേശീയ രാജ്യങ്ങളിൽ താമസിപ്പിച്ചതോടുകൂടി പിരിച്ചുവിടപ്പെട്ട ഇൻഡ്യൻ സൈന്യങ്ങൾ രാജ്യമൊട്ടുക്കു സഞ്ചരിച്ചു് കൊള്ളചെയ്തുവന്നു. വെല്ലസ്ലിയുടെ നയത്തിനു് ഇപ്രകാരം രണ്ടുവിധ ദോഷങ്ങളുണ്ടായിരുന്നുവെങ്കിലും, പരസ്പര മത്സരത്താൽ നശിച്ചേക്കാമായിരുന്ന സ്വദേശരാജ്യങ്ങളെ സംരക്ഷിച്ചുവെന്നതു് ഇര

നയത്തിന്റെ ഒരു വലിയ ഗുണം തന്നെയായിരുന്നു. എന്നാൽ ഇക്കാലത്തു് ഏതദ്ദേശീയ രാജാക്കന്മാരെ ബ്രിട്ടീഷ് ബന്ധത്തിൽ പൂർവ്വാധികം ഉറപ്പിക്കേണ്ട ആവശ്യമുണ്ടായിരുന്നു. സബ്സിഡിയറിസിസ്റ്റം ഇതിന്നു് ഒട്ടും തന്നെ പര്യാപ്തമായിരുന്നുമില്ല അതിനാൽ ഹേസ്റ്റിങ്സ് "സബോർഡിനേററു് ഐസൊലേഷൻ" എന്ന നയം പ്രയോഗിച്ചു് ഏതദ്ദേശീയരാജ്യങ്ങളുമായുള്ള ബ്രിട്ടീഷ് ബന്ധം പൂർവ്വാധികം ബലപ്പെടുത്തി.

നേപ്പാൾയുദ്ധം. —മാർകിസ് ഓഫ് ഹേസ്റ്റിങ്സിന്റെ കാലത്തു് (1813—23) ഏതദ്ദേശീയരുമായി പല യുദ്ധങ്ങളുണ്ടായി. യൂറോപ്യൻരീതിയിൽ യുദ്ധം അഭ്യസിച്ചിരുന്ന ഗൂർക്കാസൈന്യം ബ്രിട്ടീഷ് അതിർത്തിക്കുള്ളിൽ പ്രവേശിക്കുകയാൽ, ഇവരുമായി യുദ്ധംനടത്തുവാൻ ഹേസ്റ്റിങ്സ് നിർബന്ധിതനായിത്തീർന്നു. നേപ്പാളിലെ പർവ്വതപ്രദേശങ്ങളിൽ പ്രവേശിക്കുവാൻ ഇംഗ്ലീഷുകാർക്കു സാധിക്കുകയില്ലെന്നായിരുന്നു ഗൂർക്കാജാതിക്കാർ വിചാരിച്ചതു്. യുദ്ധംനടത്തുവാൻ വളരെ പ്രയാസമുണ്ടായെങ്കിലും, തലസ്ഥാനമായ കാറമാൻഡുവിലേയ്ക്കു് ഇംഗ്ലീഷ്സൈന്യം പ്രവേശിച്ചതോടുകൂടി ശത്രുക്കൾ സിഗൌളിയിൽവെച്ചു് ഉടമ്പടിചെയ്തു. കാളിനദിക്കു പടിഞ്ഞാറുള്ള പ്രദേശങ്ങളിന്മേൽ ഇവൎക്കുള്ള അവകാശം ഇതിനാൽ ഉപേക്ഷിക്കേണ്ടതായ്വന്നു. സിംല, നൈനിതാൽ, മുസൂറി എന്നീ സുഖവാസസ്ഥലങ്ങൾ ഈ പ്രദേശങ്ങളിൽ ഉൾപ്പെടുന്നു. തറൈ, സിക്കിം ആദിയായ പ്രദേശങ്ങളും ഇംഗ്ലീഷുകാർക്കു വിട്ടുകൊടുക്കുകയും, നേപ്പാളിൽ ഒരു ബ്രിട്ടീഷ് റസിഡണ്ടിനെ സ്വീകരിക്കുകയുംചെയ്തു.

പിൻഡാറിയുദ്ധം.(1817).—മാർകിസ് ഓഫ് ഹേസ്റ്റിങ്സ് ഇൻഡ്യയിലെത്തിയപ്പോഴേക്കു പിൻഡാറികൾ എന്നൊരുകൂട്ടം കവർച്ചസംഘക്കാരുടെ കവർച്ച

നിമിത്തം ഇൻഡ്യയുടെ പടിഞ്ഞാറും മദ്ധ്യത്തിലുമുള്ള പ്രദേശങ്ങൾ സമാധാനരഹിതമായിത്തീൎന്നു. സിൻഡ്യാ,




ചിത്രം 1. 1795-ലെ ഇൻഡ്യാ.

1, മഹാരാഷ്ട്രസംയുക്തഭരണപ്രദേശങ്ങൾ.
2. ബ്രിട്ടീഷ് പ്രദേശങ്ങൾ.
3. ബ്രിട്ടീഷ് സംരക്ഷിത രാജ്യങ്ങൾ.

ഹോൾക്കർ എന്നീ പ്രധാനികളുടെ യുദ്ധസേവനത്തിൽ കൂലിസൈന്യമായി ഏർപ്പെട്ടിരുന്ന ഇവർ മഹാരാഷ്ട്ര രുടെ സംരക്ഷണത്തിലിരുന്നു. പിൻഡാറികൾ ഒരു പ്രത്യേക ജാതിയിലോ മതത്തിലോ ഉൾപ്പെട്ടിരുന്നില്ല. വിവിധ വർഗ്ഗക്കാരായ ഇവരെ യോജിപ്പിച്ചതു് കൊള്ള എന്ന ഏകോദ്ദേശം മാത്രമായിരുന്നു. അമീർഖാൻ, കറിംഖാൻ, ചിറു എന്നീ പിൻഡാറി നായകന്മാർ ധൈര്യശാലികളായിരുന്നു. ഇവക്കു് അനവധി തോക്കു കളുണ്ടായിരുന്നു. ഒരേസമയത്തു് 60,000 അശ്വസൈന്യത്തെ പോർക്കളത്തിൽ ഏർപ്പെടുത്തുവാൻ ഇവക്കു് പ്രയാസമില്ലായിരുന്നു. കൊള്ള നടത്തി ജനങ്ങളെ സ്ത്രീ പുരുഷ ഭേദമെന്യേ വധിക്കുന്നതിൽ ഇവർ ഒട്ടും മടിച്ചില്ല. സമാധാനപരിപാലനാർത്ഥം ഇവരെ നശിപ്പിക്കുവാൻ പര്യാപ്തമായ ഒരു മഹാസൈന്യത്തെ ഇംഗ്ലീഷുകാർ ഏർപ്പെടുത്തി. ഇംഗ്ലീഷു് സൈന്യം പിൻഡാറികളെ നാലുഭാഗത്തും വളഞ്ഞു് നിശ്ശേഷം നശിപ്പിച്ചു.

രാജപുത്രരാജ്യങ്ങൾ,—ജയപുരം, ഉദയപുരം, ജോഡ്പുരം ആദിയായ രാജപുത്രരാജ്യങ്ങളുമായി ഇക്കാലത്തു് ഹേസ്റ്റിങ്സ് പ്രത്യേകം ഉടമ്പടികൾ ചെയ്തു് അവരെയും ബ്രിട്ടീഷ് സംരക്ഷണയിൽ വരുത്തി.

മൂന്നാമത്തെ മഹാരാഷ്ട്രയുദ്ധം (1817-18).— ഇക്കാലത്തു് പ്രധാന മഹാരാഷ്ട്രാധിപതികൾ ഇംഗ്ലീഷുകാക്കെതിരായി ആലോചന നടത്തിവന്നു. കൊള്ളക്കാരായ പിൻഡാറികളെ പുലത്തിക്കൊണ്ടുവന്നതു ഇവരായിരുന്നു. 1817-ൽ പേഷ്വാ ഇംഗ്ലീഷ്കാരുമായി യുദ്ധത്തിനൊരുങ്ങി. ഏകയുദ്ധത്താൽ ഇംഗ്ലീഷുസൈന്യം പേഷ്വായെ ബന്ധനസ്ഥനാക്കി ഗംഗാതീരത്തുള്ള ബിതൂർ എന്ന സ്ഥ

ലത്തേക്കു് അയയ്ക്കുകയും, അദ്ദേഹത്തിൻെറ സ്ഥലങ്ങൾ കമ്പനിവക പ്രദേശങ്ങളോടു ചേർക്കുകയും ചെയ്തു. ഹോൾക്കറിൻെറ സൈന്യത്തെ മെഹിഡ്പുരം എന്ന സ്ഥലത്തുവച്ചു് ഇംഗ്ലീഷുകാർ തോല്പിച്ചു. തദനന്തരം മണ്ഡ്ശോരത്തെ ഉടമ്പടിപ്രകാരം ടോങ്കു്, രാമപുരം, ബണ്ഡി ആദിയായ പ്രദേശങ്ങൾക്കുള്ള അവകാശം ഹോൾക്കർ ഉപേക്ഷിക്കേണ്ടതായ്വന്നു. പേഷ്വാമാരുടെ ഭരണം ഇവിടെ അവസാനിച്ചു. പ്രസിഡൻസികൾ മൂന്നും പരസ്പരം ബന്ധിപ്പിക്കുവാൻ ഇതോടുകൂടി സാധിച്ചു.

സാഗാർപ്രദേശവും ഇക്കാലത്തുതന്നെ ബ്രിട്ടീഷ് ഇൻഡ്യയോടു ചേർത്തു. ഇംഗ്ലീഷുകാർക്കെതിരായി ഗ്രക്കാജാതിക്കാരുമായി രഹസ്യാലോചനനടത്തിക്കൊണ്ടിരുന്ന സിൻഡ്യയും ഇംഗ്ലീഷുകാർക്കു് ആജ്മിർ വിട്ടുകൊടുക്കുകയും, രാജപുത്രരിൽനിന്നും കപ്പം ഈടാക്കുന്നതിനുള്ള അവകാശം ഉപേക്ഷിക്കുകയും ചെയ്തു. ഒരു യുദ്ധത്തിനു ശേഷം നാഗപുരത്തെ അപ്പാസാഹിബിനേയും ഇംഗ്ലീഷുകാർ സ്ഥാനഭ്രംശംചെയ്തു.

ബോപാൽ (1817), ഇൻഡോർ (1818), വേദാസ്സ് (1818) ആദിയായ മാൾവാരാജ്യങ്ങളിലും, റീവാ (1818), കോലപ്പൂർ (1812), സാവൻടാഡി (1819), കച്ച് (1816—19), ഗാർവാൾ (1820), കത്തിയവാർ ആദിയായ പശ്ചിമ രാജ്യങ്ങളും ഇക്കാലത്തു് ബ്രിട്ടീഷ് മേൽകോയ്മ സ്വീകരിച്ചു.

ഭരണസാമ്രാജ്യം.—മാർക്വിസ് ഓഫ് ഹേസ്റ്റിങ്സിന്റെ ഭരണകാലത്തു് ഇൻഡ്യയിൽ ഏതദ്ദേശീയരുടെ സൈന്യശക്തിയും ഭരണശക്തിയും ബ്രിട്ടീഷ് ഏകച്ഛത്രാധിപത്യത്തിൽ ലയിക്കുകയും, ബോംബേ പ്രസിഡൻസി ഇന്നത്തെ നിലയിലെത്തുകയും ചെയ്തു. സാമ്രാജ്യത്തിലുൾപ്പെ

ടാതെ ഇക്കാലത്തു് പഞ്ചാബും ബർമ്മായും മാത്രമേ ഉണ്ടായിരുന്നുള്ളു. പ്രസിഡൻസികൾ രൂപീകരിക്കുകയും ബ്രിട്ടീഷ് ഏകച്ഛത്രാധിപത്യം ഉറപ്പിക്കുകയും ചെയ്യതിൽ ലോർഡ് ഹേസ്റ്റിങ്സ്, മാർക്വിസു വെല്ലസ്ലിയുടെ നയത്തെ ദൃഢീകരിക്കുകയും, ഉദ്ദേശത്തെ പൂർണ്ണമായി സാധിക്കുകയുംചെയ്തു. ബുദ്ധിമാനായ രാജ്യതന്ത്രജ്ഞനും, സമത്ഥനായ യോദ്ധാവും വിശാലഹൃദയനുമായി ശോഭിച്ച ഇദ്ദേഹം 1823-ൽ ഇൻഡ്യാ വിട്ടുപോയി.

മാർക്വിസു ഓഫ് ഹേസ്റ്റിങ്സിൻെറ പ്രബലമായ ഭരണാനന്തരം ഇൻഡ്യയിലെ സമാധാനരഹിതാവസ്ഥ മാറി, സമാധാനവും ധനാഭിവൃദ്ധിയും സാതൃപ്തിയും വർദ്ധമാനമായിത്തീൻ.

II. ലോർഡ് ആമേഴ്സ്ററ് (1823—28)

ബ്രിട്ടീഷുശക്തി ബർമ്മായിലേക്കു പ്രവേശിച്ചതു് ഇക്കാലത്തായിരുന്നു. ഒന്നാംബർമ്മായുദ്ധമുണ്ടാകയും, ജാററ്സു് വർഗ്ഗക്കാരുടെ വകയായ ഭരതപുരംകോട്ട പിടിക്കുകയും ചെയ്യതല്ലാതെ ഭരണപരിഷ്കാരങ്ങൾ ഒന്നുംതന്നെ ഈ കാലത്തുണ്ടായിട്ടില്ല.

1 ാമത്തെബർമ്മായുദ്ധം (1824—26).–18-ാംശതാബ്ദത്തിൻെറ മദ്ധ്യകാലത്തു് അലോമ്പ്രാ എന്നൊരു പ്രധാനി പെഗു കൈവശപ്പെടുത്തിയശേഷം, ആവാ തലസ്ഥാനമാക്കി ഭരണം ആരംഭിച്ചിരുന്നു. ഇപ്രകാരം ഉത്ഭവിച്ച ബർമ്മാരാജ്യം ക്രമേണ വിസ്തൃതിയിൽ വർദ്ധിച്ചു് ആസ്സാമിൻെറ അതിത്തിവരെ എത്തി. ബർമ്മായ്ക്കു വെളിയിൽ നടക്കുന്നകാര്യങ്ങളെപ്പററി അജ്ഞന്മാരായിരുന്ന രാജാവും മന്ത്രിമാരും, ബ്രിട്ടീഷുശക്തിയുടെ മാഹാത്മ്യം ഗ്രഹിക്കാതെ കമ്പനിവക സ്ഥലങ്ങൾ കൈവശപ്പെടുത്തുവാൻ ആഗ്രഹിച്ചു. ബർമ്മാസൈന്യം മഹാബാൻഡുലൻെറ

നേതൃത്വത്തിൽ, ബംഗാളത്തുനിന്നും ഇംഗ്ലീഷുകാരെ ഓടിച്ച് അവരുടെ ഗവർണ്ണരെ ബന്ധനസ്ഥനാക്കി ആവായിൽ കൊണ്ടുവരുവാൻ പുറപ്പെട്ടു. മൂന്നു ഇംഗ്ലീഷ് സൈന്യവിഭാഗങ്ങളിൽ ഒന്ന് ബ്രഹ്മപുത്രാമാർഗ്ഗം ആസ്സാമിലേക്കും, വേറൊന്നു കരമാർഗ്ഗം അരക്കാനിലേക്കും, മൂന്നാമത്തെ സൈന്യം കടൽമാർഗ്ഗം റംഗൂണിലേക്കും പുറപ്പെട്ടു. ഈ യാത്രയിൽ വളരെ സൈന്യനഷ്ടമുണ്ടായി. റംഗൂണിലെത്തിയ സൈന്യം യുദ്ധത്തിൽ ബർമ്മാസൈന്യത്തെ തോല്പിച്ച് സേനാനായകനെ വധിച്ചു. ഇംഗ്ലീഷ് സൈന്യം ആവായിൽനിന്നും മൂന്നുമൈൽ ദൂരമുള്ള യെൻഡാബുവിൽ എത്തിയപ്പോഴേക്കു രാജാവു സമാധാനത്തിനപേക്ഷിച്ചു (1826 ഫെബ്രുവരി). ആസ്സാം, അരക്കാൻ, ടെനാസറീം എന്നീ സ്ഥലങ്ങളും, യുദ്ധച്ചെലവിനായി ഒരുകോടി ഉറുപ്പികയും ഇംഗ്ലീഷുകാൎക്കു കൊടുക്കുകയും, ഒരു സ്ഥാനാപതിയെ ബർമ്മായിൽ സ്വീകരിക്കുകയും ചെയ്തു. യുദ്ധച്ചെലവുനിമിത്തം കടംവർദ്ധിച്ചുവെങ്കിലും ഇംഗ്ലീഷുകാൎക്കധീനപ്പെട്ട സ്ഥലങ്ങൾക്കു സ്ഥിരാഭിവൃദ്ധിയുണ്ടായി. മൗൾമെയിൻ എന്ന ധീവരഗ്രാമം ഒരു വലിയ തുറമുഖമായിത്തീൎന്നു.

### III. ലോർഡ് വില്യം ബൻറിങ്ക് (1828—35)

### കമ്പനിയുടെ വാണിജ്യനിരസനവും ഭരണസ്വീകരണവും

നാട്ടുരാജ്യങ്ങളുമായുള്ള ഇടപാടുകൾ.—സാമ്രാജ്യവിസ്തരണവിഷയത്തിൽ ബൻറിങ്കിനു വെല്ലസ്ലി, മാർക്വിസ് ഹേസ്റ്റിങ്സ് എന്നിവരെപ്പോലെ ഉന്നതസ്ഥാനത്തിനവകാശമില്ല. നാട്ടുരാജ്യങ്ങളുമായി വേണ്ടവിധം ഇടപെടാതെ ഡയറക്ടർമാരുടെ ആജ്ഞാനുസരണം അനുവൎത്തിച്ചതിനാൽ ഇദ്ദേഹത്തിന്റെ ഭരണകാലത്തു പലവിധ




ചിത്രം 2. മാർക്വിസ് വെല്ലസ്ലിയുടെ കാലത്തെ (1805 A. D.) ഇൻഡ്യാ

(പുറം 8)

കഴപ്പങ്ങളുണ്ടായി. അയോദ്ധ്യാ, ഹൈദ്രബാദ്, ഇൻഡോർ, ഗ്വാളിയർ, രാജപുത്ര രാജ്യങ്ങൾ, ഇവിടെയെല്ലാം ദുർഭരണം നിമിത്തം ആഭ്യന്തരകലഹവും ബ്രിട്ടീഷ് കോയ്മയോടുള്ള ദ്വേഷവും വർദ്ധിച്ചുവന്നു. ഇടപാടു കൂടാതെ ഭരണം അസാദ്ധ്യമെന്നു ബൻറിങ്ക് ക്രമേണ ഗ്രഹിച്ചു. ദുർഭരണം നിമിത്തം മൈസൂർ രാജാവിനെ സ്ഥാനഭ്രഷ്ടനാക്കി, ആ രാജ്യം 1831-ൽ ബ്രിട്ടീഷ് ഭരണത്തിൽ ഉൾപ്പെടുത്തി. ഈ ഭരണരീതി 1881-ൽ ലോർഡ് റിപ്പൺ,



ചിത്രം 2. ലോർഡ് വില്യം ബൻറിങ്ക്

പ്രസ്തുത വംശത്തിലെ ഒരു രാജാവിനു രാജ്യം വിട്ടുകൊടുത്തതുവരെ നിലനിന്നു. 1830-ൽ കച്ചാർ രാജ്യവും, 1834-ൽ കുടകും, 1835-ൽ ജയിൻഷ്യാ പ്രദേശങ്ങളും കമ്പനിവക രാജ്യങ്ങളോടു ചേർത്തു. റൻജിററ്സിങ്ങുമായി വാണിജ്യസംബന്ധമായും, സിൻഡിലെ അമീർമാരുമായി ബ്രിട്ടീഷ് വാണിജ്യാത്ഥം സിന്ധുനദിയിൽ സ്വാതന്ത്ര്യം ലഭിക്കുന്നതിനുവേണ്ടിയും ഓരോ ഉടമ്പടിചെയ്തു ഭാവിയിൽ

ബ്രിട്ടീഷ്കാരെ അഫ്ഗാനിസ്ഥാനിലേയ്ക്കു പ്രവേശിപ്പിക്കുവാനിടയാക്കിയ ആരംഭ മുഖാന്തരങ്ങളായിരുന്നു.

ഭരണപരിഷ്കാരങ്ങരം:—ബെൻറിങ്ക് പ്രഭുവിൻെറ ഭരണകാലം സമാധാനം, ഭരണപരിഷ്കാരം, ആശ്ചാസസമന്വിതമായ ധനാഭിവൃദ്ധി, സാന്മാൎഗ്ഗികവിദ്യാഭ്യാസം എന്നിവയുടെ കാലംതന്നെയായിരുന്നു.

ഇൻഡ്യൻ മജിസ്ട്രേട്ട്മാരുടെ എണ്ണവും അവൎക്കുള്ള ശമ്പളവും ഇദ്ദേഹം വൎദ്ധിപ്പിച്ചു. ലോർഡ് കോൺവാലിസ് സ്ഥാപിച്ചിരുന്ന പ്രൊവിൻഷ്യൽ കോടതികരം ഇദ്ദേഹം നിൎത്തലാക്കി. ഡിസ്ട്രിക്ട് ജഡ്ജിമാൎക്ക മജിസ്ട്രേട്ടധികാരംകൂടെ കൊടുത്തു. വടക്കുപടിഞ്ഞാറെ പ്രോവിൻസുകളുടെ ആവശ്യത്തിലേയ്ക്ക് അലഹബാദിൽ കൂടുതലായി ഒരു ഹൈക്കോടതിയും പുതിയ റവന്യൂബോർഡും ഏൎപ്പെടുത്തി.

1833-ലെ ചാർട്ടർ നവീകരണം.—ഇതനുസരിച്ച് ഭരണാധികാരം 20 വൎഷത്തേക്കുകൂടി കമ്പനിക്ക് കൊടുക്കുകയുണ്ടായി. ചൈനായുമായുള്ള വാണിജ്യവും കമ്പനിയുടെ ഏകാധികാരത്തിൽനിന്നും സ്വതന്ത്രമാക്കി ഭരണജോലിയിൽ മാത്രമേ ഭാവിയിൽ കമ്പനി ഏൎപ്പെട്ടിരിക്കാവു എന്നും, കമ്പനിവക മൂലധനമെല്ലാംവിററ് ഓഹരിക്കാരുടെ ബാദ്ധ്യതകരം എല്ലാം 40 വൎഷത്തിനകം തീൎത്തുകൊള്ളണമെന്നും വ്യവസ്ഥചെയ്തു. നാലാമതായി ഒരു പ്രസിഡൻസി, ആഗ്രായും അയോദ്ധ്യയും ഉരപ്പെടുത്തി സൃഷ്ടിച്ചു. എന്നാൽ അധികം താമസിയാതെ ഇതു ഒരു ലഫ്ടനൻറ ഗവർണരുടെ കീഴിലുള്ള ഒരു പ്രോവിൻസാക്കപ്പെട്ടു. ഭരണനിൎവ്വഹണ സഭയുടെ അംഗമായി ഒരു സാമാജികനെക്കൂടെ നിയമിച്ച് (ആകെ 4) നിയമനിൎമ്മാണത്തിനു സൗകൎയ്യമുണ്ടാക്കി. 1853-വരെ ഈ സാമാജി

കന്ന ഭരണനിർവ്വഹണകാര്യങ്ങളിൽ സ്വാതന്ത്ര്യമില്ലായിരുന്നു. മദ്രാസ്, ബോംബെ ഈ പ്രസിഡൻസികൾക്കു നിയമനിർമ്മിതി, വ്യയനിർണ്ണയം ഇവയിലുണ്ടായിരുന്ന സ്വാതന്ത്ര്യം എടുത്തുകളഞ്ഞു.

വിദ്യാഭ്യാസം.—ഇൻഡ്യയിൽ വിദ്യാഭ്യാസ പ്രചരണാർത്ഥം ബൻറിങ്ക് പ്രഭു ചെയ്ത ശ്രമം വളരെ ഫലപ്രദമായിരുന്നു. ഇംഗ്ലീഷ് ഭാഷ, സാഹിത്യം എന്നിവയോളം പ്രാധാന്യം കല്പിക്കേണ്ടതായി മറെറാന്നുമില്ലെന്നും, അതിനാൽ ഉയർന്നതരം വിദ്യാഭ്യാസം ഇംഗ്ലീഷിൽതന്നെ നടത്തണമെന്നും ഇൻഡ്യൻ കൌൺസിൽ നിയമസാമാജികനായ ലോർഡ് മക്കാളി അഭിപ്രായപ്പെട്ടു. "ഈ ഭൂമിയിൽ ഇതിനേക്കാൾ പ്രാധാന്യമേറിയ യാതൊരു വിഷയവും ചിന്തനീയമായിട്ടില്ല" എന്നത്രെ ഈ നിശ്ചയത്തെപ്പററി പ്രൊഫസർ സീലിയുടെ അഭിപ്രായം. ഇംഗ്ലീഷ് ഭാഷാ സാഹിത്യസമ്പത്തു മാഹാത്മ്യമേറിയതു തന്നെയാണെങ്കിലും, മക്കാളിയുടെ മിനിട്ട്സ് അനുസരിച്ച് ഇൻഡ്യയിലെ ഉയർന്നതരം വിദ്യാഭ്യാസം ഇംഗ്ലീഷ്ഭാഷയിൽ നടത്തപ്പെട്ടതു്, ഇൻഡ്യൻ ഭാഷകളുടെ ഉന്നമനത്തിനും സാഹിത്യസമ്പത്തിനും എന്നുവേണ്ടാ ജാത്യൈക്യബോധത്തിനും ഹാനികരമായിരുന്നുവെന്നു സമ്മതിച്ചേ തീരൂ. മൃതഭാഷയായ സംസ്കൃതത്തോടു താരതമ്യപ്പെടുത്താതെ ജീവൽഭാഷയായ ഹിന്ദുസ്ഥാനിയോടു ഇംഗ്ലീഷ് ഭാഷയെ താരതമ്യപ്പെടുത്തുകയും, രണ്ടുഭാഷകൾക്കും അഭിവൃദ്ധിമാർഗ്ഗമുണ്ടാക്കുകയും ചെയ്തിരുന്നെങ്കിൽ, ഇൻഡ്യയ്ക്കു കൂടുതൽ അഭിവൃദ്ധി ഉണ്ടാകുമായിരുന്നു.

സാമൂഹ്യപരിഷ്കാരങ്ങൾ.—ബൻറിങ്ക് പ്രഭുവിന്റെ യശസ്സിനടിസ്ഥാനമായിരിക്കുന്ന കാര്യങ്ങളിൽ സർവ്വപ്രധാനമായതു് അദ്ദേഹം 'സതി' എന്ന പുരാതന നടപടിയെ

1829-ൽ ധൈര്യസമേതം വിരോധിച്ചു നിർത്തൽചെയ്തതാണു്. ഈ ഏർപ്പാട സാന്മാർഗ്ഗികമായും മതസംബന്ധമായും ശരിയല്ലെന്നു് അന്നത്തെ ജനങ്ങൾ ശഠിക്കാനിടയുണ്ടായിരുന്നു. എന്നാൽ അക്ബർ ചക്രവർത്തിയുടെ കാലത്തുപോലും നിലനിന്നിരുന്ന ഈ ക്രൂരനടപടി ബെൻറിങ്ക് പ്രഭു ധൈര്യസമേതം നിർത്തലാക്കുകയും, രാജപുത്രരുടെ ഇടയിൽ പെൺകുട്ടികളെ കൊന്നുകളയുന്ന രീതിയും അടിമവ്യാപാരവും വിരോധിക്കുകയും ചെയ്തു. തഗ്ഗുകൾ എന്നൊരുകൂട്ടം കൊള്ളക്കാരെയും ബെൻറിങ്ക് പ്രഭു അമർച്ചചെയ്തു.

IV. സർ ചാറത്സ് മെററ്കാഫ് (1835—36)

മെററ്കാഫിൻെറ ഭരണകാലം ചരിത്രപ്രസിദ്ധമാക്കിത്തീർത്ത സംഗതി, മുദ്രാലയപ്രസിദ്ധീകരണങ്ങളിന്മേൽ അതുവരെയുണ്ടായിരുന്ന പ്രതിബന്ധങ്ങൾ മാററി സ്വാതന്ത്ര്യം നൽകിയതാണു്. രാജദ്രോഹകരമായ പ്രസിദ്ധീകരണങ്ങൾമാത്രം വിരോധിക്കപ്പെട്ടു. വിശാലാശയനായ മെററ്കാഫിൻെറ ഈ പ്രവൃത്തിയെ കമ്പനി ഡയറക്ടറർമാർ എതിർക്കുകയുണ്ടായി. സ്വാതന്ത്ര്യപന്ഥാവിൽകൂടി മുന്നോട്ടുള്ള ഗമനത്തിൽ ഈ നിയമം ഇൻഡ്യയ്ക്കു വളരെ സഹായകരമായിരുന്നിട്ടുണ്ടു്.

V. ലോർഡ് ആക്ലൻഡ് (1836—42)

1-ാം അഫ്ഗാൻ യുദ്ധം (1836—42).—പ്രകൃതിയുടെ കോട്ടകൾ അതിർത്തികളായി ഉണ്ടെങ്കിലും റഷ്യ ഇന്നും ഇൻഡ്യയുടെ ശത്രുവായി സ്ഥിതിചെയ്യുന്നു, ഇൻഡ്യാഗവർമ്മെൻറ് അഫ്ഗാനിസ്ഥാൻ പിടിച്ചടക്കാതെ, അതിനെ ഇൻഡ്യയ്ക്കും റഷ്യക്കും മദ്ധ്യേ അതിർത്തിയിലെ സ്വതന്ത്ര ബന്ധുരാജ്യമായി പാലിച്ചുകൊണ്ടു പോന്നതിൽ അന്തർഭവിച്ചിരിക്കുന്ന നയം ഒട്ടും പ്രാധാന്യം കുറഞ്ഞതല്ല. ഇംഗ്ലീഷുകാരുടെ അധീ

നതയിൽനിന്നും ഇൻഡ്യയെ സ്വാധീനമാക്കുവാൻ ഇതരയൂറോപ്യൻ രാജ്യക്കാർക്കെന്നപോലെ റഷ്യയ്ക്കും ആഗ്രഹമുണ്ടായിരുന്നതിനാൽ, ഇൻഡ്യയെ ശത്രുക്കളിൽ നിന്നും പാലിക്കുവാൻ ഗവണ്മെൻറ് വളരെ ശ്രമം ചെയ്യേണ്ടിവന്നു. അഫ്ഗാനിസ്ഥാൻ ഇൻഡ്യയുടെ വടക്കു പടിഞ്ഞാറേ അതിർത്തിയായ ഹിന്ദുക്കുഷിന്റെ അപ്പുറത്തു റഷ്യയോടടുത്തു കിടക്കുന്നതിനാൽ, ആ രാജ്യം പിടിച്ചടക്കിയാൽ തന്നെയും അതിനെ കൈവശം വച്ചുകൊണ്ടിരിക്കുന്നതു് നിസ്സാരസംഗതിയല്ല. എന്നാൽ ആ രാജ്യം പിടിച്ചടക്കാതെ ബ്രിട്ടീഷു് ബന്ധുത്വത്തിൽ തദ്ദേശികൾ തന്നെ ഭരിക്കുന്നപക്ഷം, റഷ്യരിൽനിന്നുള്ള ഉപദ്രവമോ ഇൻഡ്യയുടെ അതിർത്തി പാലിക്കുന്നതിലുള്ള വിഷമങ്ങളോ നേരിടാതെയിരിക്കുന്നതാണെന്നു ഗ്രഹിച്ചത്രേ ആ നയം ഗവണ്മെൻറ സ്വീകരിച്ചതു്.

മിൻറോപ്രഭുവിന്റെ കാലത്തു റഷ്യരുടെയും ഫ്രഞ്ചുകാരുടെയും ആക്രമണം ഭയന്നു് 1809-ൽ അഫ്ഗാനിസ്ഥാനിലേക്കു ഒരു സ്ഥാനാപതിയെ അയച്ചിരുന്നു. റൺജിറ്റ്സിങ്ങിന്റെ വകയായ പെഷവാർ അധീനമാക്കുവാൻ അമീർഡോസ്റ്റ്മഹമ്മദിനെ ഗവർണ്ണർ ജനറൽ അനുവദിച്ചില്ല. ഇതുനിമിത്തം ഡോസ്റ്റ്മഹമ്മദ് റഷ്യൻ ബന്ധത്തിലേർപ്പെട്ടു. ഡോസ്റ്റ്മഹമ്മദിനെ സ്ഥാനഭ്രംശം ചെയ്തു് ഷാഷൂജായെ അമീർസ്ഥാനത്താക്കുവാൻ ഇംഗ്ലീഷുകാർ നിശ്ചയിച്ചു. 1839-ൽ റഷ്യർ അഫ്ഗാനിസ്ഥാനിൽ ഇടപെട്ടതോടുകൂടി, ഒന്നാമത്തെ അഫ്ഗാൻ യുദ്ധം (1839-42) ഉണ്ടായി. ആരംഭത്തിൽ ഇംഗ്ലീഷ്കാർക്കു സാരമായ തോൽവിയും നഷ്ടവുമുണ്ടായെങ്കിലും, എല്ലൻബറോ ഇൻഡ്യയിൽ എത്തിയതോടുകൂടി വിജയം സിദ്ധിക്കുകയുണ്ടായി.

## VI. ലോർഡ് എല്ലൻബറോ (1842—44)

1-ാം അഫ്ഗാൻ യുദ്ധം വിജയകരമായി പര്യവസാനിപ്പിച്ചതും (1842), സിൻഡു് കമ്പനിവക സ്ഥലങ്ങളോടു ചേർത്തതും (1853), ഗ്വാളിയർ ലഹളയും (1843) മാത്രമാണു് ലോർഡു് എല്ലൻബറോയുടെ കാലത്തെ പ്രധാന സംഭവങ്ങൾ. പ്രസ്താവയോഗ്യങ്ങളായ ഭരണപരിഷ്കാരങ്ങൾ ഒന്നുംതന്നെ ഇദ്ദേഹം വരുത്തിയിട്ടില്ല.

**സിൻഡ് ചേർക്കപ്പെടുന്നതു്** (1843).— ഇക്കാലത്തു് സിൻഡു് രാജ്യത്തെ ബെലൂചിവർഗ്ഗജരും പരസ്പരമിത്രങ്ങളുമായ മൂന്നു അധികാരികൾ പ്രത്യേക വിഭാഗങ്ങളായി ഭരിച്ചുവന്നിരുന്നു. 1809-ൽ ലോർഡു് മിൻറോയുടെ കാലത്തായിരുന്നു ഇംഗ്ലീഷുകാർ ഇവരുമായി ആദ്യം ഇടപെട്ടതു്. 1832-വരെ ഇംഗ്ലീഷുകാരും സിൻഡുകാരും തമ്മിൽ സഖിത്വം പാലിച്ചു. എന്നാൽ പ്രസ്തുതവർഷത്തിൽ ചെയ്ത ഉടമ്പടിപ്രകാരം ഇംഗ്ലീഷ് കച്ചവടക്കാർ എതിർകക്ഷികളുടെ വക സ്ഥലങ്ങൾ കൈവശപ്പെടുത്തുവാൻ മോഹിക്കുകയോ, അതിന്മേൽ ദൃഷ്ടിപതിക്കുകയോ ചെയ്യരുതെന്നു് വ്യവസ്ഥയുണ്ടായിരുന്നു എന്നാൽ ഇൻഡ്യൻ വണിക്കുകൾക്കു താഴെപറയുന്ന മൂന്നു വ്യവസ്ഥകൾ അനുസരിച്ചു് സിൻഡിൽ വാണിജ്യാർത്ഥം പ്രവേശിക്കാമായിരുന്നു:-"(1) കരമാർഗ്ഗമോ നദിയിൽക്കൂടിയോ യാതൊരുത്തനും യുദ്ധസാമഗ്രികൾ കടത്തിക്കൊണ്ടു പോകരുതു്; (2) പ്രസ്തുതനദിയിൽക്കൂടി സൈന്യങ്ങളെ കൊണ്ടുപോകുവാൻപാടില്ല; (3) ഇംഗ്ലീഷ് കച്ചവടക്കാർ സിൻഡിൽ പ്രവേശിച്ചാൽ കാര്യസാദ്ധ്യം ഉണ്ടാകുന്ന ഉടനെ സ്ഥലം വിട്ടുപൊയ്ക്കൊള്ളണം". ഒന്നാംഅഫ്ഗാൻ യുദ്ധകാലത്തു ഈ ഉടമ്പടി പ്രയോഗത്തിൽതന്നെയിരുന്നു. സിന്ധുനദി ഗതാഗതമാർഗ്ഗമായി ഉപയോഗപ്പെടുത്തണമെന്നു് ഇംഗ്ലീഷുകാർക്കു മോഹമുണ്ടായിരുന്നു. പക്ഷേ സി

ൻഡ് സ്വതന്ത്രമായിരിക്കുന്ന കാലത്തോളം ഇതു സാദ്ധ്യമല്ലായിരുന്നു. ഒന്നാം അഫ്ഗാൻയുദ്ധകാലത്തു് മുൻഉടമ്പടിയെ വകവയ്ക്കാതെ സിൻഡിൽക്കൂടി കമ്പനിക്കാർ ഇംഗ്ലീഷ് സൈന്യത്തെ കടത്തിക്കൊണ്ടുപോയി. അനന്തരം ഒരു ബ്രിട്ടീഷ് സൈന്യത്തെ സിൻഡിൽ സ്വീകരിക്കേണ്ടതായും വന്നു. എന്നാൽ അഫ്ഗാൻ യുദ്ധം അവസാനിച്ചപ്പോഠം സിൻഡ് പിടിച്ചടക്കുവാൻ സർ ചാറത്സ് നെപ്പിയർ എന്ന സൈന്യാധിപനെ എല്ലൻബറോ നിയോഗിച്ചു. 1843-ൽ മിയാനി, ഹൈദ്രബാദ് എന്നീ യുദ്ധങ്ങളിൽ സിൻഡിലെ സൈന്യങ്ങഠം നിശ്ശേഷം തോല്ക്കുകയാൽ, രാജ്യം കമ്പനിവക സ്ഥലങ്ങളോടു ചേത്തു. ഇപ്രകാരം സിൻഡ് ചേത്തതു് ഒരുവിധത്തിലും സാധൂകരിക്കാവുന്നതല്ല.

ഗ്വാളിയർ ലഹള.—ദൌലറാവ് റാവു സിൻഡ്യായുടെ ദത്തുപുത്രനായ ജങ്കോജി സിൻഡ്യായുടെ മരണശേഷം 1843-ൽ ഗ്വാളിയറിലെ 40,000 സൈന്യം അധികാരം സ്വായത്തമാക്കിയതോടുകൂടി, രാജ്യത്തിൽ ആഭ്യന്തരലഹളകഠം വദ്ധിച്ചുവന്നു. സർ ഹ്യൂഗവ് മഹാരാജപുരം, പാനിയർ എന്നീ യുദ്ധങ്ങളിൽ പ്രസ്തുത സൈന്യങ്ങളെ നിശ്ശേഷം തോല്പിച്ചു; എങ്കിലും രാജ്യം ചേക്കാതെ ഭരണം തൽക്കാലം ശരിപ്പെടുത്തുകയാണുണ്ടായതു്. സിൻഡ്യാ മഹാരാജാവു് മഹായുദ്ധകാലത്തു് ബ്രിട്ടീഷ് ഗവണ്മെൻറിനു് പല സഹായങ്ങളും ചെയ്തിട്ടുണ്ടു്.

### VII. സർ ഹെൻറി ഹാർഡിൻജ് (1844—48)
### (പഞ്ചാബിലെ ബ്രിട്ടീഷ് അധികാരസ്ഥാപനം)

1-ാമത്തെ സിക്കുയുദ്ധം (1845—46).—റൻജിററ്സിങ്ങിൻെറ മരണാനന്തരം (1839), 60,000 സിക്ക് സൈന്യം 1845 ഡിസംബർ ആരംഭത്തിൽ സട്ലജ് കടന്നു് കമ്പനിവക സ്ഥലത്തു പ്രവേശിച്ചു് കൊള്ളയാരംഭിച്ചു.

സ്വാതന്ത്ര്യസിദ്ധമായ ധൈര്യത്താലും മതവൈരാഗ്യത്താലും പ്രേരിതരായ ഇവരോളം ശക്തന്മാരായ വേറെ ശത്രുക്കൾ ഇൻഡ്യയിൽ ഇംഗ്ലീഷ്കാർക്കില്ലായിരുന്നു. ഇവരോടു യുദ്ധത്തിനായി സർ ഹ്യുഗവ് സൈന്യസമേതം പുറപ്പെട്ടു. ലോർഡ് ഹാർഡിൻജും സഹായസൈന്യാധിപനായിപ്രവർത്തിച്ചു. 1845 ഡിസംബർ മാസത്തിൽ മുഡ്കി, ഫെറോസ്ഷാ എന്നീ സ്ഥലങ്ങളിൽവച്ച് സിക്കുകാർക്ക് പരാജയമുണ്ടായി; പലർ വധിക്കപ്പെട്ടു. ആലിവാൾ യുദ്ധത്തിൽ സർ ഹാരി സ്മിത്ത് പൂർണ്ണമായ ഒരു വിജയം നേടി. ഒടുവിൽ സട്ലജ് തീരത്തുള്ള സൊബ്രായോണിൽവച്ച് 1849 ഫെബ്രുവരിയിൽ സർ ഹ്യുഗവ് സിക്ക്സൈന്യത്തിൽ ശേഷിച്ചവരെ പുറകോട്ടോടിച്ചുകൊണ്ടു ലാഹൂറിലെത്തി. ഈ യുദ്ധങ്ങളിൽ സിക്കുകാർക്കു സൈന്യവും യുദ്ധസാമഗ്രികളും വളരെ നഷ്ടപ്പെട്ടതിനാൽ, എതിർക്കുക പ്രയാസമെന്നുകണ്ടു സമാധാന ഉടമ്പടിചെയ്തു.

ലാഹൂറിലെ ഉടമ്പടി (1846).—ഈ ഉടമ്പടിപ്രകാരം സിക്ക്സൈന്യത്തെ കുറയ്ക്കുകയും, യുദ്ധത്തിനുപയോഗിച്ച തോക്കുകൾ ഇംഗ്ലീഷ്കാരെ ഏല്പിക്കുകയും, യുദ്ധച്ചെലവിനായി ഒന്നരലക്ഷം രൂപാ ഇംഗ്ലീഷുകാർക്കു കൊടുക്കുകയും ചെയ്തു. ബ്രിട്ടീഷ്രാജ്യാതിർത്തി ബീയസിലേക്കു മാററുകയും, പഞ്ചാബ്ഭരണം ഢാലിപ്സിങ്ങിനുവേണ്ടി ലാൽസിങ്ങിൻെറ സഹായത്തോടുകൂടി റൻജിററ്സിങ്ങിൻെറ വിധവതന്നെ നടത്തുവാനനുവദിക്കുകയും ചെയ്തു. ലാഹൂറിൽ മേജർ ഹെൻറി ലാറൻസിനെയും ഒരു ഇംഗ്ലീഷ് സൈന്യത്തെയും സ്വീകരിച്ചു.

ഒന്നാമത്തെ സിക്കുയുദ്ധം ലാഹൂർ ഉടമ്പടിയാൽ വിജയകരമായി അവസാനിപ്പിച്ചതിനുശേഷമുള്ള ഭരണ

കാലം രാജ്യക്ഷേമാത്ഥം പരിഷ്കാരങ്ങൾ നടപ്പിൽവരുത്തുന്നതിനായി ലോർഡ് ഹാർഡിൻജ് വിനിയോഗിച്ചു. സൈന്യത്തിന്റെ എണ്ണം കുറച്ചു. സൈന്യച്ചെലവിൽ സാരമായ കുറവു വരുത്തി. കൃഷിയുടെ ഉപയോഗാത്ഥം ബ്രിട്ടീഷ് ഗവണ്മെന്റ ചെയ്ത പ്രഥമ കൃത്യം ഗാൻജസ് തോടു വെട്ടിക്കുകയായിരുന്നു. ശൈശവാവസ്ഥയിലിരുന്ന റെയിൽവേ ഏർപ്പാടിനും ഇദ്ദേഹം വേണ്ട പ്രോത്സാഹനം നൽകി; ഇംഗ്ലീഷ് വിദ്യാഭ്യാസം ലഭിച്ചവർക്കാണ് ഉദ്യോഗലബ്ധിക്കു കൂടുതൽ അവകാശമെന്നു നിബന്ധനയുണ്ടാക്കി

## VIII. ലോർഡ് ഡൽഹൗസി (1848—56)

രാജ്യസമ്പാദനം (പുരോഗമന നയം).—1798 മുതൽ 1848 വരെ ബ്രിട്ടീഷ് ഇൻഡ്യാ ഉറച്ചുനിന്നതു വെല്ലസ്ലിയും ഹേസ്റ്റിങ്സും ഇട്ടിരുന്ന അടിസ്ഥാനത്തിന്മേലായിരുന്നു. ഇപ്പോഴ് സാമ്രാജ്യം പൂർവ്വാധികം ഉറപ്പിക്കേണ്ട ആവശ്യമുണ്ടായി. ഈ കാര്യസാദ്ധ്യത്തിനായി ഡൽഹൗസി പ്രഭു




ചിത്രം 3. ലോർഡ് ഡൽഹൗസി

1848 ൽ ഇൻഡ്യയിലെത്തി. ഭരണരീതിയിൽ പല

വ്യത്യാസങ്ങൾ ഇതിൽപിന്നെ ഉണ്ടായിട്ടുണ്ടെങ്കിലും ഡൽഹൗസി ഇട്ടതായ അടിസ്ഥാനം ഇന്നും നിലനിൽക്കുന്നുണ്ട്. ബ്രിട്ടീഷ് ഇൻഡ്യയുടെ മൂന്നാമത്തെ സംസ്ഥാപകനായി ഇദ്ദേഹത്തെ ഗണിക്കേണ്ടതാണ്.

ഇദ്ദേഹം ഇൻഡ്യാവിട്ടുപോയശേഷം വലിയ ശിപായിലഹള ഉണ്ടായെങ്കിലും, കാലാന്തരത്തിൽ രാജ്യത്തിന്റെ സ്ഥിതി ക്രമാനുഗതമായി അഭിവൃദ്ധിപ്പെട്ടു. ഇൻഡ്യയുടെ രാജ്യസ്ഥിതി, വിദേശകാര്യങ്ങൾ, വ്യവസായാദി ആഭ്യന്തരകാര്യങ്ങൾ, എന്നിവയിൽ ഡൽഹൗസിയുടെ പരിഷ്കാരങ്ങൾ ഫലപ്രദമായി പ്രത്യക്ഷപ്പെട്ടിട്ടുണ്ട്.

"രാജ്യവിസ്താരം വർദ്ധിപ്പിക്കുക, സംസ്ഥാനങ്ങൾ യോജിപ്പിക്കുക, രാജ്യത്തിന്റെ ധനസ്ഥിതി അഭിവൃദ്ധിപ്പെടുത്തുക, എന്നീ മൂന്നു കാര്യങ്ങളായിരുന്നു ഡൽഹൗസി ഇൻഡ്യയിൽ ചെയ്തതു്. ആക്രമണം, സ്ഥിരീകരണം, ദൃഢീകരണം എന്ന മൂന്നു പദങ്ങളിൽ ഡൽഹൗസി ഇൻഡ്യയിൽ ചെയ്ത വേലയെ സംക്ഷേപിച്ചു് പറയാവുന്നതാണ്."

ആക്രമണം നടത്തിയും, ദത്തെടുക്കുന്നതിനുള്ള സ്വാതന്ത്ര്യം തടഞ്ഞും, ദുർഭരണം എന്നുള്ള കാരണം പറഞ്ഞും സൈന്യച്ചെലവിലേയ്ക്കു വകവച്ചും ഡൽഹൗസി അനവധി പ്രദേശങ്ങൾ ബ്രിട്ടീഷ് ഇൻഡ്യയോടു ചേർത്തു. അനന്തര കാലങ്ങളിൽ അതിർത്തി മാററങ്ങൾ വരുത്തിയിട്ടുണ്ടെന്നല്ലാതെ ഇത്ര വിധം രാജ്യങ്ങൾ അധികം ബ്രിട്ടീഷ് ഇൻഡ്യയോടു ചേർത്തിട്ടില്ല. രണ്ടാമത്തെ സിക്കയുദ്ധം (1848—49) മൂലം പഞ്ചാബും, സ്വാമിദ്രോഹം കാരണമാക്കി 1850-ൽ സിക്കിം എന്ന ചെറിയ രാജ്യവും ഡൽഹൗസി കമ്പനിവക പ്രദേശങ്ങളോടു

ചേത്തു. 1852-ലെ രണ്ടാംബമ്മായുദ്ധാവസാനത്തിൽ കമ്പനിക്കു് പെഗു ലഭിച്ചതോടുകൂടി സാമ്രാജ്യം വടക്കു കിഴക്കോട്ടും വ്യാപിച്ചു.

2-ാമത്തെ സിക്കയുദ്ധം (1848—49).— ഒന്നാമത്തെ സിക്കു് യുദ്ധാവസാനത്തിൽ ലോർഡ്ഹാർഡിൻജ് കൂടുതൽ ഗൗരവമായി പ്രവത്തിച്ചിരുന്നെങ്കിൽ രണ്ടാമത്തൊരു യുദ്ധത്തിനിടയാകയില്ലായിരുന്നു. മുൾടാനിലെ ഗവർണർ മൂൾരാജൻ ലാഹൂർ ഗവണ്മെൻറിനു് അടെയ്ക്കേണ്ട കപ്പം മുടക്കുകയാൽ സ്ഥാനത്യാഗം ചെയ്തുകൊള്ളാമെന്നു സമ്മതിച്ചതനുസരിച്ചു്, അദ്ദേഹത്തെ പിരിച്ചയയ്ക്കുവാൻ പോയിരുന്ന ഇംഗ്ലീഷ് ഉദ്യോഗസ്ഥന്മാരെ സിക്കുകാർ വധിക്കുകയും, യോജിച്ചു ലഹളയാരംഭിക്കുകയും ചെയ്തു. യുദ്ധംനടത്തി സിക്കുകാരെ ശരിയായി ശിക്ഷിക്കണമെന്നു് നിശ്ചയിച്ചു ഡൽഹൗസി ലോർഡ് ഗവിൻെറ നേതൃത്വത്തിൽ സൈന്യത്തെ അയച്ചു. സൈന്യാധിപൻ നിവിചാരിയായി പ്രവത്തിച്ചതുനിമിത്തം ചിലിയാൻവാലായിലെ യുദ്ധത്തിൽ (1849-ജാനുവരി) ഇംഗ്ലീഷ്കാക്കു വലിയ സൈന്യനഷ്ടവും പരാജയവുമുണ്ടായി. എന്നാൽ ഫെബ്രുവരിമാസത്തിലുണ്ടായ ഗുജറാററിലെ യുദ്ധത്തിൽ സിക്കുകാർ നിശ്ശേഷം തോല്ക്കുകയും, അവരുടെ സഹായത്തിനായി വന്നിരുന്ന അഫ്ഗാന്മാർ കൈബർപാസ്സ് മാർഗ്ഗം ഓടിപ്പോകയും ചെയ്തു.

ഡാലിപ്പ്സിങ്ങിനു ഗവർണർ ജനറൽ ഒരു പെൻഷൻ അനുവദിക്കുകയും, പഞ്ചാബ് രാജ്യത്തെ ബ്രിട്ടീഷ് ഇൻഡ്യയോടു ചേക്കുകയും, ഭരണത്തിനായി 3 അംഗങ്ങൾ ഉൾപ്പെട്ട ഒരു ബോർഡ് ഏപ്പെടുത്തുകയും ചെയ്തു. ഹെൻറി ലോറൻസ്, ജോൺ ലോറൻസ് എന്ന സഹോദരന്മാർ ഈ ബോർഡിലെ അംഗങ്ങളായിരുന്നു. ഇവ

രുടെ ഭരണത്തിൽ പഞ്ചാബിനു് വലിയ അഭിവൃദ്ധിയുണ്ടായി. ശിപായി ലഹള അമർത്തുവാൻ സിക്കസൈന്യം ഇംഗ്ലീഷുകാർക്ക വലിയ സഹായംചെയ്തു. ഒന്നാമത്തെ ലോകമഹായുദ്ധത്തിൽ (1914-18) സിക്കസൈന്യം, ബ്രിട്ടീഷ്സാമ്രാജ്യത്തിനുവേണ്ടി പല വിജയങ്ങൾ നേടുകയും, വീര്യപരാക്രമങ്ങൾ നിമിത്തം കീർത്തിമുദ്ര വാങ്ങുകയും ചെയ്തിട്ടുണ്ടു്,

2-ാമത്തെ ബർമ്മായുദ്ധം (1852).—1851-ൽ ബർമ്മ ഭരിച്ചിരുന്ന രാജാവു് 1826-ൽ ഭരിച്ചിരുന്ന ആളിനെക്കാൾ കൂടുതൽ വിശ്വസ്തനായിരുന്നില്ല. ഇംഗ്ലീഷ് കച്ചവടക്കാർക്ക റംഗൂണിൽവച്ചു് കഷ്ടനഷ്ടങ്ങൾ നേരിടുകയും, അവർ ഇതിനെപ്പററി ഇൻഡ്യാഗവണ്മെൻറിനെ അറിയിക്കുകയും ചെയ്തിരുന്നു. ഈ വക കാര്യങ്ങൾ ശരിപ്പെടുത്തുവാനായി ബ്രിട്ടീഷുകാർ അയച്ചിരുന്ന സ്ഥാനാപതികളെ വേണ്ടവിധം ബഹുമാനിക്കാതെയിരുന്നതിനാൽ യുദ്ധം ആരംഭിക്കാതെ ഗത്യന്തരമില്ലായിരുന്നു. ആദ്യയുദ്ധത്തിലേപ്പോലെ സൈന്യനഷ്ടമുണ്ടാകാതിരിക്കത്തക്കവണ്ണം ഏർപ്പാടുചെയ്തശേഷം, ഡൽഹൗസി സൈന്യത്തെ ബർമ്മായിലേയ്ക്കു് അയച്ചു. റംഗൂൺ, പ്രോം എന്നീ സ്ഥലങ്ങൾ ഇംഗ്ലീഷുകാർ കൈവശപ്പെടുത്തിയിട്ടും രാജാവു സമാധാനത്തിനപേക്ഷിക്കായ്കയാൽ, ലോവർബർമ്മാ ഇൻഡ്യയോടു ചേർത്തിരിക്കുന്നതായി ഡൽഹൗസി വിളംബരം പ്രസിദ്ധപ്പെടുത്തി.

ദത്തവകാശം അനുവദിക്കാതെ ഡൽഹൗസി ബ്രിട്ടീഷിൻഡ്യയോടു ചേർത്ത രാജ്യങ്ങളിൽ പ്രധാനമായവ സറാറാ, നാഗപുരം, സാംബൽപുരം, ജാൻസി എന്നിവയാണു്. ദുർഭരണം നിമിത്തം അയോദ്ധ്യയെ കമ്പനിവക പ്രദേശത്തോടു ചേർത്തു. 1853-ൽ ബ്രിട്ടീഷ്

സൈന്യത്തിൻെറ ചെലവു വകവച്ചു ബീറാർ ആദിയായ പ്രദേശങ്ങൾ നൈസാം കമ്പനിക്കായ്ക്ക് വിട്ടുകൊടുത്തു.

അത്ഥശൂന്യവും ബ്രിട്ടീഷാധിപത്യത്തിൻെറ വില കുറയ്ക്കുന്നവയുമായ പല സ്ഥാനമാനങ്ങൾ ഡൽഹൗസി നിത്തലാക്കി. ആക്കാട്ടുനവാബു്, തഞ്ചാവൂർ രാജാവു് എന്നിവക്കുള്ള ഭരണാധികാരം വളരെ മുമ്പുതന്നെ നഷ്ടപ്പെട്ടിരുന്നു. അവരുടെ മരണശേഷം ആ സ്ഥാനങ്ങൾ ഡൽഹൗസി നിത്തൽചെയ്തു. പേഷ്വായ്ക്കു് അലവൻസായി അനുവദിച്ചിരുന്ന എട്ടുലക്ഷം രൂപായും നിത്തലാക്കി. ബഹദൂർഷായിൽനിന്നും മുഗൾചക്രവത്തിസ്ഥാനം എടുക്കുകയും, അദ്ദേഹത്തിൻെറ മരണശേഷം അവകാശി രാജസ്ഥാനവും പെൻഷനുംകൊണ്ടു തൃപ്തിപ്പെട്ടു് ഡൽഹിയിൽനിന്നും മാറി താമസിച്ചുകൊള്ളണമെന്നു് ഏപ്പാടുചെയ്കയും ചെയ്തു. 1839-മുതൽ ഇൻഡ്യയിൽ സ്വദേശസൈന്യത്തിൻെറ എണ്ണം ക്രമാതീതമായി വർദ്ധിച്ചിരുന്നു. ഇവരുടെ എണ്ണം കുറച്ചു് പകരം ഇംഗ്ലീഷു് സൈന്യത്തെ താമസിപ്പിക്കാത്തപക്ഷം, ബ്രിട്ടീഷ് ശക്തിക്കു ഇളക്കം തട്ടുവാൻ ഇടയുണ്ടെന്നു് ഡൽഹൗസി അറിയിച്ചു; ഹോംഗവണ്മെൻറു് ഇതിനെ സാരമായി ഗണിക്കാതെ ഇൻഡ്യയിലുണ്ടായിരുന്ന ഏതാനും സൈന്യവിഭാഗങ്ങളെ പേർഷ്യയിലേക്കും ക്രിമിയൻ യുദ്ധത്തിനായി യൂറോപ്പിലേക്കും അയച്ചു. സ്വദേശസൈന്യത്തെ രാജ്യത്തിൻെറ പല ഭാഗങ്ങളിലായി പിരിച്ചയച്ചാൽ അവർ യോജിച്ചു പ്രവത്തിക്കുക പ്രയാസമാകയാൽ, പഞ്ചാബിലും നേപ്പാളിലും സ്വദേശസൈന്യങ്ങളെ നിവനിത്തിയാൽ മതിയെന്നു ഡൽഹൗസി അഭിപ്രായപ്പെടുകയും, തദനുസരണം പ്രവത്തിക്കുകയും ചെയ്തതു് 1857-ലെ ശിപായിലഹള അമത്തുന്നതിനു സഹായകര

മായി ഭവിച്ചു. ഇൻഡ്യയുടെ നന്മയ്ക്കായി തന്റെ ശരീരസുഖത്തെപോലും വെടിഞ്ഞ മഹാനായ ഈ രാജ്യതന്ത്രജ്ഞൻ ഇൻഡ്യയിലെ ബ്രിട്ടീഷ് സാമ്രാജ്യസമ്പാദനം പൂത്തിയാക്കിയശേഷം 1856-ൽ രോഗിയായി ഇംഗ്ലണ്ടിലേക്ക തിരിച്ചുപോയി.

ഭരണപരിഷ്കാരങ്ങൾ.—ഡൽഹൗസി പ്രഭുവിന്റെ ചരിത്ര പ്രസിദ്ധി അടിസ്ഥാനപ്പെട്ടിരിക്കുന്നതു് കൃഷികരാജ്യമായിരുന്ന ഇൻഡ്യയെ ആധുനികകാലത്തെ പരിഷ്കൃത വ്യവസായ രാജ്യമാക്കിത്തീക്കുവാൻ അദ്ദേഹം ചെയ്ത പ്രയത്നത്തിന്മേലത്രേ. വിദ്യാഭ്യാസപ്രചരണത്തിനായി രാജ്യമൊട്ടുക്കു് അനവധി എലിമെൻററിസ്കൂളുകളും, പ്രസിഡൻസിതോറും പല കാളേജുകൾ ഉൾപ്പെടുന്ന ഓരോ സവ്കലാശാലയും അദ്ദേഹം സ്ഥാപിക്കുകയും, പ്രൈവററു വിദ്യാലയങ്ങൾക്കു് സഹായധനം നൽകുന്നതിനു വേണ്ട ഏപ്പാടുകൾ ചെയ്യുകയുംചെയ്തു. തപാൽ സംബന്ധിച്ചും ഏതാനും പരിഷ്കാരങ്ങൾ ഇദ്ദേഹം നടപ്പിൽ വരുത്തി. ഇൻഡ്യയ്ക്കുള്ളിൽ എഴുത്തുകൾക്ക കൂലി അരയണയാക്കികുറച്ചു. വിദേശങ്ങളിലേക്കുള്ള കൂലിയും കറവുചെയ്തു.

ധനാഗമമാൎഗ്ഗങ്ങൾ അഭിവൃദ്ധിപ്പെടുത്തുവാൻ ഇതര പരിഷ്കാരങ്ങളേക്കാൾ സഹായിച്ചിട്ടുള്ളതു് മരാമത്തു പരിഷ്കാരങ്ങളെത്ര. ഗാൻജസ്തോടു പൂത്തിയാക്കുകയും, തീവണ്ടി നടപ്പിലാക്കുകയും, ഒരു പുതിയ മരാമത്തു ഡിപ്പാട്ടുമെൻറു സ്ഥാപിക്കുകയും ചെയ്തതോടുകൂടി, ധനാഗമമാൎഗ്ഗങ്ങൾ പൂവാധികം അഭിവൃദ്ധിപ്പെട്ടു. മതസംബന്ധമായി എല്ലാവക്കും സ്വാതന്ത്ര്യം അനുവദിച്ചു. വിവിധ ജാതിമതസ്ഥർ അധിവസിച്ചുപോരുന്ന ഇൻഡ്യാ ഉപഭൂഖണ്ഡത്തിൽ ഇതു സാരമായ ഒരു പരിഷ്കാരത്തെന്നയായിരുന്നു.

**ചാർട്ടർ നവീകരണം (1853).**-ഈ വർഷം കമ്പനിയുടെ ചാർട്ടർ പുതുക്കിയപ്പോൾ ബംഗാൾ ഭരണസംബന്ധമായ ചുമതല ഗവർണ്ണർ ജനറലിൽനിന്നു മാററി, ഒരു പ്രത്യേക ഉദ്യോഗസ്ഥനിൽ സ്ഥാപിച്ചു. ഓരോ പ്രസിഡൻസിയിൽനിന്നും ഗവർണ്ണർ ജനറലിൻെറ കൌൺസിലിലേക്ക് പ്രതിനിധികളെ അയക്കുവാൻ അനുവദിച്ചു. ഭരണസംബന്ധമായി സ്വാതന്ത്ര്യവാദം നടത്തുവാൻ ഇവരെ അനുവദിച്ചിരുന്നു. എന്നാൽ ഗവണ്മെൻറിൻെറ സ്വീകരണം കൂടാതെ യാതൊന്നും പ്രയോഗത്തിൽ വരികയില്ല. നിയമസാമാജികന്മാരിൽ ഭൂരിപക്ഷവും ഗവണ്മെൻറിനാൽ നിയമിക്കപ്പെട്ടവരായിരുന്നതിനാൽ, പ്രസിഡൻസികൾതോറും പ്രത്യേക നിയമസഭകൾ സ്ഥാപിക്കുന്നതുകൊണ്ട് ദോഷമില്ലായിരുന്നു.

## IX. ലോർഡ് കാനിങ് (1856—58)

**ലോർഡ് കാനിങ്ങും ഇൻഡ്യാഭരണം ബ്രിട്ടീഷ് സിംഹാസനം ഭാരമേൽക്കുന്നതും (1856-58).**—വൈക്കൌണ്ട് കാനിങ്ങ് ഡൽഹൗസിയുടെ പിൻഗാമിയായി 1856 ഫെബ്രുവരി മാസത്തിൽ ഇൻഡ്യയിലെത്തി. ഇദ്ദേഹം 1827-ൽ ബ്രിട്ടീഷ് പ്രധാനമന്ത്രിയായിരുന്ന ജോർജ്ജ് കാനിങ്ങിൻെറ പുത്രനായിരുന്നു. കാനിങ്ങ് പ്രഭു ഇൻഡ്യയിലെത്തി ഒരു സംവത്സരത്തിനകം ശിപായി ലഹള ആരംഭിച്ചു.

**ഇൻഡ്യയിലെ വലിയ ശിപായി ലഹള (1857).**—ലോർഡ് കാനിങ്ങ് ഇംഗ്ലണ്ടിൽനിന്നും പുറപ്പെടുന്നതിനുമുമ്പ് ഡയറക്ടർമാരുടെ സഭയിൽവച്ചു ചെയ്ത പ്രസംഗത്തിൽ, "ഇൻഡ്യയുടെ അന്തരീക്ഷത്തിൽ ഒരു മനുഷ്യഹസ്തത്തേക്കാൾ ആരംഭത്തിൽ വലിപ്പമുള്ളതല്ലെങ്കിലും നമ്മെ നാശത്തിലേക്കു പായിക്കത്തക്കവണ്ണം ക്രമപ്രവൃദ്ധമായിത്തീരാവുന്ന ഒരു കാർമേഘം ഉണ്ടായേക്കാമെന്നുള്ളതു്

നാം വിസ്മരിക്കരുതു്" എന്നു പ്രസ്താവിക്കുകയുണ്ടായി. ഇദ്ദേഹം ഇൻഡ്യയിൽ എത്തി അധികം കഴിയുന്നതിനു മുമ്പു് രാജ്യത്തിന്റെ ഏതാനും ഭാഗങ്ങളിൽ അസ്വാസ്ഥ്യത്തിന്റെ ലക്ഷണങ്ങൾ കണ്ടുതുടങ്ങി. ഏതുവിധത്തിലും സമാധാനം പാലിക്കണമെന്നല്ലാതെ സാമ്രാജ്യവിസ്തൃതി വർദ്ധിപ്പിക്കണമെന്നു കാനിങ്ങ്പ്രഭു ഉദ്ദേശിച്ചില്ല. ഈ അസ്വാസ്ഥ്യത്തിന്റെ കാരണങ്ങൾ കാനിങ്ങ് ഇൻഡ്യയിൽ എത്തുന്നതിനു വളരെ മുമ്പുതന്നെ ഉണ്ടായിരുന്നു.

കാരണങ്ങൾ. – (i) രാഷ്ട്രീയം.—മഹാരാഷ്ട്രക്ക സാമ്രാജ്യസ്ഥാപനം അസാദ്ധ്യമായിത്തീർന്നതും, മുഗളരുടെ സാമ്രാജ്യം പെട്ടെന്നു ശിഥിലീഭവിച്ചതും നിമിത്തം, ഇൻഡ്യയിലെ ജനതയുടെ ഭൂരിപക്ഷം ഉൾപ്പെട്ടിരിക്കുന്ന ഹിന്തുക്കൾക്കും മഹമ്മദീയർക്കും വലിയ നിരാശയുണ്ടായി. ബ്രിട്ടീഷ്ശക്തിയുടെ വർദ്ധനവ് അവർ സുസൂക്ഷ്മം ദർശിച്ചുകൊണ്ടിരുന്നു. ലോർഡ് ഡൽഹൗസി ദത്തവകാശം നിഷേധിച്ചും ദുർഭരണം നിമിത്തവും പല ഏതദ്ദേശീയരാജ്യങ്ങൾ ബ്രിട്ടീഷ്ഇൻഡ്യയോടു ചേർത്തതു്, കലഹപ്രിയരായ ജനങ്ങളുടെ സ്വാതന്ത്ര്യത്തിനു ഒരു വലിയ പ്രതിബന്ധമായി തോന്നി. (ii) മതസംബന്ധമായ കാരണം:—ഇംഗ്ലീഷുകാർ ക്രിസ്തുമതം നിർബ്ബന്ധമായി പ്രചരിപ്പിക്കുവാൻ ഭാവിക്കുന്നു എന്നു ജനങ്ങൾ തെററിദ്ധരിച്ചു. ഹിന്തുക്കളും മഹമ്മദീയരും ഈ തെററിദ്ധാരണയ്ക്കു വശംവദരായി, സ്വമതത്തിന്റെ രക്ഷയ്ക്കായി എന്തും പ്രവർത്തിക്കുവാൻ തയ്യാറായിരുന്നു. (iii) സൈന്യസംബന്ധമായ കാരണങ്ങൾ:—ഈ സമയം ഇൻഡ്യയിൽ ബ്രിട്ടീഷ്സൈന്യം ആകെയുള്ള സൈന്യത്തിന്റെ 19 ശതമാനം മാത്രമായിരുന്നതിനാൽ, ബങ്കാളത്തെ ശിപായിമാർ അത്യന്തം ഗർവ്വിഷ്ഠരായിത്തീർന്നു. ഇവരുടെ ഈ സംരംഭത്തിനു പെട്ടെന്നുണ്ടായ കാരണം, പട്ടാളക്കാരുടെ ഉപയോഗത്തിനായി കൊടു

ത്തിരുന്ന തോട്ടായിൽ പന്നിയുടെയോ പശുവിൻെറയോ കൊഴുപ്പു പുരട്ടിയെന്നുള്ളതായിരുന്നു. മഹമ്മദീയൎക്കും ഹിന്തുക്കൾക്കും ഇതു ഒരുപോലെ ത്യാജ്യമായിരുന്നു. ഇൻഡ്യാക്കാരുടെ ആചാരമര്യാദകളെ പാടേ മറിക്കുവാൻ ഉദ്ദേശിച്ച് ഇംഗ്ലീഷുകാർ ചില ഏൎപ്പാടുകൾ നടപ്പിൽ വരുത്തിയിരുന്നുവെന്നു സംശയിക്കുന്നതുശരിയല്ല. 1757-ൽ ബംഗാളം ഈസ്റ്റിൻഡ്യാക്കമ്പനിക്ക് അധീനപ്പെട്ട കാലംമുതൽ ഒരു ശതാബ്ദത്തേക്ക് മാത്രമേ ഇൻഡ്യയിൽ അവരുടെ ശക്തി നിലനിൽക്കുകയുള്ളുവെന്ന് ആരോ ജല്പിക്കുകയുണ്ടായി. ഇതിനെ അന്ധമായി വിശ്വസിച്ച് ഇംഗ്ലീഷുകാരെ ബഹിഷ്കരിക്കുന്നതിനു ജനങ്ങൾ ശ്രമിച്ചു. ഈ ബഹളം ഇൻഡ്യാക്കാർ യോജിച്ച് ഉണ്ടാക്കിയതാണോ എന്നൊരു ചോദ്യത്തിനവകാശമുണ്ട്. എന്നാൽ ലഹള ആരംഭിച്ചപ്പോൾ ഇൻഡ്യാക്കാരുടെ ഏകാഭിപ്രായമനുസരിച്ചുള്ളതായി അതു കാണപ്പെട്ടില്ലാ

ലഹളയുടെ ഗതി.—1857 ആരംഭത്തിൽതന്നെ അസ്വാസ്ഥ്യത്തിൻെറ ലക്ഷണങ്ങൾ ബങ്കാൾസൈന്യത്തിൽ പ്രത്യക്ഷമായി കണ്ടുതുടങ്ങി. എന്നാൽ മീററ്റിലുണ്ടായിരുന്ന ശിപായിമാർ അവരുടെ ഉദ്യോഗസ്ഥന്മാരേയും മററു യൂറോപ്യന്മാരെയും വധിക്കുകയും, വാസസ്ഥലങ്ങൾ അഗ്നിക്കിരയാക്കുകയും ചെയ്തതോടുകൂടിയായിരുന്നു ലഹള വാസ്തവത്തിൽ ആരംഭിച്ചതു്. പിറേറദിവസം ലഹളക്കാർ ഡൽഹിയിലെത്തി ഇംഗ്ലീഷ് ഉദ്യോഗസ്ഥന്മാരെയും പട്ടാളക്കാരെയും വധിച്ചെന്നു മാത്രമല്ല, ബഹദ്ദൂർഷായെ ഇവർകൊണ്ടുവന്ന് ഇൻഡ്യാചക്രവൎത്തിയായി പ്രഖ്യാപനം ചെയ്കയുംചെയ്തു. ഈ സമയംമുതൽ മുഗളരുടെ പ്രധാനസ്ഥലമായിരുന്ന ഡൽഹി, മഹാരാഷ്ട്ര അസ്വാസ്ഥ്യത്തിൻെറ സ്ഥാനമായ കാൺപൂർ, അയോദ്ധ്യയിലെ പ്രധാന സ്ഥാനമായ ലക്നൗ എന്നി

മൂന്നു സ്ഥലങ്ങളിലായി ലഹള പ്രചുരമായി പ്രചരിച്ചു. കാൺപൂരിൽതാമസിച്ചിരുന്ന നാനാസാഹിബ് പേഷ്വാ യായി പ്രഖ്യാപനം ചെയ്യപ്പെട്ടതോടുകൂടി, ലഹള പല മടങ്ങായി വർദ്ധിച്ചു. കർണൽ നീൽ, ജനറൽ ഹാവ്ലോക്ക് എന്നീ ഇംഗ്ലീഷ് സൈന്യാധിപന്മാർ കാൺപൂരിൽ പ്രവേശിച്ച് പട്ടണം കൈവശപ്പെടുത്തി. ഈ സമയംതന്നെ ലക്നൗവിൽ റസിഡണ്ടായിരുന്ന സർ ഹെൻറി ലോറൻസിനെ ശത്രുക്കൾഎതിർത്തു, യുദ്ധമദ്ധ്യേ റസിഡണ്ട് കൊല്ലപ്പെട്ടു. മേജർ ഔട്ട്റാമിൻെറ സൈന്യം വന്നു ചേർന്നതോടുകൂടി, ഹാവ്ലോക്ക് സെപ്ററംബർ 25-ാംനു- ലക്നൗവിൻെറ രക്ഷയ്ക്കായി റസിഡൻസിയിലേക്കു പാഞ്ഞുകയറി; എന്നാൽ അവിടെനിന്നു് വെളിയിലിറങ്ങി രക്ഷപ്പെടുന്നതു പ്രയാസമായിത്തീർന്നു. പ്രധാന സൈന്യാധിപനായ സർ കോളിൻ കാംബൽ രണ്ടു മാസത്തിനുശേഷം ലക്നൗവിലെത്തി ശത്രുക്കളെ ഓടിച്ച് പട്ടണം രക്ഷിച്ചു. ഡൽഹിയിലുണ്ടായിരുന്ന ഇംഗ്ലീഷുകാരെയും ശത്രുക്കൾ വളഞ്ഞു. ഈ പട്ടണം രക്ഷിക്കുവാൻ പഞ്ചാബിലെ ഭരണാധികാരിയും ജനസമ്മതനുമായിരുന്ന ജോൺ ലാറൻസ്, സിക്കുകാരും പട്ടാണികളും ഉൾപ്പെട്ട ഒരു സൈന്യത്തോടുകൂടി ഡൽഹിയിൽഎത്തി സെപ്ററംബർ 14-ാംനു- കോട്ട കൈവശപ്പെടുത്തി. ഈ ശ്രമത്തിൽ ഇംഗ്ലീഷുകാക്കു് വലിയ സൈന്യനഷ്ടമുണ്ടായി. നിക്കോൾസൻ എന്ന സൈന്യോദ്യോഗസ്ഥൻ ഈ യുദ്ധത്തിൽ കൊല്ലപ്പെട്ടതു് ഇംഗ്ലീഷുകാക്കു് വലിയ നഷ്ടമായിരുന്നു. ഇപ്രകാരം ഡൽഹി കൈവശപ്പെടുത്തിയതോടുകൂടി ഇൻഡ്യാക്കാരുടെ മനസ്സിൽ ബ്രിട്ടീഷ് ആധിപത്യത്തെക്കുറിച്ചുള്ള മതിപ്പുവർദ്ധിച്ചു. സെൻട്രൽ ഇൻഡ്യയിലും അയോദ്ധ്യ

യിലും ലഹള അമച്ച്ചെയ്യാൻ കറേക്കൂടെ താമസമുണ്ടായി. സെൻട്രൽ ഇൻഡ്യയിലെ ലഹളക്കാരിൽ പ്രധാനിയായ ടാൻഷിയാടൊപ്പി യുദ്ധത്തിൽ തോററതോടുകൂടി ഒളിച്ചുകഴിഞ്ഞു; 1859-ൽ ഈ ആളെ പിടികിട്ടുകയാൽ വിസ്താരശേഷം തൂക്കിക്കൊന്നു. ലഹളയിൽ ഉൾപ്പെട്ട കററത്തിന് ബഹദൂർഷായെ വധശിക്ഷയ്ക്കു വിധിച്ചു; എങ്കിലും ദയാലേശപൂർവ്വം റംഗൂണിലേക്ക നാടുകടത്തുകയാണുണ്ടായതു്. 1852-ൽ റംഗൂണിൽവച്ചു് ഇദ്ദേഹം മരിച്ചു.

ശിപായിലഹളയുടെ ഫലങ്ങൾ.— 1858-ൽ വിക്ടോറിയാ മഹാരാജ്ഞി ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി, ഇൻഡ്യാഭരണം കയ്യേൽക്കുകയുണ്ടായി. ഈസ്റ്റിൻഡ്യാ കമ്പനിയുടെ ബോർഡ് ഓഫ് കൺട്രോൾ അവസാനിപ്പിച്ചതോടുകൂടി, ഇൻഡ്യാഭരണം കാബിനററസഭയിലെ ഒരംഗമായ സ്റ്റേററ സിക്രട്ടറിയിൽ സ്ഥാപിക്കുകയും, സഹായാത്ഥം ഒരു കൗൺസിൽ ഏപ്പെടുത്തുകയുംചെയ്തു. ഇൻഡ്യാഭരണം ഇപ്രകാരം വിക്ടോറിയാ മഹാരാജ്ഞി ഭരമേററതോടുകൂടി കമ്പനിയുടെ ഇൻഡ്യാ:സവ്വീസ്സ ചക്രവത്തിനിയുടെ ഇൻഡ്യൻ സവ്വീസായിത്തീന്നു. ഗവണ്ണർ ജനറലിന് വൈസ്രോയി എന്ന സ്ഥാനപ്പേരു നൽകപ്പെട്ടു. ഏഴ് അംഗങ്ങൾ ഉൾപ്പെട്ട ഒരു എക്സിക്യൂട്ടീവു കൌൺസിൽ വൈസ്രോയിക്ക അനുവദിക്കകയും, ഒന്നാമത്തെ വൈസ്രോയി ആയി ലോർഡ് കാനിങ്ങിനെ നിയമിക്കുകയുംചെയ്തു. 1861-ലെ ഇൻഡ്യാ കൌൺസിൽസ് ആക്ററ് അനുസരിച്ചു് നിയമനിമ്മാണാത്ഥം അനുദ്യോഗസ്ഥാംഗങ്ങളെ വൈസ്രോയിയുടെ കൌൺസിലിൽ ചേത്തു. ഇൻഡ്യാക്കാരുടെ പ്രതിനിധികളെ ഭരണകായ്യത്തിൽ ബ്രിട്ടീഷുകാർ ഇദംപ്രഥമമായി പ്രവേശിപ്പിച്ച

ഘട്ടം ഇതായിരുന്നു ഈ കാലംമുതൽ ഇൻഡ്യാക്കാൎക്ക് ഇൻഡ്യാഭരണത്തിൽ കൂടുതൽ പ്രവേശം ലഭിച്ചു.

**മഹാരാജ്ഞിയുടെ വിളംബരം (1858).**— "ഈശ്വരകാരുണ്യത്താൽ ഗ്രേറ്റ്ബ്രിട്ടൺ, അയർലണ്ഡ് എന്നീ രാജ്യങ്ങൾക്കും, യൂറോപ്പ്, ഏഷ്യാ, ആഫ്രിക്കാ, അമേരിക്കാ, ആസ്ത്രേലേഷ്യാ എന്നീ ഭൂഖണ്ഡങ്ങളിലുള്ള ഉപനിവേശഭൂമികൾക്കും സാമന്തദേശങ്ങൾക്കും രക്ഷാധികാരിണി, വിക്ടോറിയാ മഹാരാജ്ഞി വിശ്വാസപ്രതിജ്ഞാപൂൎവ്വം കല്പിക്കുന്നതാവിതു്:—"ബഹുമാനപ്പെട്ട ഈസ്റ്റിൻഡ്യാ കമ്പനി നമുക്കുവേണ്ടി ഇതുവരെ ഭരിച്ചുവന്നിരുന്ന ഇൻഡ്യൻപ്രദേശങ്ങളുടെ ഭരണം സാരമായ കാരണങ്ങളാലും, പ്രഭുസഭ, ജനപ്രതിനിധിസഭ എന്നിവ ഉൾപ്പെട്ട പാർലമെൻറിൻെറ സമ്മതി ഇവയാലും നാം സ്വീകരിക്കുകയും, മേൽ പ്രസ്താവിച്ച ഉപദേശങ്ങളാലും സമ്മതത്താലും പ്രസ്തുത ഭരണം നാം കയ്യേററിരിക്കുന്നുവെന്നു പ്രഖ്യാപനം ചെയ്യുകയും ചെയ്തുകൊള്ളുന്നു.

ഈ രാജ്യത്തിലുള്ള സൎവ്വ പ്രജകളും നമ്മോടും നമ്മുടെ അവകാശികളായ അനന്തരഗാമികളോടും ഭക്തിയുള്ളവരായിരിക്കണമെന്നും, നമ്മുടെപേരിലും നമുക്കുവേണ്ടിയും പ്രസ്തുത രാജ്യം ഭരിക്കുവാൻ ഓരോ കാലത്തും നാം നിയമിച്ചയയ്ക്കുന്നവരുടെ അധികാരത്തിനുകീഴ്പെട്ടിരിക്കണമെന്നും നാം ആജ്ഞാപിക്കുന്നു.

നമ്മുടെ പ്രധാന സ്റ്റേററ്സിക്രട്ടറിമാരിൽ ഒരാൾ മുഖാന്തരം ഓരോകാലത്തും നാം അയയ്ക്കുന്ന കല്പനകൾക്കും ചട്ടങ്ങൾക്കും അനുയോജ്യമായി, നമ്മുടെ പേരിലും നമുക്കുവേണ്ടിയും പ്രസ്തുതദേശങ്ങളിലെ ഭരണം നടത്തുവാൻ നമ്മുടെ ചാൎച്ചക്കാരൻ ചാറത്സ് ജോൺ കാനിങ് പ്രഭുവിനെ, അദ്ദേഹത്തിൻെറ രാജഭക്തി,

കാര്യപ്രാപ്തി, വിവേകം എന്നിവയിൽ പ്രത്യേകമായി വിശ്വസിച്ചുറച്ചുകൊണ്ടു് ഒന്നാമത്തെ വൈസ്രോയിയും ഗവർണർജനറലുമായി നാം നിയമിച്ചിരിക്കുന്നു.

ബഹുമാനപ്പെട്ട ഈസ്റ്റിൻഡ്യാക്കമ്പനിയുടെ സർവീസിൽ സിവിൽ, സൈനികവകുപ്പുകളിൽ ഇപ്പോൾ ഉദ്യോഗം വഹിക്കുന്ന എല്ലാവരേയും നമ്മുടെ പ്രീതിക്കും നിയമങ്ങൾക്കും വിപരീതമായി അവർ വർത്തിക്കാതിരിക്കുന്ന കാലത്തോളം അതതുദ്യോഗങ്ങളിൽ സ്ഥിരപ്പെടുത്തിയിരിക്കുന്നു.

ഈസ്റ്റിൻഡ്യാക്കമ്പനിക്കാരുമായി ചെയ്തിട്ടുള്ള എല്ലാ ഉടമ്പടിയും നാം അംഗീകരിച്ചിരിക്കുന്നു. അവയെ നിഷ്കൃഷ്ടയായി നാം പാലിക്കുന്നതാണെന്നും അതേപ്രകാരംതന്നെ അവരും അവയെ അനുഷ്ഠിക്കുമെന്നു നാം വിശ്വസിക്കുന്നു എന്നും ഇതിനാൽ ഇൻഡ്യയിലെ എതദ്ദേശീയ രാജാക്കന്മാരെ അറിയിച്ചിരിക്കുന്നു ഇപ്പോഴുള്ള രാജ്യം വിസ്തൃതമാക്കണമെന്നു നാം ആഗ്രഹിക്കുന്നില്ല. നമ്മുടെ രാജ്യങ്ങളെയൊ അവകാശങ്ങളെയോ ആക്രമിക്കുന്നതിന്നു് നാം സമ്മതിക്കുന്നതല്ലാത്തതും, അപ്രകാരം തന്നെ അന്യരുടെ രാജ്യങ്ങളെയും അവകാശങ്ങളെയും ആക്രമിക്കുന്നതു നമുക്കു സമ്മതമല്ലാത്തതുമാകുന്നു.

നാട്ടുരാജാക്കന്മാരുടെ അവകാശങ്ങൾ, പദവികൾ, ബഹുമതികൾ എന്നിവയെ നമ്മുടെ സ്വന്തമെന്നപോലെ നാം ആദരിക്കുന്നതാണു്. ആഭ്യന്തരമായ സമാധാനവും ശരിയായ ഭരണവും കൊണ്ടുമാത്രം ഉണ്ടാകുന്ന അഭിവൃദ്ധിയും ഐശ്വര്യവും സമുദായാഭ്യുന്നതിയും നമ്മുടെ സ്വന്തം പ്രജകളെന്നപോലെ അവരും അനുഭവിക്കണമെന്നു നാം ആഗ്രഹിക്കുന്നു.

മററു പ്രജകളോടെന്നപോലെ നമ്മുടെ ഇൻഡ്യാനിവാസികളോടും നാം വർത്തിക്കുകയും, സർവ്വശക്തനായ

ദൈവത്തിന്റെ അനുഗ്രഹത്താൽ അവരോടുള്ള കടമ വിശ്വസ്തതയോടും മനഃപൂർവ്വമായും നാം നിർവ്വഹിക്കുകയും ചെയ്യുന്നതാണ്.

ക്രിസ്തുമത സത്യത്തിന്മേൽ നാം ബലമായി ആശ്രയിച്ചും, മതം നൽകുന്ന സമാധാനത്തെ നന്ദിപൂർവ്വം സമ്മതിച്ചുമിരിക്കുന്നു. എങ്കിലും നമ്മുടെ മതവിശ്വാസം നമ്മുടെ പ്രജകളെക്കൊണ്ടു നിർബന്ധമായി സ്വീകരിപ്പിക്കണമെന്നു നാം ആഗ്രഹിക്കുകയോ, അവകാശപ്പെടുകയോ ചെയ്യുന്നില്ല. മതവിശ്വാസമോ ആചാരമോ മൂലം യാതൊരുത്തനും പ്രത്യേക ആനുകൂല്യമോ ഉപദ്രവമോ സമാധാനരാഹിത്യമോ ഉണ്ടാകരുതെന്നു മാത്രമല്ല, സമമായും നിഷ്പക്ഷമായുമുള്ള നിയമരക്ഷ എല്ലാവരും ഒരുപോലെ അനുഭവിക്കേണ്ടതാണെന്നും നാം ആഗ്രഹിക്കുന്നു. നമ്മുടെ പ്രജകളിൽ ഒരുത്തന്റെ എങ്കിലും മതവിശ്വാസത്തിലും ആരാധനയിലും യാതൊരുവിധ തടസ്സവും ചെയ്തുപോകരുതെന്നും, അപ്രകാരം ചെയ്യുന്നവർ നമ്മുടെ കഠിനമായ അപ്രീതിക്കു പാത്രീഭവിക്കുന്നതാണെന്നും നമ്മുടെ അധികാരം വഹിക്കുന്ന എല്ലാവരോടും നാം നിർബന്ധപൂർവ്വം ആജ്ഞാപിക്കുന്നു.

വിദ്യാഭ്യാസം, കാര്യപ്രാപ്തി, സത്യനിഷ്ഠ എന്നിവയാൽ ഉദ്യോഗകൃത്യനിർവ്വഹണത്തിനു യോഗ്യരായിത്തീരുന്ന നമ്മുടെ പ്രജകൾക്ക്, ജാതിമതഭേദമെന്യേ നമ്മുടെ സർവ്വീസിലുള്ള ഉദ്യോഗങ്ങളിൽ കഴിവുള്ളിടത്തോളം ധാരാളമായും നിഷ്പക്ഷപാതമായും പ്രവേശം അനുവദിക്കേണ്ടതാണെന്നും നാം ആഗ്രഹിക്കുന്നു.

ഇൻഡ്യാക്കാർക്ക്, പൂർവ്വികന്മാരിൽനിന്നും ലഭിച്ചിട്ടുള്ള ദേശങ്ങളോടു വളരെ സ്നേഹവും ബഹുമാനവും ഉണ്ടെന്നു നാം അറിയുകയും, അവയെ ആദരിക്കുകയും

ചെയ്യുന്നു. ഉത്തമഭരണത്തിനനുസരണമായ വിധത്തിൽ ആവക സകല അവകാശങ്ങളേയും സംരക്ഷിക്കുന്നതിനു നാം ആഗ്രഹിക്കുന്നു. നിയമനിർമ്മിതിയും പ്രയോഗവും ഇൻഡ്യയിൽ സാധാരണമായ പുരാതന നടപടികളും മാമൂലുകളും വേണ്ടവിധം ആലോചിച്ച് ചെയ്യേണ്ടതാണെന്നും നാം ആജ്ഞാപിക്കുന്നു.

വ്യാജപ്രസ്താവനകളാൽ തങ്ങളുടെ രാജ്യവാസികളെ വഞ്ചിക്കുകയും, പ്രത്യക്ഷമായ ലഹളയ്ക്ക് അവരെ ഉത്സാഹിപ്പിക്കുകയും ചെയ്ത ദുരാഗ്രഹികളായ മനുഷ്യരുടെ പ്രവൃത്തികൾ നിമിത്തം ഇൻഡ്യയ്ക്ക വന്നുകൂടിയ കഷ്ടാരിഷ്ടതകളെപ്പററി നാം ഹൃദയപൂർവ്വം അനുശോചിക്കുന്നു. പ്രസ്തുത ലഹള അമർത്തിയതിൽ നാം നമ്മുടെ ശക്തി വെളിപ്പെടുത്തി. തെററിദ്ധാരണകൾക്കു വശംവദരായി ഭവിച്ചുവെങ്കിലും ഭാവിയിൽ സത്കൃത്യനിർവ്വഹണം തുടരുവാൻ ആഗ്രഹിക്കുന്നവരുടെ അപരാധങ്ങൾക്കു മോചനം നൽകി, നമ്മുടെ കരുണ കാണിക്കണമെന്നും നാം ആഗ്രഹിക്കുന്നു.

ലഹള അമർത്തി സമാധാനം പുനഃസ്ഥാപിക്കുന്നതിൽ നമ്മുടെ വൈസ്രോയി ചെയ്തിട്ടുള്ള......നടപടികളെ നാം ശരിവച്ച് സ്ഥിരപ്പെടുത്തുകയും, താഴെ പറയുന്ന സംഗതികൾ പ്രസിദ്ധപ്പെടുത്തുകയും ചെയ്യുന്നു:—

ബ്രിട്ടീഷ് പ്രജകളെ വധിക്കുന്നതിൽ നേരിട്ടു പ്രവർത്തിച്ചിട്ടുള്ളവരോട് ദയാപുരസ്സരം വർത്തിക്കുവാൻ നീതി സമ്മതിക്കുന്നില്ല. എന്നാൽ മററുള്ള എല്ലാ ദ്രോഹികളോടും നാം കരുണാപൂർവ്വം വർത്തിക്കുന്നതാണ്. ഘാതകന്മാർക്ക് മനഃപൂർവ്വമായി അഭയം കൊടുത്തവരോ, ലഹളയിൽ നായകത്വം വഹിച്ചവരോ, ആയ എല്ലാവർക്കും ജീവരക്ഷ മാത്രം നാം വാഗ്ദാനം ചെയ്യുന്നു. എങ്കിലും

ഇപ്രകാരമുള്ള കററക്കാക്ക ശിക്ഷ കല്പിക്കുന്നതിൽ ദ്രോഹത്തിനു് അവരെ പ്രേരിപ്പിച്ച സന്ദർഭത്തെയും പ്രത്യേകം ഗൗനിക്കുന്നതാണു്. സ്വാത്ഥതല്പരരായ മനുഷ്യരുടെ വ്യാജപ്രസ്താവനകളെ ആലോചനകൂടാതെ വിശ്വസിച്ചതിനാൽ മാത്രം ദ്രോഹത്തിലേപ്പെട്ടവരോടു നാം വളരെ ദയവായി പെരുമാറുന്നതാണു്.

ഗവണ്മെൻറിനെ എതിത്ത മററെല്ലാവരും സമാധാനജീവിതം നയിക്കുന്നതിനായി സ്വഭവനങ്ങളിലേയ്ക്കു തിരിച്ചുപോകുന്നപക്ഷം, നമ്മോടും നമ്മുടെ രാജകീയസ്ഥാനത്തോടും അവർ ചെയ്തിട്ടുള്ള സർവ അപരാധത്തെയും യാതൊരു വ്യവസ്ഥയും കൂടാതെതന്നെ നാം ക്ഷമിക്കുന്നതാണെന്നു് ഇതിനാൽ വാഗ്ദത്തംചെയ്യുന്നു.

അടുത്ത ജാനുവരി 1-ാംതീയതിക്കു മുൻപുതന്നെ ഈ വ്യവസ്ഥകൾ അനുസരിക്കുന്ന എല്ലാവക്കും മേൽ പ്രസ്താവിച്ച രീതിയിൽ നമ്മുടെ കരുണയും ക്ഷമയും ലഭിക്കുന്നതായിരിക്കും.

ഈശ്വരാനുഗ്രഹത്താൽ രാജ്യത്തിൽ സമാധാനം വരുത്തിക്കഴിഞ്ഞാൽ, ഇൻഡ്യയിലെ വ്യവസായങ്ങളെ പ്രോത്സാഹിപ്പിച്ചു് പൊതുജനോപകാരത്തിനും ഐശ്വൎയ്യവദ്ധനവിനും ഉതകുന്ന കാൎയ്യങ്ങൾ നടപ്പിൽവരുത്തുന്നതിനും, അവിടെയുള്ള നമ്മുടെ എല്ലാ പ്രജകളുടെയും പ്രയോജനാർത്ഥം മാത്രം ഭരണം നടത്തുന്നതിനും നാം ഹൃദയപൂൎവ്വം ആശിക്കുന്നു. നമ്മുടെ ബലം അവരുടെ ഐശ്വൎയ്യവും, നമ്മുടെ രക്ഷ അവരുടെ സംതൃപ്തിയും, നമുക്കുള്ള ഉത്തമമായ പ്രതിഫലം അവരുടെ കൃതജ്ഞതയുമാകുന്നു. നമ്മുടെ പ്രജകളുടെ ക്ഷേമത്തിനായി നമ്മുടെ ഈ ആഗ്രഹങ്ങളെ പ്രായോഗികമാക്കുവാൻ വേണ്ട ശക്തി സർവരക്ഷകനായ ഈശ്വരൻ നമുക്കും

നമ്മുടെ അധികാരം വഹിക്കുന്ന എല്ലാവക്കും നൽകുമാറാക്കട്ടെ."

1858 നവംബർ 1-ാം തീയതി അലഹബാദിൽ വച്ച് കാനിങ്ങ്പ്രഭു വിളംബരം പ്രസിദ്ധപ്പെടുത്തി, അതിലെ വ്യവസ്ഥകൾ നടപ്പിൽവരുത്തുവാൻ ഏപ്പാടു ചെയ്തു. ഇപ്രകാരം ഇൻഡ്യാഭരണം ബ്രിട്ടീഷുഗവണ്മെൻറ് പൂണ്ണമായി ഭരമേററതു് ഇൻഡ്യയെ സംബന്ധിച്ചിടത്തോളം വളരെ പ്രയോജനകരമായിരുന്നുവെന്നു് ഇതിനു മുമ്പും പിമ്പുമുള്ള അവസ്ഥ പരിശോധിച്ചാൽ ഗ്രഹിക്കാവുന്നതാണു്. ഇംഗ്ലീഷുകാക്കു് മാഗ്നകാർട്ടാ എന്നപോലെ, ചക്രവത്തിനിയുടെ വിളംബരം ഇൻഡ്യയിലെ ജനസ്വാതന്ത്ര്യത്തിൻെറ അടിസ്ഥാനമായിരിക്കുന്നു. ശിപായിലഹള അമത്തിയശേഷം ബ്രിട്ടീഷ് ഗവണ്മെൻറിനു് ബോധിച്ചവിധത്തിൽ ഇൻഡ്യയോടു പെരുമാറാമായിരുന്നു; എന്നാൽ തദനന്തരം മഹാമനസ്കതയോടുകൂടി വത്തിച്ചതിനാൽ, ഇൻഡ്യക്കു് ശോഭായമാനമായ ഒരു ഭാവി ഇതോടുകൂടി ഉദിച്ചു.

## STUDY AIDS

### ചോദ്യങ്ങളും അഭ്യാസങ്ങളും

1. പുരോഗമന നയം പ്രയോഗിച്ച് മാർക്വിസ് ഓഫ ഹേസ്റ്റിങ്ങ്സ് ഇടപെട്ട രാജ്യങ്ങൾ ഏവ? ഫലമെന്തു്?
2. ബെൻറിങ്കിൻെറ ഭരണകാലത്തുണ്ടായ ഭരണപരിഷ്കാരങ്ങൾ വിവരിക്കുക.
3. സിൻഡ്, പഞ്ചാബ് ഈ രാജ്യങ്ങൾ ബ്രിട്ടീഷ് ഇൻഡ്യയോടു ചേക്കുവാൻ ഇടയാക്കിയ പരിതഃസ്ഥിതികൾ വിവരിക്കുക.
4. 1857-ലെ ശിപായിലഹളയുടെ കാരണങ്ങളും ഫലങ്ങളും വിവരിക്കുക.
5. അനുബന്ധം പരിശോധിച്ച് പ്രധാന സംഭവങ്ങളും കാലങ്ങളും പഠിക്കുക.

## അദ്ധ്യായം 35.

## ബ്രിട്ടീഷ് സിംഹാസനത്തിൻകീഴുള്ള ഇൻഡ്യാഭരണം.

### ഭരണസംബന്ധമായ വ്യതിയാനകാലം (1858—1899)

### I. ലേർഡ് കാനിങ്ങ് (1858—62)

സൈനിക സംഘടന.—ശിപായിലഹള നിമിത്തം സൈന്യവകുപ്പിന്റെ പ്രാധാന്യം വെളിപ്പെട്ടിരുന്നു. 1858-ൽ കമ്പനിയുടെ ഭരണം അവസാനിക്കുകയും, ഇൻഡ്യാഭരണം വിക്ടോറിയാമഹാരാജ്ഞി കൈയേൽക്കുകയും ചെയ്തതോടുകൂടി, സൈന്യവകുപ്പിലും പരിഷ്കാരമാവശ്യമായിത്തീൎന്നു. ഇൻഡ്യയിൽ ഈ സമയം നാട്ടുസൈന്യം, കമ്പനിവക സൈന്യം, മഹാരാജ്ഞിയുടെ സൈന്യം എന്നിങ്ങനെ മൂന്നു പ്രത്യേക സൈന്യവകുപ്പുകൾ ഉണ്ടായിരുന്നു. 1859-ൽ ഈ സൈന്യവകുപ്പുകളിൽ മഹാരാജ്ഞിയുടേയും കമ്പനിയുടേയും സൈന്യവകുപ്പുകളെ സംഘടിപ്പിച്ച് ഇൻഡ്യൻ സൈന്യവകുപ്പ് ഒരു പ്രത്യേക വിഭാഗമാക്കി. യൂറോപ്യൻ മഹായുദ്ധകാലത്ത് ഫ്രാൻസ്, മെസൊപ്പൊട്ടേമിയാ, ഈജിപ്റ്റ്, പാലസ്റ്റൈൻ, ഈസ്റ്റാഫ്രിക്കാ എന്നീ സ്ഥലങ്ങളിൽ ഇൻഡ്യൻ സൈന്യം ചെയ്തിട്ടുള്ള മഹൽകാൎയ്യങ്ങൾ സുപ്രസിദ്ധങ്ങളാണ്. ബങ്കാൾ പ്രസിഡൻസിയിലും പഞ്ചാബിലും ആകെയുള്ള സൈന്യത്തിൽ പകുതി ബ്രിട്ടീഷുകാരായിരിക്കണമെന്നും, മദ്രാസ്, ബോംബേ എന്നീ പ്രസിഡൻസികളിൽ മൂന്നിലൊരുഭാഗം മാത്രം യൂറോപ്യന്മാർ ഉണ്ടായിരുന്നാൽ മതിയാകുമെന്നും നിശ്ചയിച്ചു. 1923-ൽ ഉണ്ടായ പരിഷ്കാരമനുസരിച്ച്

ഇൻഡ്യൻ സൈന്യത്തിൽ പൂർവ്വാധികം നാട്ടുകാരെ പ്രവേശിപ്പിക്കുന്നതിനു് ഏർപ്പാടുചെയ്തു.

ക്രിമിനൽ, സിവിൽ നിയമങ്ങൾ:— മക്കാളിയുടെ പീനൽകോഡു് 1860-ൽ പ്രയോഗത്തിൽ വന്നു. പ്രസ്തുത കോഡു് ഇതുവരെ നടപ്പിലിരുന്ന പ്രാദേശികവും പൂർവ്വാപരവിരുദ്ധവുമായ നടപടികളെ ഉന്മൂലനംചെയ്തു്, തൽസ്ഥാനത്തു ഇൻഡ്യയ്ക്കു് ആവശ്യമായിരുന്ന ലളിതവും സാർവ്വത്രികവും പക്ഷപാതരഹിതവുമായ ക്രിമിനൽ നിയമങ്ങൾ പ്രദാനംചെയ്തു. 1867-ൽ സിവിൽ, ക്രിമിനൽ നിയമങ്ങൾ പ്രയോഗത്തിൽ വരുത്തി.

1861-ലെ "കൌൺസിൽസ് ആക്ടു്" അനുസരിച്ചു് നിയമനിർമ്മാണാർത്ഥം വൈസ്രോയിയുടെ കൌൺസിലിനോടു് കൂടുതൽ അനൌദ്യോഗസ്ഥാംഗങ്ങളെ ചേർത്തു. പ്രാതിനിധ്യഭരണത്തിൽ ഇതു് ഒന്നാമത്തെ പടിയായി ഗണിക്കാവുന്നതാണു്. ശിപായിലഹളനിമിത്തം ഇൻഡ്യാ ഗവണ്മെൻറിനു നേരിട്ട കടം പരിഹരിക്കുന്നതിനു് വേണ്ടതു പ്രവർത്തിക്കുവാൻ ഫൈനാൻസ് മെമ്പറായി നിയമിതനായ മി. വിത്സൻ ആദായനികുതി ഏർപ്പെടുത്തി കടം പരിഹരിക്കുവാൻ മാർഗ്ഗമുണ്ടാക്കി. ഈ നികുതി 1878-ൽ നിർത്തുകയും, 1886-ൽ വീണ്ടും ഏർപ്പെടുത്തുകയും ചെയ്തു.

1861-ലെ ഹൈക്കോർട്ട്സ് ആക്ടു് അനുസരിച്ചു് കമ്പനിയുടെ സദർ കോടതികളെയും ക്രൌൺ സുപ്രീംകോടതികളേയും ഓരോ പ്രസിഡൻസിയുടെയും തലസ്ഥാനത്തുള്ള ഹൈക്കോടതിയോടു സംഘടിപ്പിച്ചു. മദ്രാസിലും ബോംബേയിലും കൽക്കട്ടായിലും ഓരോ സർവ്വകലാശാല സ്ഥാപിച്ചതു ഇക്കാലത്തായിരുന്നു.

കാനിങ്ങിൻെറ നയം.—ശിപായിലഹള സമയത്തു പോലും ലോർഡ് കാനിങ്ങ് നീതിയായും ദയവായും ഭരണം നടത്തുവാൻ ശ്രമിക്കുകയാൽ, അദ്ദേഹത്തെ തിരിച്ചു വിളിക്കണമെന്നു കൽക്കട്ടായിലുള്ള ഇംഗ്ലീഷുകാർ ചക്രവർത്തിനിയോടപേക്ഷിച്ചു. കാനിങ്ങിൻെറ നയവിശേഷത്തിലും ഭരണസാമർത്ഥ്യത്തിലും വിശ്വസിച്ചിരിക്കയാൽ, ചക്രവർത്തിനി ഈ അപേക്ഷകളെ ഗണ്യമാക്കിയില്ല. 'ദയാലുവായ കാനിങ്ങ്' എന്ന അഭിധാനത്തിനു അദ്ദേഹം പാത്രീഭൂതനായിട്ടുണ്ടെങ്കിലും, ഭരണനൈപുണ്യവും അദ്ദേഹത്തിൽ ഒട്ടും കുറവില്ലായിരുന്നു. ഇംഗ്ലണ്ടിലെത്തി ഏതാനും ആഴ്ചവട്ടങ്ങൾക്കു ശേഷം ഇദ്ദേഹം ചരമം പ്രാപിച്ചു.

II. ഏൾ ഓഫ് എൽജിൻ (1862—63)

ലോർഡ് എൽജിൻ ഒന്നാംവർഷത്തെ ഉദ്യോഗത്തിനു ശേഷം മരിച്ചു. ഇക്കാലത്തു വടക്കുപടിഞ്ഞാറെ അതിർത്തിയിലുള്ള വാഹബി ജാതിക്കാരെ കീഴടക്കുവാൻ സൈന്യത്തെ അയച്ചിരുന്നു. കുറെ സൈന്യനഷ്ടമുണ്ടായെങ്കിലും ഒരുവിധത്തിൽ ഈ ശത്രുക്കളെ ശിക്ഷിക്കുവാൻ സാധിച്ചു. അടുത്ത വൈസ്രായിയായ സർ ജോൺ ലോറൻസ് 1864-ൽ ഇൻഡ്യയിലെത്തിയതുവരെ സർ വില്യം ഡെനിസൻ ഭരണാദ്ധ്യക്ഷനായിരുന്നു.

III. സർ ജോൺലോറൻസും ഇൻഡ്യയുടെ പുന:സംഘടനവും (1864—69)

പഞ്ചാബ് ഭരണംമൂലം ജനസമ്മതനായിത്തീർന്ന സർ ജോൺലോറൻസ് ഇദ്ദേഹമായിരുന്നു. ജനസാമാന്യത്തിനു സമാധാനവും സുഭിക്ഷതയും വർദ്ധിപ്പിച്ചു കൊടുക്കുകയായിരുന്നു ഇദ്ദേഹത്തിൻെറ ഉദ്ദേശം. പഞ്ചാബിലെയും അയോദ്ധ്യയിലെയും ഭൂനികുതി സംബ

ന്ധമായ കുഴപ്പങ്ങൾ തീൎത്തശേഷം 1866-ൽ ഉണ്ടായ ഒറീസ്സായിലെ ക്ഷാമനിവാരണാൎത്ഥം ലോറൻസ് പല ശ്രമങ്ങൾ ചെയ്കയും, ഭാവിയിൽ ക്ഷാമബാധ ഉണ്ടാകാതിരിക്കുവാൻ വേണ്ട ഏൎപ്പാടുകൾ നടപ്പിലാക്കുകയുംചെയ്തു. ക്ഷാമം ഉണ്ടാകുന്നപക്ഷം ഉടൻ നിവാരണമാൎഗ്ഗം സൌകൎയ്യപ്പെടുത്തുന്നതിനായി ഗതാഗതമാൎഗ്ഗങ്ങൾ വൎദ്ധിപ്പിക്കുകയും, കൃഷിയുടെ ഉപയോഗത്തിനായി പല തോടുകൾ വെട്ടിക്കുകയും ചെയ്തതു ഉത്തമപരിഷ്കാരം തന്നെയായിരുന്നു.

## IV. മേയോപ്രഭുവും ഇൻഡ്യാഭരണയോഗക്ഷേമവും (1869-72)

ഡൽഹൗസിയുടെ കാലത്തിനുശേഷം ഇൻഡ്യാഗവൺമെൻറിൻെറ ചെലവ് വരവിനേക്കാൾ അധികമായിത്തീൎന്നിരുന്നു. ക്രമേണവൎദ്ധിച്ചുകൊണ്ടിരുന്ന കടത്തിന്റെ കാരണം കണ്ടുപിടിച്ചു നിവാരണമാൎഗ്ഗങ്ങൾ ഉണ്ടാക്കുന്നതിനു ലോൎഡ് മേയോ ശ്രമിച്ചു. ഇൻഡ്യാഗവൺമെൻറിൻെറ ഇൻഡ്യയിലെ ഏററവും പ്രധാനപ്പെട്ട ഉദ്യോഗസ്ഥന്മാർ ഗവൎണ്ണർ ജനറലും ആലോചനാസഭാംഗങ്ങളും ആയിരുന്നു. ആലോചനാസഭയിലെ 7 അംഗങ്ങൾ യഥാക്രമം (1) വിദേശകാൎയ്യം, (2) മരാമത്തുവേലകൾ, (3) ആഭ്യന്തരവകുപ്പ്, (4) റവന്യു, കൃഷി, വാണിജ്യം, (5) പണവകകാൎയ്യങ്ങൾ, (6) സൈന്യവകുപ്പ്, (7) നിയമനിൎമ്മാണം എന്ന ഓരോ ഡിപ്പാർട്ടുമെൻറിൻെറയും അധികാരികളായിരുന്നു. ഓരോവൎഷത്തിൻെറയും ആരംഭത്തിൽ ധനകാൎയ്യ ഉദ്യോഗസ്ഥൻ ആ വൎഷത്തേക്കുള്ള ആയവ്യയക്കണക്കു തയ്യാറാക്കിവന്നു. ചെലവിലേക്ക് അനുവദിക്കുന്ന തുക ഉദ്ദേശിക്കുന്ന ആദായത്തിൽ കുറഞ്ഞിരിക്കണമെന്നു വ്യവസ്ഥയുണ്ടാക്കിയിട്ടും, ആദായം

ചെലവിനേക്കാറം കറയുക പതിവായിത്തീൎന്നു. ആയവ്യയക്കണക്ക തയ്യാറാക്കുന്നതിൽ വന്നുകൂടിയ തെററുമൂലമായിരുന്നു ഇങ്ങനെ സംഭവിച്ചതു്. യുദ്ധം, ക്ഷാമം ആദിയായ കാരണങ്ങളാൽ ഗവണ്മെൻറിൻെറ ചെലവു വർദ്ധിച്ചേക്കാവുന്ന സന്ദർഭങ്ങളിൽ ഉപയോഗിക്കത്തക്കവണ്ണം മിച്ചം സൂക്ഷിക്കേണ്ടയാവശ്യവും ഗവണ്മെൻറിനുണ്ടായിരുന്നു. ഓരോ പ്രോവിൻസിലും പിരിച്ചെടുക്കുന്ന ആദായം മുഴുവൻ സെൻട്രൽ ഗവണ്മെൻറിനെ ഏല്പിക്കുകയും, ആവശ്യമനുസരിച്ചു് അവിടെനിന്നും പ്രോവിൻസുകറക്കു തുക അനുവദിച്ചു കൊടുക്കുകയും പതിവായിരുന്നു. ആവശ്യമെന്നു പ്രോവിൻസുകറം അറിയിക്കുന്ന തുക അനുവദിക്കുക പതിവായതിനാൽ, ചിലപ്പോറം ആവശ്യത്തിൽക്കൂടുതലായി പല പ്രോവിൻസുകളും തുക ആവശ്യപ്പെട്ടുവന്നു. ഈ രീതിയിലുള്ള ന്യൂനത ശരിപ്പെടുത്തി വരവിനേക്കാറം ചെലവു കുറയ്ക്കത്തക്കവണ്ണം ഓരോ വർഷത്തെയും ആദായത്തിൽ ഒരുഭാഗം പ്രൊവിൻഷ്യൽ ഗവണ്മെൻറുകറംതന്നെ സൂക്ഷിച്ചുകൊറംവാൻ മേയോപ്രഭു അനുവദിച്ചു. ഇപ്രകാരം ഓരോ പ്രോവിൻസിനും പ്രതിവർഷം ലഭിക്കുന്ന തുക അതതു വർഷത്തിൽതന്നെ ചെലവാക്കിക്കൊള്ളണമെന്നു നിർബന്ധമില്ലാതിരുന്നതിനാൽ, വർഷാവസാനത്തിൽ ഉണ്ടായിരിക്കാവുന്ന മിച്ചം അടുത്ത വർഷത്തെ തുകയോടുചേൎത്തു് കൂടുതൽപ്രയോജനകരമായി ഉപയോഗിച്ചുകൊറംവാനുള്ള സ്വാതന്ത്ര്യം ഓരോ പ്രോവിൻസിനും കൊടുത്തു. "പ്രൊവിൻഷ്യൽ കൊണ്ട്റാക്റ്റ്സിസ്റ്റം" എന്ന ഈ രീതി അദ്യാപി നിലനിന്നുവരുന്നു. ആദായനികുതി രണ്ടര ശതമാനമായി വർദ്ധിപ്പിച്ചതോടുകൂടി ഗവണ്മെൻറിൻെറ വരുമാനവും വർദ്ധമാനമായി ഭവിച്ചു.

V. ലോർഡ് നോർത്ത് ബ്രൂക്ക് (1872—76)

ഇദ്ദേഹത്തിന്റെ ഭരണകാലത്തു് അനാവൃഷ്ടി നിമിത്തം ബംഗാളത്തു ക്ഷാമം ഉണ്ടായി. ഉദ്ദേശം എട്ടുകോടി രൂപാ ചെലവാക്കി തൊഴിലുണ്ടാക്കിക്കൊടുത്തു്, ഗവണ്മെൻറു് ക്ഷാമബാധയിൽനിന്നും ജനങ്ങളെ രക്ഷിച്ചു.

ഇക്കാലത്തു ബറോഡായിലെ ഭരണകാര്യങ്ങളിൽ ബ്രിട്ടീഷ്കോയ്മയുടെ ഇടപാടുണ്ടായി. ഗയിക്കവാർ തന്റെ അധികാരം ദുരുപയോഗം ചെയ്കനിമിത്തമായിരുന്നു ഇതിനിടയായതു്. ഇക്കാര്യത്തെപ്പററി വിചാരണ നടത്തുവാൻ 3 ഇംഗ്ലീഷുകാരും 3 സ്വദേശീയരാജാക്കന്മാരും ഉൾപ്പെട്ട ഒരു കൗൺസിൽ ഏർപ്പെടുത്തുകയും അവരുടെ അഭിപ്രായമനുസരിച്ചു് പ്രസ്തുത ഗയിക്കവാറിനെ സ്ഥാനഭ്രംശം ചെയ്കയും, തൽസ്ഥാനത്തു ഭരണകർത്താവായി അതേ കുടുംബത്തിൽപെട്ട വേറൊരാളിനെ നിയമിക്കുകയും ചെയ്തു.

1875-ൽ വെയിൽസ്സ് രാജകുമാരനായിരുന്ന എഡ്വേർഡ് സപ്തമൻ ഇൻഡ്യാ സന്ദർശിച്ചു. ഈ അവസരത്തിൽ തങ്ങളുടെ ഭാവിചക്രവർത്തിയോടുള്ള സ്നേഹബഹുമാനാദികൾ ഇൻഡ്യയിലെ രാജാക്കന്മാരും ജനങ്ങളും വേണ്ടവിധം പ്രദർശിപ്പിക്കുകയുണ്ടായി.

VI. ലോർഡ് ലിററൺ (1876—80)

ലിററൺപ്രഭു ഡൽഹിയിൽ 1878-ൽ ഒരു വലിയ ഡർബാർ നടത്തി, വിക്ടോറിയാ മഹാരാജ്ഞിയെ ഇൻഡ്യയുടെ ചക്രവർത്തിനിയായി പ്രഖ്യാപനംചെയ്തു. ഈ വഷംതന്നെ ദക്ഷിണ ഇൻഡ്യയിൽ ഒരു ക്ഷാമബാധയുണ്ടായി. വിദേശത്തുനിന്നും ധാന്യം വരുത്തിയും വേറെ വിധത്തിലും അനേകലക്ഷം പേർ രക്ഷിക്കപ്പെട്ടു;

എങ്കിലും വളരെ ജനങ്ങൾ ഭക്ഷണമില്ലാതെ മരിക്കുവാനിടയായിട്ടുമുണ്ട്.

2-ാം അഫ്ഗാൻ യുദ്ധം.—1873-നുശേഷം അഫ്ഗാനിസ്ഥാനിൽ വീണ്ടും പല കുഴപ്പങ്ങൾ നേരിട്ടു. 1878-ൽ ഷെർ അലി ഒരു റഷ്യൻ സ്ഥാനാപതിയെ സ്വീകരിച്ചതു നിമിത്തം 1878—79 രണ്ടാമത്തെ യുദ്ധമുണ്ടാകയും, ഗണ്ഡമക്കിലെ സന്ധിയുടമ്പടിയാൽ 1879-ൽ തന്നെ പ്രസ്തുതയുദ്ധം അവസാനിക്കുകയും ചെയ്തു. ഷെർ അലിയുടെ പുത്രനായ യാക്കൂബ് ഖാൻ റഷ്യയുമായി ഭരണസംബന്ധമായ യാതൊരു കാര്യത്തിലും ഇടപെടുകയില്ലെന്നും, അഫ്ഗാനിസ്ഥാന്റെയും ഇൻഡ്യയുടെയും അതിർത്തിപ്രദേശങ്ങളിന്മേലുള്ള അധികാരം ബ്രിട്ടീഷുകാർക്ക് വിട്ടുകൊടുത്തിരിക്കുന്നുവെന്നും സമ്മതിക്കുകയും, ലൂയികാവഗ്നറിയെ റസിഡന്റായി സ്വീകരിക്കുകയും ചെയ്തു.

3-ാം അഫ്ഗാൻ യുദ്ധം.—ഏതാനും ആഴ്ചവട്ടങ്ങൾക്കു ശേഷം റസിഡന്റ് കൊല്ലപ്പെട്ടതോടുകൂടി മൂന്നാമത്തെ യുദ്ധം (1879—80) ആരംഭിച്ചു. യുദ്ധമദ്ധ്യേ ലോർഡ് ലിററൺ ജോലി രാജിവച്ചുപോകയും, പകരം ലോർഡ് റിപ്പൺ തൽസ്ഥാനത്തു പ്രവേശിക്കുകയുംചെയ്തു അഫ്സൽഖാന്റെ പുത്രനായ അബ്ദുർറഹ്മൻഖാനെ അമീറായി സ്വീകരിച്ചശേഷം, ബ്രിട്ടീഷ് സൈന്യത്തെ ഇൻഡ്യയിലേക്കു തിരികെ വിളിച്ചു. അബ്ദുർറഹ്മൻഖാൻ ശക്തനും ബുദ്ധിമാനും ദയാലുവുമായിരുന്നു. ഇംഗ്ലീഷുകാരുടെ ബന്ധു എന്ന നിലയിൽ ചെയ്ത വാഗ്ദത്തം അദ്ദേഹം പാലിച്ചു, വിദേശീയരുടെ ആക്രമണത്തിൽനിന്നും അഫ്ഗാൻ രാജ്യത്തെ സംരക്ഷിച്ചുകൊള്ളാമെന്ന് ഇൻഡ്യാ ഗവർമ്മെന്റു ഏററു. ആണ്ടുതോറും ഇംഗ്ലീഷ്കാർ സൈന്യവും ധനവും അമീറിന്നു അയയ്ക്കുകയാൽ, റഷ്യയു

മായി യാതൊരു ഏർപ്പാടും ചെയ്കയില്ലെന്നും, ഇംഗ്ലീഷു കാരുടെ ശത്രുക്കളെ തങ്ങളുടെ ശത്രുക്കളായി കരുതുന്നതാണെന്നും, അഫ്ഗാനിസ്ഥാൻെറ വിദേശകാര്യങ്ങൾ തീർച്ചപ്പെടുത്തുവാൻ ഇൻഡ്യാഗവണ്മെൻറിനു അനുവാദം നൽകിയിരിക്കുന്നുവെന്നും സമ്മതിക്കുകയും ചെയ്തു. അബ്ദുർറഹമൻഖാൻ 1901-ൽ മരിക്കുകയാൽ പുത്രനായ ഹബീബുള്ളാ പിൻഗാമിയായി ഭരണമാരംഭിച്ചു.

ഇംഗ്ലീഷ്സൈന്യം ബലൂചിസ്ഥാനിൽ പ്രവേശിച്ച് കചററാ കൈവശപ്പെടുത്തിയതു് ഇക്കാലത്തായിരുന്നു. നാട്ടുഭാഷാമുദ്രാലയ പ്രസിദ്ധീകരണങ്ങൾക്കു് സർ ചാറത്സ് മെററു് കാഫിൻെറ കാലം (1835) മുതൽ ഉണ്ടായിരുന്ന സ്വാതന്ത്ര്യം 1878-ൽ ലോർഡു് ലിററൺ റദ്ദ്ചെയ്തു.

## VII. ലോർഡ് റിപ്പൺ (1880—84)

റിപ്പൺപ്രഭുവിൻെറ ഭരണകാലത്തു നിർബാധമായ സമാധാനം പ്രചരിച്ചതിനാൽ, ആഭ്യന്തരപരിഷ്കാരങ്ങൾ ഏർപ്പെടുത്തുവാൻ ഗവണ്മെൻറിനു ധാരാളം സമയവും സൌകര്യവും ലഭിച്ചു. ഭരണകാര്യങ്ങളിൽ ആദ്യമായി ഇദ്ദേഹത്തിൻെറ ദൃഷ്ടി പതിഞ്ഞതു് നാട്ടുഭാഷാ പ്രസിദ്ധീകരണങ്ങളെ സംബന്ധിച്ച് ലിററൺപ്രഭു ഏർപ്പെടുത്തിയിരുന്ന പ്രതിബന്ധങ്ങളെ റദ്ദ്ചെയ്യുന്ന കാര്യത്തിലായിരുന്നു.

മുദ്രാലയ പ്രസിദ്ധീകരണ സ്വാതന്ത്ര്യം ഏകദേശം അൻപതുവർഷത്തോളം അങ്ഗ്ലോ ഇൻഡ്യൻരാജ്യതന്ത്രജ്ഞന്മാരുടെ ശ്രദ്ധയെ സവിശേഷം ആകർഷിച്ചിരുന്ന

ഒരുപ്രശ്നമായിരുന്നു. ബ്രിട്ടീഷാധിപത്യംകഴിയുന്നത്ര ദീർഘ കാലം ഇൻഡ്യയിൽ നിലനിൽത്തണമെന്നും, എപ്പോൾ എങ്കിലും ഇൻഡ്യയെ ഉപേക്ഷിക്കേണ്ടതായി വരുന്നപക്ഷം നാട്ടുകാർതന്നെ സ്വതന്ത്രമായ ഒരുഭരണം നടത്തുവാൻ തക്കവണ്ണം പ്രാപ്തിയുള്ളവരായിത്തീരണമെന്നും, അതിനുള്ള ഏകമാർഗ്ഗം നാട്ടുഭാഷാ പ്രസിദ്ധീകരണങ്ങൾക്കു പൂർണ്ണ സ്വാതന്ത്ര്യം കൊടുക്കാതിരിക്കയാണെന്നും, ഗവർണർ ജനറൽ മാർക്വിസ് ഓഫ് ഹേസ്റ്റിംഗ്സിൻെറ ഭരണകാലത്തു് സർ തോമസ് മൺറോ അഭിപ്രായപ്പെട്ടു. പ്രസിദ്ധീകരണസ്വാതന്ത്ര്യം ഇതരസ്വാതന്ത്ര്യങ്ങളെപ്പോലെ ഇൻഡ്യാക്കാരുടെ അവകാശമാണെന്നു് പറഞ്ഞു ഹേസ്റ്റിംഗ്സ് ഇൻഡ്യയിലെ മുദ്രാലയങ്ങൾക്കു സ്വാതന്ത്ര്യം നൽകി. ആദ്യത്തെ നാട്ടുഭാഷാ വർത്തമാനപ്പത്രം ഇദ്ദേഹത്തിൻെറ കാലത്താണു് പുറപ്പെട്ടതു്. ശരിയായ പ്രചരണമില്ലായ്മ നാട്ടുഭാഷാപത്രങ്ങൾക്കു് ഒരു ന്യൂനതയായിരുന്നെങ്കിലും, 1835-ൽ മെററ്കാഫ് ഇവയ്ക്കുണ്ടായിരുന്ന എല്ലാ പ്രതിബന്ധങ്ങളും മാററി പൂർണ്ണസ്വാതന്ത്ര്യംനൽകിയിരുന്നു. ഇൻഡ്യയിൽനവോദ്ദീപനം ഉണ്ടായിട്ടുള്ളതു മിക്കവാറും നാട്ടുഭാഷാപ്രസിദ്ധീകരണങ്ങൾ മുഖാന്തരമാണു്. രാജ്യഭരണവാദങ്ങൾ മുദ്രാലയങ്ങൾക്കു കാരണമായിരുന്നില്ല. പ്രത്യുത, മുദ്രാലയങ്ങളാണു് രാജ്യഭരണവാദങ്ങൾക്കിടയാക്കിയതു്. ഇക്കാരണത്താലത്രെ ലിററൺപ്രഭു വെർണാക്യുലർ പ്രസ്സ് ആക്ട് പാസ്സാക്കി നാട്ടുഭാഷാ മുദ്രാലയങ്ങൾക്കുണ്ടായിരുന്ന സ്വാതന്ത്ര്യം റദ്ദ്ചെയ്തതു്. എന്നാൽ ബ്രിട്ടീഷ് പതാകയുടെ

നിഴലിൽ ഇംഗ്ലീഷുകാരെപ്പോലെതന്നെ ഇൻഡ്യാക്കാക്കും സ്വാതന്ത്ര്യവും നിയമരക്ഷയും ഉള്ളതിനാൽ, ലോർഡ് ലിററൻറ ആക്ടിനെ റദ്ദ് ചെയ്ത പ്രസിദ്ധീകരണസ്വാതന്ത്ര്യം നൽകുവാനുള്ള പൂണ്ണാധികാരത്തോടു കൂടി ഇംഗ്ലണ്ടിലെ പ്രധാന മന്ത്രിയായ ഗ്ലാഡ്സ്റ്റൺ രിപ്പൺപ്രഭുവിനെ ഇൻഡ്യയിലേയ്ക്കയച്ചു. നാട്ടുഭാഷാവർത്തമാനപ്പത്രങ്ങൾ ഇൻഡ്യയെ ഒരു നവീന ഇൻഡ്യയാക്കിയിട്ടുണ്ട്.

ഇക്കാലത്തു ഭരണസംബന്ധമായുണ്ടായ വേറൊരു പ്രധാന പരിഷ്കാരം 1882-ലെ "ലോക്കൽ സെൽഫ് ഗവണ്മെൻറ ആക്ട്" ആയിരുന്നു. ഈ നിയമം പാസ്സാക്കുന്നതിൽ ഗവണ്മെൻറിനുണ്ടായിരുന്ന പ്രധാനോദ്ദേശം ഇൻഡ്യയിലെ ജനങ്ങൾക്കു ഭരണകാര്യങ്ങളിൽ പരിചയവും ഉത്സാഹവും വർദ്ധിപ്പിച്ച്, അവരെ സ്വയംഭരണപന്ഥാവിലേയ്ക്കു നയിക്കുകയായിരുന്നു. ഓരോ പട്ടണത്തേൻറയും രക്ഷയ്ക്കുതകുന്ന കാര്യങ്ങളുടെ (വിദ്യാഭ്യാസം ഗമനാഗമനമാർഗ്ഗങ്ങൾ, ജല സൌകര്യം, ആരോഗ്യസ്ഥിതി) മേൽനോട്ടം വഹിക്കുവാൻ ഏതാനും ഉദ്യോഗസ്ഥന്മാരെ ജനങ്ങൾ തിരഞ്ഞെടുക്കുകയും, ഉദ്യോഗസ്ഥാനത്തേയ്ക്കു് ഗവണ്മെൻറ് അവരെ അംഗീകരിക്കുകയും ചെയ്യേണ്ടിയിരുന്നു. ഭരണാധികൃതരെ യഥേഷ്ടം തെരഞ്ഞെടുക്കുവാൻ ജനങ്ങൾക്കു ലഭിച്ച ഈ സ്വാതന്ത്ര്യം ഭരണീയക്ക് ഭരണകാര്യത്തിലുള്ള പരിചയം വർദ്ധമാനമാക്കിത്തീർത്തു. നഗരസഭകൾക്ക് മേലായി ഡിസ്ത്രിക്ട് ബോർഡുകൾ ഉണ്ടായിരുന്നു. അതിലെ അംഗങ്ങളും

നഗരസഭാംഗങ്ങളെന്നപോലെ നിയമിക്കപ്പെട്ടവനും. ഓരോ നഗരത്തിൻേറയും ഡിസ്ത്രിക്റിൻേറയും ഭരണച്ചെലവിനാവശ്യമായ ധനം അതതു വിഭാഗങ്ങളിൽനിന്നും ഗവൺമെൻറനുവാദപ്രകാരം പിരിച്ചുവന്നു.

ഇൻഡ്യയ്ക്കു നന്മ ചെയ്യണമെന്നു റിപ്പൺപ്രഭുവിനു താല്പര്യമുണ്ടായിരുന്നു. കൃഷി ഡിപ്പാർട്ടുമെൻറ് അഭിവൃദ്ധിപ്പെടുത്തുകയും, 1882-ൽ വില്യം വിത്സൻ ഹണ്ടറുടെ ആദ്ധ്യക്ഷത്തിൽ ഒരു വിദ്യാഭ്യാസക്കമ്മിററി ഏർപ്പെടുത്തുകയും, താണതരവും ഉയർന്നതരവുമായ വിദ്യാലയങ്ങൾ ഗവൺമെൻറിൻെറ ധനസഹായത്തോടും മേൽനോട്ടത്തോടുംകൂടി നഗരസഭകൾ തന്നെ നടത്തുവാൻ അനുവദിക്കുകയും ചെയ്തു. 1882-ൽ ബർമ്മായിലെ തീബാരാജാവുമായി ചില തർക്കങ്ങൾ ഉത്ഭവിച്ചു. ഇതിനെപ്പററി അന്യത്ര പ്രതിപാദിച്ചിട്ടുണ്ട്. ഈ വർഷം തന്നെ ഇൻഡ്യയിൽനിന്നും ഒരു സൈന്യവിഭാഗത്തെ യുദ്ധത്തിനായി ഈജിപ്ററിലേക്കയച്ചു. ഈ യുദ്ധവിജയത്താൽ ഇൻഡ്യയിലെ പ്രധാന സൈന്യാധിപനായ സർ. ഡി. സ്റ്റീവാർട്ടിനു പല സ്ഥാനമാനങ്ങൾ ലഭിച്ചുവെങ്കിലും, ഇൻഡ്യൻ ഖജനാവിൽ നിന്നും ഒരു വലിയ സംഖ്യ ചെലവാക്കേണ്ടതായും വന്നു.

1831-മുതൽ മദ്രാസ് ഗവൺമെൻറ് ഭരമേററു നടത്തിവന്നിരുന്ന മൈസൂർ ഭരണം 1881-ൽ, ശരിയായ അവകാശി ഉണ്ടായപ്പോൾ, പുരാതന ഹിന്ദുരാജവംശത്തിനു വിട്ടുകൊടുത്തു. രാജ്യസമ്പാദനമോഹമല്ല, പ്രജാക്ഷേമതൽപരതയത്രേ ബ്രിട്ടീഷ് ഗവൺമെൻറിൻെറ

പരമോദ്ദേശമെന്ന് ഇതുനിമിത്തം ഇൻഡ്യാക്കാർ ഗ്രഹിച്ചു.

## VIII. ലോർഡ് ഡഫറിൻ (1884—88)

ഭാരതമഹാജനസഭ (Indian National Congress) ആവിർഭവിച്ചതു് 1885-ൽ ആയിരുന്നു. ലോർഡ് റിപ്പന്റെ കാലത്തുണ്ടായ "ലോക്കൽ സെൽഫ് ഗവണ്മെൻറ ആക്ട്" നിമിത്തം ഭരണകാര്യങ്ങളിൽ ഉൽസുകരായി ഭവിച്ചിരുന്ന ജനതയുടെ പൊതുനന്മയ്ക്കു ഉതകുന്ന കാര്യങ്ങൾ ആലോചിച്ചു തീർച്ചപ്പെടുത്തുവാൻ ഓരോ സ്ഥലത്തുനിന്നും പ്രതിനിധികളെ വരുത്തി സൌകര്യമുണ്ടാക്കിക്കൊടുക്കുകയായിരുന്നു ഈ മഹാസഭയാൽ സാധിച്ചതു്.

ഇൻഡ്യയിൽ തീവണ്ടി ഏർപ്പാടു് നടപ്പാക്കിയ കാലത്തു് കമ്പനിക്കാരുമായി ഗവണ്മെൻറ ചെയ്തിരുന്ന വ്യവസ്ഥയനുസരിച്ചു് പല സ്ഥലങ്ങളിലും കമ്പനിക്കാൎക്കു തീവണ്ടിക്കുള്ള അവകാശ കാലാവധി കഴിഞ്ഞുപോയിരുന്നു. ഇതുനിമിത്തം കിഴക്കേബംഗാൾ റെയിൽവേ 1884-ലും, നൊൎത്തുവെസ്റ്റേൺ റെയിൽവേ 1886-ലും, അയോദ്ധ്യാ, രോഹിൽഖണ്ഡു്, തെന്നിൻഡ്യൻ, ഗ്രേറ്റ് ഇൻഡ്യൻ പെനിൻസുലർ, ആസ്സാം, ബംഗാൾ ആദിയായവ 1886 നു ശേഷവും ഗവണ്മെൻറിന്റെ ഉടമസ്ഥതയിൽ വന്നുചേൎന്നു.

ഡഫറിന്റെ കാലത്തുണ്ടായ മറെറാരു സംഭവം ഒന്നാംമഹാരാഷ്ട്രയുദ്ധത്തിൽ 1780-ൽ ഇംഗ്ലീഷുകാർ

കൈവശപ്പെടുത്തിയിരുന്ന ഗ്വാളിയർകോട്ട സിൻഡ്യായ്ക്കു വിട്ടുകൊടുക്കുന്നതാണു്.

IX- ലോർഡ് ലാൻസ്‌ഡൗൺ (1888—1894)

ജനപ്രാതിനിധ്യഭരണത്തിനു ഇക്കാലത്തു് കൂടുതൽ അഭിവൃദ്ധിയുണ്ടായി. 1892-ൽ ഇംഗ്ലീഷു് പാർലമെൻറിൽ ഒരു പുതിയ 'ഇൻഡ്യൻ കൗൺസിൽസ് ആക്ററു്' പാസ്സാക്കപ്പെട്ടു. ഇതിൻെറ ഫലമായി സാമ്രാജ്യനിയമസഭ, പ്രോവിൻസുകളിലെ നിയമസഭകറം, എന്നിവയിൽ ജനങ്ങറം തെരഞ്ഞെടുക്കുന്ന അംഗങ്ങളെ കൂടുതലായി ചേക്കുകയും, നിയമനിമ്മാണത്തിൽ ജനപ്രാതിനിധ്യം വദ്ധിപ്പിക്കുകയും ചെയ്തു.

അതിത്തിപരിപാലനത്തിലും ഇക്കാലത്തു വേണ്ടവിധം ഉത്സാഹം പ്രദശിപ്പിക്കപ്പെട്ടു. മണിപുരം രാജ്യത്തു് ഒരു ലഹളയുണ്ടായി. ആസ്സാമിലെ ബ്രിട്ടീഷ് ചീഫ് കമ്മീഷണരും നാലുദ്യോഗസ്ഥന്മാരും ഇതിൽ വധിക്കപ്പെട്ടു. ഇക്കാരണത്താൽ രാജാവിനെ സ്ഥാനഭ്രംശം ചെയ്തു് ആൻഡമാൻദ്വീപിലേയ്ക്കു നാടുകടത്തുകയും, പ്രസ്തുത രാജകുടുംബത്തിൽപെട്ട ഒരു ഇളമുറക്കാരനെ തൽസ്ഥാനത്തേക്കു് ഉയത്തുകയും ചെയ്തു.

X. ലോർഡ് എൽജിൻ II (1894—99)

ഇക്കാലത്തു് ഇൻഡ്യയ്ക്കാവശ്യമായിരുന്ന വില കുറഞ്ഞ മാൻചെസ്റ്റർ തുണിത്തരങ്ങളൊഴിച്ചു് ഇൻഡ്യയിലേക്കു് ഇറക്കുമതി ചെയ്യുന്ന എല്ലാ സാധനങ്ങളി

ന്മേലും 5 ശതമാനം നികുതി ഏൎപ്പെടുത്തി. 1895-ൽ പ്രസിഡൻസികൾതോറും പ്രത്യേക സൈന്യങ്ങളെ സ്ഥാപിക്കുന്ന ഏൎപ്പാടുമാററി. കൽക്കട്ടായിൽ വസിക്കുന്ന പ്രധാന സൈന്യാധിപന്റെ കീഴിൽ ഒരു സൈന്യത്തെ രൂപവൽക്കരിച്ചു. ഈ വൎഷംതന്നെ ചിററ്റാൾ എന്ന സ്ഥലത്തേക്കു് അതിൎത്തി പരിപാലിക്കുന്നതിനു് ഒരു സൈന്യം നിയുക്തമായി. 1897-ൽ ഇൻഡ്യയിൽ ക്ഷാമവും പ്ലേഗു് ബാധയും ഉണ്ടായി. പ്ലേഗു് ബാധിച്ചവർ ശേഷം ജനങ്ങളുമായി ഇടപെടാതിരിക്കുത്തക്കവണ്ണം വേണ്ട കരുതൽ ചെയ്തിരുന്നതിനാൽ, വലിയ നാശമുണ്ടായില്ല.

## STUDY AIDS

### ചോദ്യങ്ങളും അഭ്യാസങ്ങളും

1. ലോർഡ് കാനിങ്ങിന്റെ ഭരണപരിഷ്കാരങ്ങൾ വിവരിക്കുക.
2. അഫ്ഗാനിസ്ഥാനും ബ്രിട്ടീഷ് ഇൻഡ്യയും തമ്മിലുള്ള ബന്ധത്തിന്റെ തുടർച്ചയായുള്ള ചരിത്രം സംഗ്രഹിച്ചെഴുതുക.
3. അനുബന്ധവും പരിശോധിച്ചു് പ്രധാന സംഭവങ്ങളും കാലങ്ങളും പഠിക്കുക.

## അദ്ധ്യായം 36.

## ബ്രിട്ടീഷ് സിംഹാസനത്തിൻ കീഴുള്ള ഇൻഡ്യാഭരണം (1899—1919).

### I. ലോഡ്സ് കഴ്സൻ (1899—1905)

**ഭരണപരിഷ്ക്കാരങ്ങൾ.**—കഴ്സൻ പ്രഭുവിന്റെ ശ്രദ്ധ അധികമായി പതിഞ്ഞതു വിദ്യാഭ്യാസരീതി പരിഷ്ക്കരിക്കുന്നതിലും, കൃഷി, ഗതാഗതം, വ്യവസായങ്ങൾ എന്നിവ അഭിവൃദ്ധിപ്പെടുത്തുന്നതിലും, ക്ഷാമനിവാരണമാൎഗ്ഗങ്ങൾ ഉണ്ടാക്കുന്നതിലും ആയിരുന്നു. ഇൻഡ്യയിലെ സൎവ്വകലാശാലാ വിദ്യാഭ്യാസത്തെപ്പററി അന്വേഷിച്ചു റിപ്പോർട്ടു ചെയ്യാൻ ഒരു കമ്മിഷൻ ഇദ്ദേഹം ഏർപ്പെടുത്തി. ഇവരുടെ അഭിപ്രായമനുസരിച്ച് നാട്ടുഭാഷാ വിദ്യാഭ്യാസത്തിനു പ്രോത്സാഹനം നൽകുകയും, സർവ്വകലാശാലാ പരീക്ഷകളുടെയും ബിരുദകളുടെയും നിലയും വിലയും ഉയൎത്തുകയും, ഇൻഡ്യ ഒട്ടുക്ക് വിദ്യാഭ്യാസമേൽനോട്ടത്തിനായി ഡയറക്ടർ ജനറൽ എന്നൊരുദ്യോഗസ്ഥനെ നിയമിക്കുകയുംചെയ്തു.

ഉപ്പിന്റെ നികുതി, ആദായനികുതി എന്നിവയിൽ ഇക്കാലത്തു കറവുവരുത്തി നികുതി ചുമത്തേണ്ട ആദായം 500 രൂപായിൽനിന്നു് 1000 രൂപയായി ഉയൎത്തിയതു ഉപ്പുനികുതി കുറച്ചതുപോലെതന്നെ സാരവും ഉപകാരപ്രദവുമായ ഒരുപരിഷ്ക്കാരമത്രേ. ഒരു വാണിജ്യവ്യവസായ ഡിപ്പാർട്ടുമെൻറ് ഏർപ്പെടുത്തിയതോടുകൂടി രാജ്യത്തു പൂൎവ്വാധികം അഭിവൃദ്ധിയുണ്ടായി. ഏതദ്ദേശീയ രാജ




ചിത്രം 6. ലോർഡ് ഡൽഹൗസിയുടെ കാലത്തെ (1856 A. D.)
ഇൻഡ്യാ (പുറം 24)




ചിത്രം 7. ലോർഡ് കഴ്സന്റെ കാലത്തെ (1906 A. D.) ഇൻഡ്യാ

(പുറം 49)

സന്താനങ്ങളുടെ വിദ്യാഭ്യാസത്തിനായി ഇദ്ദേഹം പ്രത്യേക സ്ഥാപനകൾ ഉണ്ടാക്കിക്കൊടുത്തതും പ്രയോജനകരമായ പരിഷ്ക്കാരംതന്നെയാണ്.

കഴ്സൻ പ്രഭുവിന്റെ അതിൎത്തിനയം.—1879-ലെ ഗണ്ഡമക്ക് ഉടമ്പടിയോടുകൂടി ബ്രിട്ടീഷ് ഇൻഡ്യാ ഹിന്ദുക്കുഷ്‌വരെ വ്യാപിച്ചുവെങ്കിലും, ഈ അതിൎത്തിക്കപ്പുറത്തുള്ള ഭയങ്കര ശത്രുക്കളിൽനിന്നും രാജ്യം സംരക്ഷിക്കുന്നതിന് അതിൎത്തിസ്ഥാനം ഹിന്ദുക്കുഷിന്റെ അപ്പുറത്തു തന്നെ സ്ഥാപിക്കണമെന്നു പലരും അഭിപ്രായപ്പെട്ടു. ഇതു് നടപ്പിൽ വന്നതു സർ റോബർട്ട സാൻഡിമാൻ ബലൂചിസ്ഥാൻ മുഴുവനും ബ്രിട്ടീഷ് അധീനത്തിൽ വരുത്തിയശേഷം മാത്രമായിരുന്നു. ഇൻഡ്യയിലെ പ്രധാന സൈന്യാധിപൻ ലോർഡു റോബർട്ട്സ് (1885—1898) ഈ പ്രദേശങ്ങളിൽ കോട്ടകൾ കെട്ടി സൈന്യങ്ങളെ താമസിപ്പിച്ചതോടുകൂടി പൎവ്വതനിവാസികൾ മിക്കവാറും കീഴടങ്ങുകയും, ചിററ്റാൾ ആദിയായ പ്രദേശങ്ങൾ ബ്രിട്ടീഷാധിപത്യത്തിൽ വരികയുംചെയ്തു. വന്യജാതിക്കാർ അസൂയാലുക്കളായി ഭവിച്ചതോടുകൂടി, 1895-ൽ ചിററ്റാൾ പ്രദേശത്തുവെച്ചു ബ്രിട്ടീഷ് സൈന്യത്തിനു വലിയ ഉപദ്രവം നേരിട്ടു. ഇതോടുകൂടി ഇൻഡ്യാസാമ്രാജ്യത്തിന്റെ വടക്കേ അററത്തെ അതിൎത്തി ചിററ്റാൾ തന്നെ ആയിരുന്നാൽ മതിയെന്നു നിശ്ചയിച്ചു. 1897-ൽ വന്യജാതിക്കാർ അതിൎത്തിയിലുള്ള വളരെ പ്രദേശങ്ങൾ അഗ്നിക്കിരയാക്കുകയാൽ അവരെ കീഴ്പെടുത്തുവാൻ വളരെ ശ്രമം വേണ്ടിവന്നു. അതിൎത്തിനിവാസികളുമായി സഖിത്വം പാലിക്കുകയാണ് നല്ലതെന്നു നിശ്ചയിച്ച് ലോർഡ് കഴ്സൻ പല സ്ഥലങ്ങളിൽനിന്നും ബ്രിട്ടീഷ്

സൈന്യത്തെ പിൻവലിക്കകയും, തൽസ്ഥാനങ്ങളിൽ ബ്രിട്ടീഷ് സൈന്യാധിപന്മാരുടെ നായകത്വത്തിൽ അതതു ദിഗ്വാസികളെത്തന്നെ നിയമിച്ചാക്കകയുംചെയ്തു. 1901-ൽ ഇദ്ദേഹം "നോത്ത് വെസ്റ്റ് ഫ്രണ്ടിയർ പ്രോവിൻസ്" സൃഷ്ടിച്ചു്, അതിനെ ഒരു ചീഫ് കമ്മീഷണരുടെ ഭരണത്തിൽ ആക്കി. ഇൻഡ്യയുടെ അതിത്തിപാലകൻ ഈ ഉദ്യോഗസ്ഥനാണു്. വിദേശീയാക്രമണങ്ങരം, അതിത്തിനിവാസികളുടെ ഉപദ്രവം, എന്നിവയിൽനിന്നും ഇൻഡ്യയെ, പ്രത്യേകം പഞ്ചാബിനെ, രക്ഷിക്കകയാണു് ഈ ഉദ്യോഗസ്ഥനുള്ള പ്രധാന കൃത്യം. 1903-ജാനുവരി 1-ാംനു- ഡൽഹിയിൽനടത്തിയ ഡർബാറിൽ എഡ്വർഡ് സപ്തമൻ ഇൻഡ്യയുടെ ചക്രവത്തിയായി പ്രഖ്യാപനം ചെയ്യപ്പെട്ടു.

താൻ ആരംഭിച്ചിരുന്ന പരിഷ്കാരങ്ങരം പൂത്തിയാക്കവാൻ 1904-മതൽ 2 വഷത്തേക്കുകൂടി കഴ്സൻപ്രഭുവിന്ന ഉദ്യോഗകാലാവധി നീട്ടിക്കൊടുത്തു. ഭരണസൌകര്യാത്ഥം 1904-ൽ ബങ്കാരം രണ്ടു പ്രോവിൻസുകളായി വിഭാഗിച്ചു. ഈ വഷംതന്നെ ടിബററിലേക്കു ഒരു സൈന്യം അയച്ചു്, ആ രാജ്യവുമായി സ്ഥിരമായൊരു ബന്ധമുണ്ടാക്കി. 1905-ൽ ലോർഡ് കിച്ചനർ പ്രധാന സൈന്യാധിപനായി ഇൻഡ്യയിലെത്തി. ഇദ്ദേഹത്തിന്നു കൂടുതൽ അധികാരങ്ങരം നൽകുന്നതുസംബന്ധിച്ചുണ്ടായ അഭിപ്രായവ്യത്യാസം നിമിത്തം വൈസ്രോയി 1905-ൽ ഉദ്യോഗം രാജിവച്ചു തിരിച്ചുപോയി.

II. ഏൎള ഓഫ് മിൻേറാ II (1905—1910)

മിൻേറാപ്രഭുവിൻെറ കാലത്തു ഭരണസംബന്ധമായുണ്ടായ പ്രധാന പരിഷ്കാരം 1909-ലെ 'ഇൻഡ്യൻ കൌൺസിൽസ് ആക്ട്' അഥവാ 'മോർലി-മിൻേറാ

പരിഷ്കാരം' ആയിരുന്നു. ഇൻഡ്യാസിക്രട്ടറി ലോർഡ് മോർലിയും, വൈസ്രോയി ലോർഡ് മിൻേറായും യോജിച്ചു പ്രവർത്തിച്ചു നടപ്പിൽ വരുത്തിയതിനാലത്രേ മോർലി-മിൻേറാ പരിഷ്കാരം എന്നു ഇതിനു പേരുണ്ടായതു്. ഈ ആക്ററു് അനുസരിച്ചു പ്രോവിൻസുകൾതോറും പ്രത്യേക നിയമനിർമ്മാണ സഭകൾ ഏർപ്പെടുത്തി, അവയിൽ ജനപ്രതിനിധികൾക്കു കൂടുതൽ പ്രവേശം അനുവദിച്ചു. ലോർഡു് റിപ്പൺ ആരംഭിച്ച പരിഷ്കാരം ഇപ്രകാരം അഭിവൃദ്ധിപ്പെട്ടുകൊണ്ടിരുന്നു. ഗവർണർ ഭരിക്കുന്ന ഓരോ പ്രസിഡൻസിക്കും, ലഫ്ടനൻറു് ഗവർണർ ഭരിക്കുന്ന ഓരോ പ്രോവിൻസിനും മിക്കവാറും ജനപ്രതിനിധി ഭൂരിപക്ഷമുള്ള ഓരോ നിയമസഭയുണ്ടു്. ബങ്കാൾ, മദ്രാസു്, ബോംബേ, യുണൈറെറഡു് പ്രോവിൻസസു്, കിഴക്കേ ബങ്കാളവും ആസ്സാമും, പഞ്ചാബു്, ബർമ്മാ എന്നീ കൗൺസിലുകളിൽ 51, 48, 48, 49, 43, 18 എന്നിങ്ങനെ യഥാക്രമം അംഗങ്ങളും ഉൾപ്പെട്ടിരുന്നു. ഈ കൗൺസിലുകളിൽ ജനങ്ങൾ തെരഞ്ഞെടുക്കുന്ന അംഗങ്ങളും, ഉദ്യോഗസ്ഥാംഗങ്ങളും ഗവൺമെൻറു നിയമിക്കുന്ന അനുദ്യോഗസ്ഥാംഗങ്ങളുമാണു് ഉണ്ടായിരുന്നതു്. ഓരോകൗൺസിലിലും ജനങ്ങൾ തെരഞ്ഞെടുക്കുന്ന അംഗങ്ങൾ ഇതര അംഗങ്ങളെക്കാൾ കൂടിയിരുന്നതുകൊണ്ടു് ഒരുമാതിരി ജനപ്രാതിനിധ്യഭരണം തന്നെയായിരുന്നു ഈ നിയമം നിമിത്തം സാധിച്ചതു്. ആവശ്യമെന്നു തോന്നുന്നപക്ഷം ഭരണകാര്യങ്ങളിൽ കൂടുതൽ തഴക്കവും പഴക്കവും ഉള്ള രണ്ടു പ്രത്യേക അംഗങ്ങളെ ആലോചനയ്ക്കായി ഓരോ പ്രൊവിൻഷ്യൽ കൌൺസിലിനോടും ചേർത്തുകൊൾവാൻ അനുവദിച്ചിരുന്നു. ആയവ്യയക്കണക്കു

സംബന്ധിച്ച് വാദപ്രതിവാദം നടത്തുവാനും അംഗങ്ങൾക്ക് സ്വാതന്ത്ര്യമുണ്ടായിരുന്നു.

സാധാരണമായി പ്രൊവിൻഷ്യൽ കൌൺസിലുകളിൽ 48 അംഗങ്ങൾ വീതം ഉൾപ്പെട്ടിരുന്നു. ഇവരിൽ 17 പേർ ഉദ്യോഗസ്ഥാംഗങ്ങളും, ശേഷിച്ചവർ വിവിധ ജനവിഭാഗങ്ങളുടെ പ്രതിനിധികളുമായിരുന്നു. അംഗങ്ങളുടെ ഉദ്യോഗകാലാവധി സാധാരണമായി 3 വർഷം ആയിരുന്നു. ജനപ്രീതിക്കു പാത്രീഭവിക്കുന്നപക്ഷം, ഒരാൾ തന്നെ പലപ്രാവശ്യം തെരഞ്ഞെടുക്കപ്പെടാമായിരുന്നു പ്രൊവിൻഷ്യൽ കോടതികളും നിയമനിർമ്മാണകൌൺസിലുകളും സാമ്രാജ്യനിയമസഭയ്ക്കു് കീഴ്പെട്ടിരുന്നു. ഇൻഡ്യാ മുഴുവനെയും ബാധിക്കുന്ന നിയമങ്ങൾ പാസ്സാക്കിവന്നതു് സാമ്രാജ്യനിയമസഭയിലത്രേ. ഈ കൌൺസിലംഗങ്ങളിൽ ഭൂരിപക്ഷവും ഉദ്യോഗസ്ഥന്മാരാണു്. സാമ്രാജ്യനിയമസഭയിലേയ്ക്കു ഓരോ പ്രൊവിൻഷ്യൽ കൌൺസിലും അംഗങ്ങളെ തിരഞ്ഞെടുത്തയച്ചുവന്നു. വിവിധമതക്കാർക്കും ജന്മിമാർക്കും പ്രത്യേകം പ്രാതിനിധ്യം അനുവദിച്ചുമിരുന്നു.

ഇക്കാലംവരെ ഭരണനിർവഹണോദ്യോഗങ്ങളിൽ യൂറോപ്യന്മാരെ മാത്രമേ നിയമിച്ചിരുന്നുള്ളു. പുതിയ ആക്റ്റ് അനുസരിച്ച് മന്ത്രിപദത്തിനു് ഒഴിവുണ്ടാകുന്ന അടുത്ത അവസരത്തിൽ തൽസ്ഥാനത്തേക്കു് ഒരു ഇൻഡ്യാക്കാരനെ തന്നെ നിയമിക്കണമെന്നു് ലോർഡ് മോർലി ചക്രവർത്തിയോടു് അപേക്ഷിച്ചു. ഈ ആക്റ്റ് പാസ്സാക്കിയതിൻെറ ഫലമായി പൗരാവകാശബോധം, ഉത്തരവാദിത്വം, പൊതുകാര്യങ്ങളിൽ ഉത്സാഹം എന്നിവയ്ക്കു അഭിവൃദ്ധിയുണ്ടായി.

റഷ്യയും ജപ്പാനും തമ്മിലുണ്ടായ യുദ്ധകാലത്തു് സെൻട്രൽ ഏഷ്യയിൽ റഷ്യരുടെ ശക്തി ക്ഷയിച്ചിരുന്നു. 1907-ൽ ഇംഗ്ലീഷ്കാരും റഷ്യരും തമ്മിൽ "ആംഗ്ലോ റഷ്യൻ കൺവെൻഷൻ" എന്ന ഉടമ്പടിയുണ്ടായി. ഇതനുസരിച്ചു് അഫ്ഗാനിസ്ഥാൻ റഷ്യയുടെ അധികാരാതിർത്തിയിൽ ഉൾപ്പെട്ടതല്ലെന്നു് റഷ്യർ സമ്മതിച്ചതോടുകൂടി, അഫ്ഗാനിസ്ഥാൻ സ്വതന്ത്രരാജ്യമായിരിക്കുന്നതു് ബ്രിട്ടീഷ് ഇൻഡ്യയുടെ രക്ഷയ്ക്കു ഹാനികരമല്ലെന്നു ബോദ്ധ്യമായി.

III. ലോർഡ് ഹാർഡിൻജ് II (1910—19)

എഡ്വർഡ് സപ്തമൻ തൻെറ സമാധാനസമന്വിതമായ 9 വർഷത്തെ ഭരണത്തിനുശേഷം 1910 മേയ് 7-ാംനു- പരലോകപ്രാപ്തനായി. തദനന്തരം തൻെറ ദ്വിതീയപുത്രനായ ജോർജ്ജുപഞ്ചമൻ ഇംഗ്ലണ്ടിലെ രാജാവും ഇൻഡ്യയുടെ ചക്രവർത്തിയുമായി ഭവിച്ചു. 1911 നവംബർമാസത്തിൽ ജോർജ്ജു് ചക്രവർത്തിതിരുമനസ്സുകൊണ്ടു ചക്രവർത്തിനീസമേതം ഇൻഡ്യാ സന്ദർശിച്ചു. ഇതു സംബന്ധമായി ഡിസംബർ 12-ാംനു- ഡൽഹിയിൽവച്ചു് രാജോചിതമായ ഒരു ഡർബാർ നടത്തി. ഇൻഡ്യയിലെ സ്വദേശരാജാക്കന്മാരെല്ലാം ഹാജരായിരുന്ന ഈ ശുഭാവസരത്തിൽ ഇൻഡ്യയിലെ പ്രജകൾക്കു് തിരുമേനിയോടുള്ള സ്നേഹവാത്സല്യാദികളെപ്പററി പ്രത്യേകം ചക്രവർത്തിതിരുമനസ്സുകൊണ്ടു പ്രസ്താവിച്ചു. ഇൻഡ്യയുടെ തലസ്ഥാനം കല്ക്കട്ടായിൽനിന്നും മാററി ഭാരതഖണ്ഡത്തിൻെറ പ്രാചീന തലസ്ഥാനമായിരുന്ന ഡൽഹിയിൽ സ്ഥാപിച്ചിരിക്കുന്നതായും, ബങ്കാൾ വിഭാഗം റദ്ദു ചെയ്തു് ഭരണത്തിനായി പ്രത്യേകം ഒരു ഗവർണ്ണരെയും

ബീഹാർ, ചൊട്ടാനാഗപുരം, ഒറീസ്സാ എന്നിവയെ ഭരിക്കുവാൻ ഒരു ലഫ്ററനൻറ ഗവർണ്ണരെയും, ആസ്സാം ഭരിക്കുവാൻ ഒരു ചീഫ് കമ്മീഷണരെയും നിയമിക്കുന്നതാണെന്നും (1912-ൽ നടപ്പിൽവന്നു) തിരുമനസ്സുകൊണ്ടു പ്രസ്താവിച്ചു. ഇപ്രകാരം ബ്രിട്ടീഷ് ഇൻഡ്യൻ സാമ്രാജ്യം ഡൽഹിയിലെ 8-ാമത്തെ സാമ്രാജ്യമായിത്തീൎന്നു.

ഒന്നാംലോകമഹായുദ്ധം (1914-18).—1914-ൽ യൂറോപ്പിൽ ഈ യുദ്ധം ആരംഭിച്ചു് നാലുവൎഷം തുടരെ ഭയങ്കരമായി നടന്നു. രണ്ടു് അൎദ്ധഗോളങ്ങളിലും വ്യാപിച്ചിരുന്ന ബ്രിട്ടീഷ് സാമ്രാജ്യത്തിൻെറയും വിശിഷ്യ പ്രസ്തുത സാമ്രാജ്യത്തിൻെറ മാതൃരാജ്യമായ ബ്രിട്ടൻെറയും മഹാപ്രതാപം സംബന്ധിച്ചു്, ജൎമ്മൻചക്രവൎത്തിയായ വില്യം II-നുണ്ടായ അസൂയയായിരുന്നു ഈ യുദ്ധത്തിൻെറ പ്രധാന കാരണം. ശരിയായ കാരണം ഒന്നുമില്ലാതെയും, മുൻകൂട്ടി പ്രഖ്യാപനം ചെയ്യാതെയും, 1914 ആഗസ്റ്റ് 3-ാംതീയതി ജൎമ്മൻസേനകൾ ബെൽജിയത്തിൽകൂടി ഫ്രാൻസിലേയ്ക്കു പുറപ്പെട്ടു. ഇപ്രകാരം പെട്ടെന്നു് യുദ്ധം ആരംഭിച്ചശേഷം ആസ്ട്രിയായും ടൎക്കിയും ബൾഗേറിയായും ജൎമ്മനിയോടു ചേൎന്നു. ജൎമ്മനിക്കെതിരായുള്ള ഐക്യകക്ഷിയിൽ ഇംഗ്ലണ്ടു്, ബ്രിട്ടീഷ്സാമ്രാജ്യത്തിൽ ഉൾപ്പെട്ട കാനഡാ, ആസ്ത്രേലിയാ, ന്യൂസീലാൻഡു്, ദക്ഷിണആഫ്രിക്കാ, ഇൻഡ്യാ എന്നീ രാജ്യങ്ങളും, ബെൽജിയം, ഫ്രാൻസ്, റഷ്യാ, സെർബ്യാ ഈ രാജ്യങ്ങളും ചേൎന്നു് യുദ്ധം നടത്തി. ഫ്രാൻസിൽ 1914 മുതൽ 1918 വരെ യുദ്ധം തുടൎന്നു. എന്നാൽ അവിടെനിന്നും ഗ്രീസ്, ടൎക്കി, പാലസ്റ്റൈൻ, പേൎഷ്യാ, പൌരസ്ത്യഏഷ്യാ, ഇത്യാദി ഭാഗങ്ങളിലേയ്ക്കും അതു വ്യാപിച്ചു.

ഈ സമയം റഷ്യയിൽ ഒരു ജനകീയ വിപ്ളവം ഉത്ഭവിച്ചതോടുകൂടി ചക്രവർത്തിഭരണം അവസാനിച്ചു. 1917 ഏപ്രിൽ 3-ാംനു- അമേരിക്കൻ യുണൈറ്റഡ് സ്റ്റേറ്റ്സ് ഐക്യകക്ഷിയിൽ ചേർന്നു് യുദ്ധത്തിൽ പ്രധാനഭാഗം വഹിച്ചതോടുകൂടി, വിജയമാരുതൻ ഐക്യകക്ഷികൾക്കു് അനുകൂലമായി വീശിത്തുടങ്ങി, ജർമ്മനിയും കേന്ദ്രകക്ഷിയിൽപ്പെട്ട രാജ്യങ്ങളും ഓരോന്നായി കീഴ്പ്പെട്ടു. ഈ രാജ്യങ്ങളിലെല്ലാം ജനകീയ വിപ്ളവം ഉണ്ടായതോടുകൂടി സ്വേച്ഛാധിപത്യം അവസാനിക്കുകയും, പ്രജാധിപത്യം സ്ഥാപിതമാകുകയുംചെയ്തു.




ചിത്രം 4. 1915-ലെ ഇൻഡ്യ.

1918 നവംബർ 11-ാംനു ജർമ്മൻസേനകളെ ഫ്രാൻസിൽനിന്നും ഓടിച്ചശേഷം സന്ധിയുണ്ടായി. 1919 ജാനുവരി 18-ാംതീയതി ഫ്രാൻസിൽ വേഴ്സായി എന്ന സ്ഥലത്തു് 32 രാജ്യങ്ങളുടെ പ്രതിനിധികൾ കൂടി സമാധാനഉടമ്പടി തയ്യാറാക്കി.

ഈ യുദ്ധം വിജയകരമായി നടത്തുന്നതിനു ബ്രിട്ടനു് ഇൻഡ്യാ സംപൂൎണ്ണസഹകരണം നൽകി; സൈന്യശക്തിയും ധനശക്തിയും ആദ്യവസാനം ഔദാൎയ്യപൂർവം ചെലവാക്കിയാണു് ഇൻഡ്യാ ഈ ലോകമഹായുദ്ധത്തിൽ ഐക്യകക്ഷികളുടെ ഭാഗത്തു സഹകരിച്ചു വിജയം നേടിയതു്. ഇൻഡ്യയുടെ സ്വയംഭരണക്രമത്തിൽ ജനങ്ങൾക്കു് കൂടുതൽ പ്രാപ്തി ലഭിക്കുന്നതിനും ഇതിനാൽ സാധിച്ചു. ഇൻഡ്യൻ സൈന്യത്തിൻെറ പ്രാപ്തിയും വിശ്വവിശ്രുതിയും ഇതിനാൽ വൎദ്ധമാനമായിട്ടുണ്ടു്. ഈ യുദ്ധം അവസാനിക്കുന്നതിനുമുമ്പു് 1916-ൽ ലോർഡു് ഹാർഡിൻജു് ഉദ്യോഗം വിട്ടു പോയി.

IV. ലോർഡു് ചെംസ്ഫോർഡു് (1916—1921).

ലോർഡു് ചെംസ്ഫോർഡിൻെറ ഭരണകാലം യൂറോപ്യൻയുദ്ധംനിമിത്തമുണ്ടായ ഒരു വിഷമഘട്ടം തന്നെയായിരുന്നു. ഈ യുദ്ധത്തിൽ ഇൻഡ്യാ സൈന്യസഹായവും ദ്രവ്യസഹായവും ബ്രിട്ടീഷ്ശക്തിക്കു നൽകി സാമ്രാജ്യഭക്തി പ്രദൎശിപ്പിക്കുകയുണ്ടായി. യുദ്ധഗതിയിൽ ജൎമ്മനിയുടെ വിദേശരാജ്യങ്ങളെല്ലാം ഐക്യകക്ഷികൾക്കു് അധീനപ്പെട്ടു. തുൎക്കിയുടെ ശക്തിക്കു് ഇളക്കം തട്ടിയെങ്കിലും 1923-ലെ ലോസേൻ ഉടമ്പടിയാൽ അതു് പൂൎവ്വാധികം ശക്തിപ്പെട്ടു. ബോൾഷെവിക്കു് ശക്തി

പ്രബലപ്പെട്ടതോടുകൂടി റഷ്യൻചക്രവത്തിയും കുടുംബവും ഘാതകന്മാരുടെ തോക്കിന്നിരയായിഭവിക്കുകയും, രാജ്യമെങ്ങും അരാജകത്വം പ്രബലപ്പെടുകയും ചെയ്തു. ക്രമേണ ഐക്യകക്ഷികഠം നാഠംക്കുനാഠം പ്രബലപ്പെടുകയും, ജമ്മനിയുടെ സഹായികഠം പലരും ക്ഷയിക്കുകയും ചെയ്തതോടുകൂടി, ജമ്മനി സമാധാനത്തിനാഗ്രഹിച്ചു. 1918 നവംബർ 11-ാംതീയതി വേഴ്സായിൽവെച്ചു തയ്യാറാക്കിയ സന്ധിയുടമ്പടിക്കു ജമ്മനി കീഴ്പെട്ടു. ഈ യുദ്ധംനിമിത്തം ജമ്മനി നിദ്ധനാവസ്ഥയിലെത്തുകയും, ബ്രിട്ടീഷുകാരും തുക്കികളും പൂവ്വാധികം പ്രബലപ്പെടുകയും ചെയ്തു.

യൂറോപ്പിലെ മഹായുദ്ധം തുടങ്ങി 18 മാസം കഴിഞ്ഞപ്പോഴായിരുന്നു ചെംസ്ഫോർഡ് പ്രഭു വൈസ്രോയി സ്ഥാനം ഭരമേററതു്. ഇൻഡ്യയിലെ രാജാക്കന്മാരുടെയും ജനങ്ങളുടെയും സഹായസഹകരണങ്ങളെ സാമ്രാജ്യത്തിൻെറ വിജയത്തിനായി സമ്പാദിക്കുവാൻ അദ്ദേഹത്തിനു സാധിച്ചതു് ഒരു മഹൽകാൎയ്യം തന്നെയാണു്. സാമ്പത്തികമായ പ്രക്ഷോഭണങ്ങളും യുദ്ധത്താൽ ജനങ്ങളിലുണ്ടായ അസ്വാസ്ഥ്യവും നിമിത്തം സിവിൽഭരണത്തിൽ പല വിഷമങ്ങഠം നേരിട്ടു. ആപത്തും ആശങ്കയും നിറഞ്ഞ ഇക്കാലത്തു് ധൈൎയ്യസമേതം സാമ്രാജ്യത്തെ നയിച്ച ഇദ്ദേഹത്തിൻെറ നായകത്വം സ്തുത്യഹമത്രേ. ഇതിനിടയിൽ മിസ്റ്റർ മോണ്ടിഗുവുമായി സഹകരിച്ചു് സ്വയംഭരണസംബന്ധമായ പരിഷ്കാരം നടപ്പിൽവരുത്തുവാൻ ഉദ്യമിച്ചതു്, അദ്ദേഹത്തിനു ഉത്തരവാദിത്വഭരണ സ്ഥാപനകളുടെ മാഹാത്മ്യത്തിലുള്ള വിശ്വാസവും, ഇൻഡ്യയിലെ ജനങ്ങളുടെ ക്ഷേമാഭിവൃദ്ധിയിലുള്ള

താൽപര്യവും കൊണ്ടുതന്നെയാണു്. ഇൻഡ്യയെ സ്വയംഭരണപന്ഥാവിൽ അഭിവൃദ്ധിപ്പെടുത്തുവാൻ ചെയ്ത ശ്രമം ഇദ്ദേഹത്തിന്റെ മാഹാത്മ്യത്തിനു അടിസ്ഥാനമായിരിക്കുന്നതാണു്.

ഇൻഡ്യയിലെ അസ്വാസ്ഥ്യം.—റൗലററ് ആക്ററ് (1919):—1918-ൽ തയ്യാറാക്കപ്പെട്ട മോണ്ടിഗു-ചെംസ്ഫോർഡ് റിപ്പോർട്ടിനെപ്പററിയുള്ള അതൃപ്തിയും നൈരാശ്യവും യുദ്ധാനന്തരം അമിതവാദികളിൽ പ്രബലപ്പെട്ടുവന്നു. ഇൻഡ്യയിലെ പല വിദ്യാലയങ്ങളിലും ഗവൺമെൻറിനോടു വിരോധം ഉണ്ടാകത്തക്ക അഭ്യസനം കൊടുത്തുവരുന്നുവെന്നും, ഇൻഡ്യയിൽ ആകപ്പാടെ രാജദ്രോഹകരമായ കലാപം വർദ്ധിച്ചേക്കാൻ ഇടയുണ്ടെന്നും ബോധപ്പെടുകയാൽ, ഈവക കാര്യങ്ങളെപ്പററി അന്വേഷിച്ചു് റിപ്പോർട്ടുചെയ്യാൻ സർ സിഡ്നി റൗലററിന്റെ അദ്ധ്യക്ഷതയിൽ ഒരു കമ്മിററി ഏർപ്പെടുത്തി. നിയമങ്ങൾ കുറേക്കൂടെ കർശനമായി ബലപ്പെടുത്തുന്നതുകൊണ്ടു മാത്രമേ സമാധാനം പാലിക്കുവാൻ സാധിക്കയുള്ളൂ എന്നായിരുന്നു റിപ്പോർട്ടിന്റെ സാരം. ഇതനുസരിച്ചു് ഗവൺമെൻറു് രണ്ടു നിയമങ്ങൾ പാസ്സാക്കി.:—(1) രാജ്യത്തു് അരാജകത്വം പ്രചരിപ്പിക്കുവാൻ ശ്രമിക്കുന്നതു നിമിത്തമുണ്ടാകുന്ന കേസുകൾ 3 ഹൈക്കോടതി ജഡ്ജിമാർ ഉൾപ്പെട്ടതും അതിനപ്പുറം അപ്പീൽ ഇല്ലാത്തതുമായ ഒരു പ്രബലകോടതിയിൽ ഉടനടി വിസ്തരിച്ചു തീർച്ചചെയ്യണം; ഇതു സംബന്ധിച്ചുള്ള കുററക്കാരെ ബന്ധനസ്ഥരാക്കുകയും, അവരോടു നല്ലനടപ്പിനു ജാമ്യം വാങ്ങുകയും ചെയ്യാനുള്ള അധികാരം ഓരോ സ്ഥലത്തുമുള്ള ഭരണാധികൃതർക്കു് കൊടുക്കണം; ആവശ്യമെന്നു്

ഗവൎണ്ണർ ജനറലിനു തോന്നുന്ന സ്ഥലങ്ങളിൽ സൈനിക നിയമം പ്രയോഗിക്കാവുന്നതാണു്. (2) രാജദ്രോഹക രമായ ലേഖനങ്ങൾ പ്രചരിപ്പിക്കുകയോ, കൈവശം വച്ചുകൊണ്ടിരിക്കയോ ചെയ്യുന്ന കുററത്തിനു് തടവു ശിക്ഷ കല്പിക്കാവുന്നതും, വിസ്താരത്തിനുശേഷം കുററക്കാരോടു് 2 വൎഷത്തേയ്ക്കു് നല്ലനടത്തയ്ക്കു ജാമ്യം വാങ്ങുവാനുള്ള അധികാരം കോടതികൾക്കു ഉണ്ടായിരിക്കുന്നതു മാണു്.

ഈ ബില്ലുകൾ അവതരിപ്പിച്ചു് നിയമമായിത്തീൎന്ന തോടുകൂടി പല ഭാഗത്തും അസ്വാസ്ഥ്യവും സംശയവും ഉയൎന്നുവന്നു. ഒന്നാമത്തെ ബിൽ 3 വൎഷത്തേയ്ക്കു മാത്രമേ പ്രയോഗത്തിലിരിക്കയുള്ളു എന്നു വന്നിട്ടും, 1919 മാൎച്ച് മാസമായപ്പോഴേയ്ക്കു ശക്തിയായിട്ടല്ലെങ്കിലും ഗവണ്മെൻറിനെ എതിൎക്കണമെന്നുള്ള ആലോചന പലയിടത്തും ഉണ്ടായി. കായികശക്തിയേക്കാൾ ആത്മശക്തിയിൽ കൂടുതൽ വിശ്വാസമുള്ള മഹാത്മാഗാന്ധിയുടെ നേതൃത്വത്തിൽ, സത്യാഗ്രഹവ്രതം എന്ന പേരിൽ റൗലററ് ആക്ററിനെതിരായി പ്രവൎത്തിക്കുവാൻ അമിതവാദികൾ നിശ്ചയിച്ചു. പ്രസംഗങ്ങൾ മൂലം ഗവണ്മെൻറിൻെറ നയത്തിനെതിരായി ജനതയെ ഇളക്കുവാൻ മഹാത്മാ ഗാന്ധി ശ്രമിച്ചുവന്നു. മാൎച്ച് 30-ാംതീയതി ഡൽഹിയിൽ ഹൎത്താൽ അനുഷ്ഠിക്കുവാൻ അമിതവാദികൾ ശ്രമിക്കുകനിമിത്തം, ഗവണ്മെൻറുമായി ഒന്നാമത്തെ കലഹത്തിനിടയായി. ഈ ലഹള അമൎച്ചചെയ്യപ്പെട്ടതിൽ പിന്നെ ഗാന്ധി ഹിന്ദുമുസ്ലീം മൈത്രിക്കായി ശ്രമിച്ചുവന്നു. ഗവണ്മെൻറിൻെറ നടപടിയെപ്പററി തെററിദ്ധാരണ പലയിടത്തുമുണ്ടായി. ഇതുനിമിത്തമായിരുന്നു 4-ാംഅഫ്ഗാൻയുദ്ധം ഉണ്ടായതു്.

4-ാമത്തെ അഫ്ഗാൻ യുദ്ധം (1919).-യൂറോപ്പിലെ മഹാ യുദ്ധകാലത്തു ജർമ്മൻകാർ, ബോൾഷെവിക്കുകാർ എന്നിവർ അഫ്ഗാനിസ്ഥാനിലെത്തി ബ്രിട്ടീഷ്കാരുമായുള്ള ബന്ധം അകററുവാൻ ശ്രമിച്ചുവെങ്കിലും, ഹബീബുള്ളാ അതിനുവഴിപ്പെട്ടില്ല. 1919 ഫെബ്രുവരി 20-ാംതീയതി ജലാലബാദിനടുത്തു് പാളയത്തിൽവച്ചു് ഹബീബുള്ളാ വധിക്കപ്പെട്ടതോടുകൂടി അഫ്ഗാനിസ്ഥാനിൽ പിൻതുടർച്ചാവകാശം സംബന്ധിച്ചു് കുഴപ്പങ്ങൾ ഉണ്ടാകയും, അവസാനത്തിൽ ഹബീബുള്ളായുടെ പുത്രനായ അമാനുള്ളായ്ക്കു് സ്ഥാനം ഉറച്ചുകിട്ടുകയും ചെയ്തു. പുതിയ അമീർ തന്റെ സ്ഥാനാരോഹണം അറിയിക്കുന്നതായി ബ്രിട്ടീഷ്ഗവൺമെൻറിനു് അയച്ച എഴുത്തിൽ അഫ്ഗാനിസ്ഥാന്റെ വിദേശനയത്തിന്മേൽ ബ്രിട്ടീഷ്കാൎക്കുണ്ടായിരുന്ന സ്വാധീനശക്തി ഗണിക്കാതെ സ്വാതന്ത്ര്യം ഭാവിക്കുന്ന ലക്ഷണം പ്രത്യക്ഷമായിരുന്നു. അമാനുള്ളാ ഭരണസംബന്ധമായി ചെയ്ത പരിഷ്കാരങ്ങളുടെ ഫലമായി സൈന്യവും മതാദ്ധ്യക്ഷന്മാരും അദ്ദേഹത്തിന്റെ ശത്രുക്കളായി ഭവിച്ചു. ബ്രിട്ടീഷ്കാർ പഞ്ചാബിൽ റൗലററ് ആക്ററ് പാസ്സാക്കി ജനങ്ങളെ അനാവശ്യമായി ഉപദ്രവിക്കുന്നുവെന്നു പറഞ്ഞു്, ബ്രിട്ടീഷ് ബന്ധുത്വം വേണ്ടെന്നു ശഠിക്കുന്ന കക്ഷി ജനങ്ങളെ ഇളക്കി യുദ്ധത്തിനൊരുങ്ങി. ജർമ്മനിക്കുണ്ടായ തോൽവിയോ, ഗ്രേററുബ്രിട്ടന്റെ ശക്തിമാഹാത്മ്യമോ ഗ്രഹിക്കാതെ ബോൾഷെവിക്കുസഹായത്തിന്മേൽ ആശ്രയിച്ചുകൊണ്ടു് ഇംഗ്ലീഷ്കാരെ എതിൎക്കുവാൻ ഇവർ നിശ്ചയിച്ചു. ഏപ്രിൽ 25-ാംതീയതി അമാനുള്ളായുടെ അനുമതിയോടുകൂടി ഒരു അഫ്ഗാൻസൈന്യം കൈബർ

പാസ്സിലെത്തി അതിത്തിനിവാസികളെ ഇളക്കി ഉപദ്രവം വരുത്തി. ഇംഗ്ലീഷ് സേനകറം വിമാനമാർഗ്ഗം അവിടെ എത്തി യുദ്ധം സഗൗരവം നടത്തി. ജലാലബാദ്, കാബൂറം എന്നീ സ്ഥലങ്ങറം ബോംബിനിരയായി ഭവിച്ചു. പത്തുദിവസത്തെ യുദ്ധംകൊണ്ടു് അഫ്ഗാന്മാർ കൈബർപാസ്സിൽനിന്നും പിന്നോട്ടു് ഓടി. വാസിറിസ്റ്റാനിൽവച്ചുണ്ടായ യുദ്ധത്തിൽ ഇംഗ്ലീഷ്കാക്കു പരാജയം ഉണ്ടായി. എന്നാൽ അഫ്ഗാനിസ്റ്റാൻെറ ദക്ഷിണഭാഗത്തുവച്ചു് സ്വസൈന്യങ്ങറം തോല്പിക്കപ്പെട്ടതോടുകൂടി മേയ് 28-ാംതീയതി അമാനള്ളാ സമാധാനത്തിനപേക്ഷിക്കകയാൽ യുദ്ധം അവസാനിച്ചു. ഇതോടുകൂടി വിദേശബന്ധത്തിൽ അഫ്ഗാനിസ്റ്റാനു് ബ്രിട്ടീഷ് അധീനത്തിൽനിന്നും സ്വാതന്ത്ര്യം ഉണ്ടായി. അതിത്തിപരിപാലനം സംബന്ധിച്ചു് ബ്രിട്ടീഷ് ഇൻഡ്യയിൽ ഗവണ്മെൻറ സ്വീകരിക്കേണ്ട നയം ഇക്കാലത്തു് തീച്ച്പ്പെടുത്തിയിരുന്നില്ല.

ഇംഗ്ലീഷ്കാക്കെതിരായുള്ള ഉദ്യമം ദിവസേനകൂടിവന്നു. തീവണ്ടിപ്പാത, കമ്പിത്തപാൽ എന്നിവ നശിപ്പിക്കുക, ഉദ്യോഗസ്ഥന്മാരെ വധിക്കുക, ആദിയായ അക്രമകൃത്യങ്ങറം ക്രമേണ തുടൻകൊണ്ടിരുന്നു. പഞ്ചാബിൽ ലഹള വർദ്ധിക്കുകയാൽ സൈനികനിയമം അവിടെ ഏപ്പെടുത്തി. യൂറോപ്പ്യൻയുദ്ധം അവസാനിച്ചെങ്കിലും തുക്കിയുടെ സങ്കേതങ്ങറം അവ്യവസ്ഥിതമായിരുന്നതിനാൽ, ഖിലാഫത്തുവാദവും വദ്ധിച്ചുവന്നു. ഗവണ്മെൻറിൻെറ ശക്തിപ്രയോഗിച്ചു് ലഹള അമത്തുവാൻ ലോർഡു് ചെംസ്ഫോർഡു് നിശ്ചയിച്ചു. സൈനിക

നിയമം നിമിത്തമുള്ള ഉപദ്രവം മിക്കവാറും പഞ്ചാബിൽ ആയിരുന്നു. ഉണ്ടായത്. അമിതവാദികൾ പൂർവാധികം ശക്തിയോടുകൂടി എതിർത്തുവന്നതുനിമിത്തം, സൈനികനിയമത്താൽ പഞ്ചാബിലുണ്ടായലഹള, അതു അമർച്ചചെയ്യുന്നതിൽ ഗവൺമെൻറ പ്രയോഗിച്ച നയം, എന്നിവയെപ്പററി അന്വേഷണം നടത്തുവാൻ ലോർഡ് ഹണ്ടരുടെ അദ്ധ്യക്ഷതയിൽ ഒരു കമ്മിററി ഏർപ്പെടുത്തി. 1919-ൽ ഭാരതമഹാജനസഭ കൂടിയ അവസരത്തിൽ മോണ്ടിഗുചെംസ്‌ഫോർഡ് പരിഷ്കാരം അനുവദിച്ചിരിക്കുന്നതായി ചക്രവർത്തിതിരുമനസ്സിലെ വിളംബരം ഇൻഡ്യയിൽഎത്തി.

### ഗവൺമെൻറ് ഓഫ് ഇൻഡ്യാ ആക്ററ് (1919)

മോണ്ടിഗുചെംസ്‌ഫോർഡ് റിപ്പോർട്ട്പ്രകാരമുള്ള ഭരണപരിഷ്കാരം 1919 ൽ പ്രയോഗത്തിൽവന്നു. വ്യവസ്ഥകൾ:—(i) പ്രാദേശികഭരണങ്ങളെക്കുറിച്ചാണ് പ്രസ്തുത ആക്ററിൻെറ ഒന്നാംഭാഗത്തിൽ പ്രതിപാദിച്ചിട്ടുള്ളതു. ഗവർണ്ണർ ജനറലിനും സാമ്രാജ്യനിയമസഭയ്ക്കും ഉള്ള ഭരണാധികാരങ്ങളിൽ ചിലതു് പ്രാദേശികഗവൺമെൻറിനും പ്രാദേശികനിയമസഭയ്ക്കും മാററികൊടുക്കുവാനും, അപ്രകാരമുള്ള അധികാരം വഹിക്കുവാൻ മന്ത്രിമാരെ നിയമിക്കുവാനും പ്രസ്തുത ആക്ട് അനുവദിച്ചു. ബങ്കാൾ, ബോംബേ, മദ്രാസ്, യൂണൈറെറഡ് പ്രോവിൻസസ്, പഞ്ചാബ്, ബീഹാറും ഒറീസ്സായും, സെൻട്രൽപ്രോവിൻസസ്, ആസ്സാം എന്നീ സംസ്ഥാനങ്ങളിൽ ഭരണത്തിനായി ഓരോ ഗവർണ്ണർമാരും കൂടുതൽ അധികാരമുള്ള നിയമസഭയും ഓരോ എക്സിക്യൂട്ടിവ

കൌൺസിലും ഉണ്ടായിരിക്കാം. സാംസ്ഥാനിക നിയമ സഭയുടെ കാലാവധി 3 വൎഷം ആക്കി. ആവശ്യപ്പെട്ട പ്പോൾ നിയമസഭയിൽ പ്രസംഗം നടത്തുവാൻ സ്വാത ന്ത്ര്യമുണ്ടെങ്കിലും, ഗവൎണ്ണർ നിയമസഭയുടെ പ്രസിഡണ്ടാ യിരുന്നുകൂടാ. ഗവൎണ്ണർ ഒരു പ്രസിഡണ്ടിനെ 4 വൎഷ ത്തേയ്ക്കു നിയമിക്കേണ്ടതും, ഡെപ്യൂട്ടിപ്രസിഡണ്ടിനെ സഭകൂടുന്ന ആദ്യവസരത്തിൽതന്നെ തെരഞ്ഞെടുക്കേ ണ്ടതും ആണു്. ഓരോ വൎഷത്തെയും ബഡ്ജററു് നിയമ സഭയിൽ പാസ്സാക്കേണ്ടതാണു്. ബില്ലുകൾ നിയമ സഭയിൽ പാസ്സാക്കിക്കഴിഞ്ഞാൽ അവയെ ഭേദപ്പെട്ട ത്തണമെന്നു തോന്നുന്നപക്ഷം നിയമസഭയിലേയ്ക്കു തിരി ച്ചയയ്ക്കുകയോ, ഗവൎണ്ണർജനറലിന്റെ അഭിപ്രായത്തി നയയ്ക്കുകയോ ചെയ്യാൻ ഗവൎണ്ണൎക്കു സ്വാതന്ത്ര്യമുണ്ടായി രിക്കുന്നതാണു്. വിട്ടുകൊടുത്തിട്ടില്ലാത്ത വിഷയങ്ങളിൽ ഏതെങ്കിലും ഒന്നു ഗവൎണ്ണരുടെ അഭിപ്രായത്തിനനുകൂല മായി പാസ്സാക്കുവാൻ അദ്ദേഹത്തിന്റെ നിയമസഭ വിസമ്മതിക്കുന്നപക്ഷം, തന്റെ കൃത്യനിർവ്വഹണത്തിനു് അത്യന്താപേക്ഷിതമാണെന്നു ആ ബില്ലിൽ സാക്ഷിപ്പെ ടുത്തി നിയമസഭയിൽ പാസ്സാക്കുന്ന ആക്ററിനു തുല്യമാ ക്കിത്തീൎക്കുവാനുള്ള അധികാരം ഗവൎണ്ണൎക്കുണ്ടായിരിക്കുന്ന താണു്. അങ്ങനെയുള്ള ബില്ലുകളുടെ ഓരോ ശരി പകൎപ്പു് ഗവൎണ്ണർജനറലിനും, അദ്ദേഹം അതിനെ പാർല മെൻറിലേയ്ക്കും ചക്രവൎത്തിതിരുമനസ്സിലേയ്ക്കും അയ യ്ക്കേണ്ടതാകുന്നു. (ii) ഇൻഡ്യാ ഒട്ടുക്കുള്ള ഭരണവും, സാമ്രാജ്യനിയമസഭ, കൌൺസിൽ ഓഫ് സ്റ്റേററ് എന്നീ സ്ഥാപനങ്ങളും അത്രേ രണ്ടാം ഭാഗത്തിൽ പ്രതി പാദ്യമായിരിക്കുന്നതു്. നിയമസഭയിലെയും സ്റ്റേററ

കൌൺസിലിലെയും അംഗങ്ങളുടെ എണ്ണം നിൎണ്ണയിച്ചു്, നിയമസഭയുടെ പ്രസിഡണ്ടിനെ ഗവൎണ്ണർ ജനറൽ നിയമിക്കേണ്ടതും, പ്രസ്തുത ഉദ്യോഗ കാലാവധി 4 വൎഷം ആയിരിക്കുന്നതുമാണു്. നിയമസഭ കൂടുന്ന ആദ്യഘട്ടത്തിൽ തന്നെ വൈസ്പ്രസിഡണ്ടിനെയും ഗവൎണ്ണർജനറൽ നിയമിക്കുന്ന പ്രസിഡണ്ടിന്റെ ഉദ്യോഗ കാലാവധിക്കു ശേഷം പ്രസിഡണ്ടിനെയും സഭാംഗങ്ങൾ തെരഞ്ഞെടുക്കേണ്ടതാണു്. കൌൺസിൽ ഓഫ് സ്റ്റേറ്റ് 5 വൎഷവും, സാമ്രാജ്യനിയമസഭ 3 വൎഷവും തുടരെയിരിക്കുവാനും അനുവദിച്ചു. ഇൻഡ്യൻ ബഡ്ജററു നിയമസഭകളിൽ പാസ്സാക്കാമെങ്കിലും, ഗവൎണ്ണർജനറലിന്റെ ഇഷ്ടാനുസരണം അതിൽ ഭേദഗതി വരുത്താവുന്നതാണു്. രണ്ടു നിയമസഭകളും ഗവൎണ്ണർജനറലിന്റെ അഭിപ്രായത്തോടനുകൂലിക്കാതെവരുന്ന എല്ലാ അവസരങ്ങളിലും, ഗവൎണ്ണർമാർ അത്യാവശ്യസന്ദൎഭങ്ങളിൽ സാക്ഷിപ്പെടുത്തി നിയമസ്വീകാൎയ്യം വരുത്തുന്നതുപോലെ പ്രവൎത്തിക്കുവാൻ ഗവൎണ്ണർജനറലിനു സ്വാതന്ത്ര്യമുണ്ടായിരിക്കും. കൌൺസിൽ സിക്രട്ടറിമാരെ നിയമിക്കുവാൻ ഗവൎണ്ണർമാൎക്കുള്ളതുപോലെ സാമ്രാജ്യനിയമസഭാംഗങ്ങളിൽ നിന്നും സിക്രട്ടറിമാരെ നിയമിക്കുവാനുള്ള അധികാരം ഗവൎണ്ണർജനറലിനുണ്ടു്. (iii) സിക്രട്ടറി ഓഫ് സ്റ്റേററും അദ്ദേഹത്തിന്റെ കൌൺസിലുമാണു് മൂന്നാംഭാഗത്തിൽ പ്രതിപാദ്യമായിരിക്കുന്നതു്. ഇൻഡ്യാ കൌൺസിലിലെ അംഗങ്ങളുടെ കൂടിയ സംഖ്യ 14-ൽ നിന്നു് 12-ം, കുറഞ്ഞസംഖ്യ 10-ൽ നിന്നു 8-ം ആക്കി കുറച്ചു. അംഗങ്ങളിൽ പകുതിപേർ ഇൻഡ്യയിൽ പത്തു വൎഷമെങ്കിലും ഉദ്യോഗം വഹിക്കു

കയോ വസിക്കുകയോ ചെയ്യുകയും, ഇൻഡ്യാ വിട്ടുപോയിട്ട അഞ്ചു വർഷത്തിലധികം കഴിയാതെയിരിക്കയും വേണമായിരുന്നു. അംഗങ്ങളുടെ ഉദ്യോഗ കാലാവധി 5 വർഷവും, ശമ്പളം 1,200 പവനും ആക്കി. ഇൻഡ്യയിലെ കൗൺസിൽ ഓഫ് സ്റ്റേററിൽ പാസ്സാക്കുന്ന കാര്യങ്ങളിൽ ഭേദഗതി വരുത്തുവാനുള്ള അധികാരം നൽകിയ സമയത്തുതന്നെ, ഇൻഡ്യാഗവണ്മെൻറിന്മേൽ ഇൻഡ്യാ സിക്രട്ടറിക്കു ഇതുവരെയുണ്ടായിരുന്ന ഏതാനും അധികാരങ്ങൾ കുറച്ചു ഇൻഡ്യയ്ക്കാവശ്യമുള്ള സാധനങ്ങൾ ശേഖരിക്കുക, പണം കടംവാങ്ങുക ആദിയായ കാര്യങ്ങൾ നിർവ്വഹിക്കുന്നതിന് ഒരു ഹൈക്കമ്മിഷണരെ നിയമിച്ചു. (iv) ഇൻഡ്യയിലെ ഉദ്യോഗങ്ങൾ നാലാംഭാഗത്തിൽ പ്രതിപാദിച്ചിരിക്കുന്നു. ഇൻഡ്യൻസർവ്വീസിൽ ഉദ്യോഗം വഹിക്കുന്ന എല്ലാവരും ചക്രവർത്തിയുടെ ഇഷ്ടത്തിനു പാത്രീഭവിക്കുന്ന കാലത്തോളം മാത്രം പ്രസ്തുത അധികാരത്തിലിരിക്കുന്നതാണ്. ഇൻഡ്യയിലെ ഉദ്യോഗസംബന്ധമായ കാര്യങ്ങൾ ക്രമപ്പെടുത്തുവാൻ സ്റ്റേററ് സിക്രട്ടറിയെ അധികാരപ്പെടുത്തുകയും, ഇതുസംബന്ധമായുള്ള കാര്യാന്വേഷണത്തിന് 5 അംഗങ്ങളുള്ള ഒരു പബ്ളിക് സർവ്വീസ്കമ്മിഷനെ 5 വർഷത്തേയ്ക്കു നിയമിക്കുകയും ചെയ്തു. (v) ഈ ആക്ററ് പാസ്സായ തീയതിമുതൽ പത്തുവർഷം കഴിയുമ്പോൾ ഉത്തരവാദിത്വഭരണം കൂട്ടതലായി ഇൻഡ്യയ്ക്ക് അനുവദിക്കേണ്ടതു സംബന്ധിച്ച് അന്വേഷിക്കുവാൻ ഒരു കമ്മിഷൻ ഏർപ്പെടുത്തുന്നതായിരിക്കും, (vi) നിയമങ്ങൾക്കു ചക്രവർത്തിയുടെ അനുമതി നൽകുന്നതു സ്റ്റേററ്സിക്രട്ടറിയും കൌൺസിലും മുഖാന്തരം മാത്രമേ പാടുള്ളൂ.

1919 ഡിസംബർ 22-ാംനു- ഈ ആക്ററിനു് ചക്രവൎത്തിയുടെ അനുമതി ലഭിച്ചു. ഇതു സംബന്ധമായി ചക്രവൎത്തി ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി. സ്വയം ഭരണരീതിയിൽ ഇൻഡ്യയുടെ അഭിവൃദ്ധിക്കു സ്ഥിരമായ അടിസ്ഥാനമായി ഈ ആക്ററിനെ അംഗീകരിച്ചു. ഇൻഡ്യാക്കാരും ഇംഗ്ലീഷുകാരുമായി ഇൻഡ്യയിൽ അധികാരത്തിലിരിക്കുന്ന എല്ലാവരും ഏകോപിച്ചു സൌഹാൎദ്ദമായി വൎത്തിച്ചു് ഉദ്ദിഷ്ടലക്ഷ്യമായ പൂൎണ്ണ സ്വയംഭരണത്തിലെത്തുവാൻ ശ്രമിക്കുമെന്നുള്ള ആശംസയെയും, അടുത്തു തന്നെ ഉണ്ടാകുന്ന നാട്ടുരാജാക്കന്മാരുടെ സഭാ (Chamber of Princes) സ്ഥാപനത്തെയും, വെയിത്സ് രാജകുമാരന്റെ ഇൻഡ്യാ സന്ദൎശനത്തെയും കുറിച്ചു് പ്രസ്തുത വിളംബരത്തിൽ പ്രസ്താവിച്ചിരുന്നു; എന്നിട്ടും അമിതവാദികൾ അതൃപ്തിതന്നെ പ്രദൎശിപ്പിച്ചുവന്നു. ന്യായവും സമാധാനപരവുമായ എല്ലാ മാൎഗ്ഗങ്ങളിലും കൂടെ സ്വരാജ്യലബ്ധിക്കുള്ള തീവ്രയത്നം ആരംഭിച്ചു കഴിഞ്ഞു. മഹാത്മാഗാന്ധിയുടെ സത്യാഗ്രഹവ്രതം കാലക്രമത്തിൽ 'സഹകരണത്യാഗ'നയമായി രൂപാന്തരപ്പെട്ടു്, ഗവണ്മെൻറുമായി സഹകരിക്കാതിരിക്കുന്ന നയം ശക്തിപ്പെട്ടുവന്നു. കരം കൊടുക്കാതിരിക്കുക ആദിയായ ക്ഷോഭകൃത്യങ്ങൾ ചില സ്ഥാനങ്ങളിൽ ആരംഭിച്ചു. ഈ നയത്തിനെതിരായി ഗവണ്മെൻറു മൎദ്ദനനയം സ്വീകരിക്കേണ്ടതായും വന്നു.

## STUDY AIDS

### ചോദ്യങ്ങളും അഭ്യാസങ്ങളും

1. കഴ്സൻ പ്രഭുവിന്റെ വടക്കു പടിഞ്ഞാറെ അതിൎത്തിനയം വിവരിക്കുക.

2. ഒന്നാമത്തെ ലോകമഹായുദ്ധത്തിന്റെ കാരണങ്ങൾ ഏവ?
3. 1919-ലെ ഗവണ്മെന്റ് ഓഫ് ഇൻഡ്യാ ആക്റ്റിലെ പ്രധാന കാര്യങ്ങൾ കുറിക്കുക.
4. 1933-ലെ വൈററ് പേപ്പർ 1919-ലെ ഭരണപരിഷ്കാരത്തിൽ എത്രമാത്രം പുരോഗതി വരുത്തിയിട്ടുണ്ട്?
5. 1935-ലെ ഗവണ്മെന്റ് ഓഫ് ഇൻഡ്യാ ആക്റ്റ് ഇൻഡ്യയുടെ സ്വയംഭരണത്തെ എത്രമാത്രം പുരോഗമിപ്പിച്ചു എന്നു പറയുക.

---

## അദ്ധ്യായം 87

## സ്വയംഭരണത്തിന്റെ ഉദയം (1919—1935)

### 1. ലോർഡ് റെഡിങ്ങ് (1921—26)

ലോർഡ് ചെംസ്ഫോർഡിന്റെ പിൻഗാമിയായി ലോർഡ് റെഡിങ്ങ് 1921 ഏപ്രിൽമാസത്തിൽ ഇൻഡ്യയിലെത്തി.

1921-ലെ സെൻസസ്പ്രകാരം ഇൻഡ്യയിലെ ജനസംഖ്യ 32 കോടിയായിരുന്നു.

ലീകമ്മീഷൻ (1923).—ഇൻഡ്യൻ പബ്ളിക്സർവീസ് അഥവാ ഉദ്യോഗ നിയമനങ്ങളെപ്പററി അന്വേഷിച്ചു റിപ്പോർട്ടുചെയ്യാൻ 4 ഇംഗ്ലീഷ്കാരും 4 നാട്ടുകാരും ഉൾപ്പെട്ട ഒരു റോയൽ കമ്മീഷൻ ലോർഡ് ലീയുടെ അദ്ധ്യക്ഷതയിൽഏർപ്പെടുത്തുകയുണ്ടായി. ഒൻപതു് ഉയർന്നതരം സർവീസുകളിലുള്ള നിയമനം, ശമ്പളം ഇത്യാദി കാര്യങ്ങളല്ലാതെ 1919-ലെ ഗവണ്മെന്റ ഓഫ് ഇൻഡ്യാ

ആക്റ്റ് ഇവരുടെ ശ്രദ്ധയ്ക്കു വിഷയീഭവിച്ചിരുന്നില്ല. യോഗ്യതയനുസരിച്ചുള്ള നിയമനം സ്റ്റേററുസിക്രട്ടറി തന്നെ നടത്തുവാൻ ശുപാർശചെയ്തു. ഇൻഡ്യാക്കാർക്ക ഗവണ്മെൻറു് ഉദ്യോഗങ്ങളിൽ കൂടുതൽ പ്രവേശനത്തിനു സൌകര്യമുണ്ടാക്കി. പ്രോവിൻസുകളുടെ സ്വാതന്ത്ര്യം വർദ്ധിപ്പിക്കുന്നതനുസരിച്ചു് ഉദ്യോഗനിയമനം ഇൻഡ്യാ ഒട്ടുക്കു് എന്ന രീതിമാററി സാംസ്ഥാനിക രീതിയിലാക്കണമെന്നും, ഉദ്യോഗസ്ഥ മേലന്വേഷണത്തിനായി പബ്ളിക് സർവ്വീസ് കമ്മിഷൻ മതിയാകുമെന്നും ഇവർ ശുപാർശചെയ്തിരുന്നു. കൂടാതെ യൂറോപ്യൻ യുദ്ധത്തിലുണ്ടായ സാധനങ്ങളുടെ വിലക്കൂടുതൽ നിമിത്തം, ഇൻഡ്യയിലെ ഇംഗ്ലീഷ് ഉദ്യോഗസ്ഥന്മാർക്കു് നേരിട്ടിരുന്ന വിഷമങ്ങൾ തീർത്തു്, പ്രോൽസാഹനം നൽകേണ്ടതാണെന്നും ഇവർ പ്രസ്താവിച്ചിരുന്നു. സാമ്രാജ്യനിയമസഭയിൽ ഈ റിപ്പോർട്ട് അവതരിപ്പിച്ചപ്പോൾ സ്വരാജ്യകക്ഷിനേതാവായ പണ്ഡിത മോട്ടിലാൽ നെഹ്റു ഇതിനെ സാരമായ ഭേദഗതികളോടുകൂടി എതിർത്തുവെങ്കിലും, കൌൺസിൽ ഓഫ് സ്റ്റേററിൽ ഒരു ഭേദഗതിയും കൂടാതെ പാസ്സാകയാൽ, 1924-ൽ ശേഷം ഇതു പ്രയോഗത്തിൽ വന്നു.

വ്യവസായ സംരക്ഷണ ബിൽ (Tariff Bill, 1924).- ഗവണ്മെൻറിൻെറ രക്ഷാധികാരത്തിൽ ഇൻഡ്യയിലെ മൂലധനത്തെയും പ്രയത്നത്തെയും സംരക്ഷിക്കുന്നതിനായിരുന്നു ഈ ബിൽ പാസ്സാക്കിയതു്. സംരക്ഷണം കൊണ്ടുള്ള ഗുണം വിദേശീയരുടെ ഏകാധികാരത്തിൽ വന്നുചേരാതിരിക്കണമെന്നു് ഉദ്ദേശിച്ചു് ഇൻഡ്യാക്കാരുടെ വകയായി മൂലധനത്തിൽ 3-ൽ 2 ഭാഗമെങ്കിലും ഇല്ലാത്ത

യാതൊരു സ്ഥാപനത്തിനും ഗവൺമെൻറു ധനസഹായം ചെയ്യരുതെന്നുള്ള പരേറലിന്റെ അഭിപ്രായത്തോടു ഗവൺമെൻറ് അനുകൂലിച്ചില്ല. മേലാൽ സ്ഥാപിതമായി ഗവൺമെൻറിന്റെ സഹായം ആവശ്യപ്പെടുന്ന ഏതു കമ്പനിക്കും പണമായിതന്നെ മൂലധനവും, ഗവൺമെൻറിന്റെ നിശ്ചയമനുസരിച്ച് നാട്ടുകാരായ ഡയറക്ടർമാരും ഉണ്ടായിരിക്കേണ്ടതാണെന്ന് പണ്ഡിത മോട്ടിലാൽ നെഹ്റു ഹാജരാക്കിയ ഭേദഗതിയോടുകൂടി ഈ ബിൽ പാസ്സായി. ഇൻഡ്യയുടെ സാമ്പത്തികാഭിവൃദ്ധിക്കു ഇതു ഗണ്യമായ പരിഷ്കാരം തന്നെയായിരുന്നു.

രാഷ്ട്രീയപുരോഗതി.—ലോർഡ് റെഡിങ്ങ് ഇൻഡ്യയിലെത്തിയതു സ്വരാജ്യബഹളം വളരെ വർദ്ധിച്ചിരുന്ന കാലത്തായിരുന്നു. ഗവൺമെൻറിനെതിരായുള്ള ഉദ്യമങ്ങൾ അമർത്തുന്നതിന് മർദ്ദനനയം പ്രയോഗിക്കുവാനുദ്ദേശിച്ച് സഹകരണത്യാഗനേതാവായ മഹാത്മാഗാന്ധിയെ 1922 ഫെബ്രുവരി മാസത്തിൽ ബന്ധനസ്ഥനാക്കി. എന്നാൽ വിധിച്ചിരുന്ന ആറു വർഷത്തെ ബന്ധനകാലത്തിൽ രണ്ടു വർഷം കഴിയുന്നതിനു മുമ്പുതന്നെ അദ്ദേഹത്തെ വിമുക്തനാക്കുകയും ചെയ്തു. മഹാത്മാഗാന്ധി ബന്ധനത്തിലിരുന്ന കാലത്ത് നിസ്സഹകരണനയം സ്വരാജ്യലബ്ധിക്കു പര്യാപ്തമല്ലെന്നുള്ള അഭിപ്രായം പ്രബലപ്പെട്ടു വന്നു. നിസ്സഹകരണത്തെക്കാൾ സ്വരാജ്യലബ്ധിക്കു കൂടുതൽ പ്രയോജനകരമായിരിക്കുന്നതു് നിയമസഭകളിൽ സ്വരാജ്യകക്ഷികൾ പ്രവേശിച്ചു ദ്വിഭരണം അസാദ്ധ്യമെന്നു വരുത്തുകയാണെന്നായിരുന്നു സി. ആർ. ദാസിന്റെ അഭിമതം. എന്നാൽ ഗവർണർമാർക്കും ഗവർണർ

ജനറലിനും നിയമസഭകളെ കവിഞ്ഞ അധികാരമുള്ള തിനാൽ, ഇക്കാര്യത്തിലും പ്രതിബന്ധമുണ്ടാകയും ജന ങ്ങൾ അതൃപ്തി പ്രദർശിപ്പിക്കുകയും ചെയ്തു. ഏവംവിധങ്ങ ളായ രാഷ്ട്രീയ പരിഷ്കാരഗതിയെപ്പററി അന്വേഷി ക്കുന്നതിനു 1924-ൽ ഒരു കമ്മിററി ഏർപ്പെടുത്തുകയു ണ്ടായി. സർ അലക്സാണ്ഡർ മൂഡിമാൻ ഇതിന്റെ പ്രസിഡണ്ടായിരുന്നു. നാട്ടുകാർ ഉൾപ്പെട്ട ന്യൂനപക്ഷ ക്കാരുടെ അഭിപ്രായം ഉടൻതന്നെ ഒരു റോയൽ കമ്മി ഷൻ ഇൻഡ്യയിലെത്തി ഗവണ്മെൻറ ഓഫ് ഇൻഡ്യാ ആക്ററ് പ്രായോഗികമല്ലെന്നു് ഗ്രഹിച്ചു പോകണമെ ന്നായിരുന്നു. ഗവണ്മെൻറ് ഓഫ് ഇൻഡ്യാ ആക്ററ് വേണ്ടവിധം നടപ്പിൽവരുത്തി ജനതയ്ക്കു ഭരണകാര്യങ്ങ ളിൽ പരിചയം പൂർവാധികം വർദ്ധിപ്പിച്ചശേഷം കമ്മി ഷൻ വരുന്നതു കൂടുതൽ പ്രയോജനകരമായിരിക്കുമെ ന്നുള്ള ഗവണ്മെൻറഭിപ്രായത്തോടു സി. ആർ. ദാസ് തുടങ്ങിയുള്ള രാഷ്ട്രീയനേതാക്കന്മാർ യോജിച്ചില്ല. ഇതു സംബന്ധിച്ചു് വേറെ ചില പരിഷ്കാരങ്ങളും നടപ്പിൽ വന്നു. നിയമസഭകളിൽ അംഗങ്ങളായിരിക്കുവാനുള്ള സ്വാതന്ത്ര്യം സ്ത്രീകൾക്കു സിദ്ധിച്ചു. നിയമ സഭാംഗങ്ങൾ പഞ്ചായത്തുജോലിയിൽ ഏർപ്പെടുവാൻ പാടില്ലെന്നും, സഭ കൂടുന്ന അവസരങ്ങളിൽ സിവിൽ കേസുകൾ നിമിത്തം അവരെ ബന്ധനസ്ഥരാക്കുവാൻ പാടില്ലെന്നും പാസ്സാക്കപ്പെട്ടു.

സിക്കുകാരുടെ നില (1921—25).—1921 മുതൽ 1925 വരെ പഞ്ചാബിലെ സിക്കുകാരുടെ ഇടയിൽ മത സംബന്ധമായ വലിയ ക്ഷോഭമുണ്ടായി. ക്ഷേത്രപരി ഷ്കരണം സംബന്ധിച്ചു് ന്യൂനപക്ഷക്കാരായ ഗുർദ്വാര

ഭരണാധിപന്മാരും ഭൂരിപക്ഷക്കാരായ ബാക്കി സിക്കകാരും തമ്മിലായിരുന്നു മത്സരം നടന്നതു്. എന്നാൽ ചിലർ ഈ അവസരം ഗവൺമെൻറിനെതിരായി ലഹളയ്ക്കു ഉപയോഗിക്കണമെന്നു് കരുതി പ്രവൎത്തിച്ചുവന്നു. നാങ്കണസാഹിബ്ബ് എന്ന സ്ഥലത്തു 1921 ഫെബ്രുവരിയിൽ എത്തിയിരുന്ന അനേകം അക്കാലികൾ, അവിടെയുള്ള ഗുർദ്വാരത്തിലെ മഠാധിപൻെറ പ്രേരണയിൽ വധിക്കപ്പെട്ടതോടുകൂടി, സിക്കു് സമുദായം പൂൎവ്വാധികം ക്ഷോഭിച്ചു. ലഹളക്കാരെ നാഭാജയിലിൽ ബന്ധനസ്ഥരാക്കിയെങ്കിലും, ഉചിതമായ പരിഷ്കാരം നടപ്പിലാക്കി സിക്കു് സമുദായത്തെ സമാധാനപ്പെടുത്തുന്നതിനു് ഗവൺമെൻറു് പ്രത്യേകം ശ്രദ്ധിക്കുകയുണ്ടായി. ഇതു സംബന്ധിച്ചു 1925 ജൂലൈമാസത്തിൽ ഒരു ബിൽ പഞ്ചാബ് കൌൺസിലിൽ പാസ്സാക്കുകയും, സെപ്റ്റംബർ മാസത്തിൽ ഇൻഡ്യൻനിയമസഭയിൽ അതു് ഐകകണ്ഠ്യേന സ്വീകരിക്കപ്പെടുകയും ചെയ്തു. ഇതിൻെറ വ്യവസ്ഥകൾ.—(1) സിക്കുമത സ്ഥാപനങ്ങളെല്ലാം സിക്കുസമുദായത്തിൻെറ പൊതുഭരണത്തിലായിരിക്കണം; (2) പാരമ്പര്യമനുസരിച്ചുള്ള പൌരോഹിത്യം അവസാനിപ്പിച്ചു്, മേലാൽ നിയമിക്കുന്ന പുരോഹിതന്മാരെ ശരിയായി ഉത്തരവാദിത്വമുള്ളവരാക്കിത്തീർക്കണം; (3) സിക്കുമത സ്ഥാപനങ്ങളുടെ വസ്തുവകകളും ആദായവും അനാവശ്യമായി ചെലവാക്കുവാൻ അനുവദിക്കാതെ, അവയുടെ സ്ഥാപനോദ്ദേശം അനുസരിച്ചു് ഉപയോഗിക്കണം; (4) ഗ്രന്ഥസാഹിബ് എന്ന സിക്കുമതഗ്രന്ഥത്തിലെ ഉപദേശമനുസരിച്ചു് മതസംബന്ധമായ കൎമ്മങ്ങൾ നടത്തേണ്ടതാണു്. ഗുർദ്വാരങ്ങളുടെ ഭരണം അവ ഓരോന്നിനോടും ബന്ധപ്പെട്ട ജനസമുദായത്തിൻെറ പ്രതിനിധി

കൾ മൂലം നടത്തുകയും, കണക്കുകൾ ശരിയായി സൂക്ഷിക്കുകയും, പരസ്യമായി പരിശോധിക്കുകയും ചെയ്യേണ്ടതാണു്. ഇപ്രകാരം ഗവൺമെൻറിൻെറ സഹകരണത്തോടുകൂടി തയ്യാറാക്കി പാസ്സാക്കിയ ബിൽ, സിക്കു് സമുദായത്തെ ആകപ്പാടെ സമാധാനപ്പെടുത്തുവാൻ പര്യാപ്തമായിരുന്നു.

ഇൻഡോർ (1925).—ബോംബേയിലെ ഒരു പ്രധാന പൗരനായ ബൗളായെ വധിക്കുകയും, മുംതാസു് ബീഗം എന്ന സ്ത്രീയെ വശീകരിക്കുകയും ചെയ്ത കുററത്തിൽ ഇൻഡോറിലെ ഹോൾക്കാർ മഹാരാജാവു് ഏർപ്പെട്ടു. ഇതു സംബന്ധിച്ചു് വൈസ്രോയി നടത്തിയ അന്വേഷണഫലമായി 1925 ഫെബ്രുവരിയിൽ മഹാരാജാവു സ്ഥാനത്യാഗം ചെയ്കയും, അദ്ദേഹത്തിൻെറ പുത്രൻ ഭരണം കയ്യേൽക്കുകയും ചെയ്തു.

സൈനികപരിശീലനസ്ഥാപനങ്ങൾ—.ഇൻഡ്യൻസൈന്യത്തിൽ ഇൻഡ്യാക്കാരെ തന്നെ നിവൃത്തിയുള്ളിടത്തോളം പ്രവേശിപ്പിക്കണമെന്നുള്ള വാദം ശക്തിപ്പെട്ടതോടുകൂടി, സൈനികപരിശീലനത്തിനായി ഡറാഡൂണിൽ ഒരു കോളജും (Prince of Wales College), പഞ്ചാബിൽ ജലന്ധർ, ഝലം എന്നീ സ്ഥലങ്ങളിൽ ഓരോ സ്കൂളും 1926-ൽ സ്ഥാപിക്കുകയുണ്ടായി. ഈ സൈനിക കോളജിൽ ആറു വഷം കൊണ്ടവസാനിക്കുന്ന പരിശീലനം നൽകിവരുന്നു.

### II. ലോർഡ് ഇർവിൻ (1926—1931)

1926 ഏപ്രിൽ മാസത്തിൽ ലോർഡ് റെഡിങ്ങിൻെറ പിൻഗാമിയായി ലോർഡ് ഇർവിൻ വൈസ്രോയി

സ്ഥാനം കയ്യേററു. 1931-വരെയുള്ള ഇദ്ദേഹത്തിന്റെ ഭരണകാലം ഇൻഡ്യാചരിത്രത്തിൽ ഏററവും വിഷമസമ്മിശ്രമായ ഒന്നുതന്നെയായിരുന്നു. ഭരണവിജയം ഭരണീയരുടെ സംതൃപ്തിയെ ആശ്രയിച്ചിരിക്കുന്നു എന്ന തത്വത്തിൽ ഉത്തമവിശ്വാസം ഉണ്ടായിരുന്നതിനാൽ, കഴിയുന്നത്ര ജനഹിതപ്രകാരം ഭരണം നടത്തുന്നതിൽ ലോർഡ് ഇർവിൻ പ്രത്യേകം ശ്രദ്ധ പതിച്ചിരുന്നു.

**ഏതദ്ദേശീയരാജ്യങ്ങളും ബട്ട്ലർ കമ്മീഷനും (1928—29).—** ഇൻഡ്യയുടെ ഭാവിഭരണഘടനയിൽ സംയുക്തഭരണരീതി പ്രായോഗികമാക്കുന്നതോടുകൂടി, ഏതദ്ദേശീയരാജ്യങ്ങൾ രൂപാന്തരപ്പെടേണ്ട ആവശ്യമുണ്ടായിരുന്നു. ഈ സ്ഥിതിക്ക് ബ്രിട്ടീഷ് ഇൻഡ്യയിലെപ്രോവിൻസുകൾക്കു തുല്യമായ നില പ്രാപിക്കുവാൻ ഹൈദ്രബാദ്, മൈസൂർ ആദിയായ വൻതരം രാജ്യങ്ങൾക്കു സാധിക്കുമെങ്കിലും, ആകെയുള്ള 551 നാട്ടുരാജ്യങ്ങളിൽ ഭൂരിപക്ഷത്തിനും പ്രത്യേക പ്രാതിനിധ്യം അസാദ്ധ്യമായിരുന്നു. മേൽകോയ്മയുമായുള്ള ബന്ധത്തിൽ വിവിധമായിരിക്കുന്ന ഇൻഡ്യയിലെ നാട്ടുരാജ്യങ്ങളുടെ സാക്ഷാൽ നിലയും, സ്വരാജ്യലബ്ധിക്കായി നിരന്തരം ശ്രമിച്ചുവന്ന ബ്രിട്ടീഷ് ഇൻഡ്യൻ പ്രോവിൻസുകളിലെ പ്രസ്ഥാനങ്ങൾ ഏതദ്ദേശീയ രാജ്യങ്ങളിൽ പ്രവേശിക്കുന്നതും സംബന്ധിച്ച് അന്വേഷണം നടത്തി റിപ്പോർട്ടുചെയ്യാൻ നിയോഗിക്കപ്പെട്ടിരുന്ന ബട്ട്ലർ കമ്മിഷൻ, തെളിവു ശേഖരിച്ചശേഷം 1929-ൽ റിപ്പോർട്ടു പ്രസിദ്ധപ്പെടുത്തി. റിപ്പോർട്ടിന്റെ ഒന്നാംഭാഗത്തിൽ മേൽകോയ്മയും ഏതദ്ദേശീയ രാജ്യങ്ങളും തമ്മിലുള്ള ബന്ധത്തിന്റെ വൃത്താന്തം സംക്ഷിപ്തമായി പ്രതിപാദിച്ചിരിക്കുന്നതിൽനിന്നും ഇരുഭാഗക്കാരും തമ്മിൽ സൌഹാർദ്ദനില പാലിച്ചുവരുന്നുണ്ടെന്നു പ്രത്യ

ക്ഷമാണ്. രണ്ടാംഭാഗത്തിൽ പ്രസ്തുത ബന്ധത്തെ കൂടുതൽ വിശദമാക്കിയിട്ടുണ്ട്. ഏതദ്ദേശീയ രാജാക്കന്മാരെ അവരുടെ സമ്മതം കൂടാതെ സ്വേച്ഛാഗവണ്മെൻറിൻെറ കീഴിൽ വിട്ടുകൊടുക്കുന്നതല്ലെന്ന് ഇതിൽ രേഖപ്പെടുത്തിയിട്ടുണ്ട്. മൂന്നാംഭാഗത്തിൽ പ്രതിപാദ്യമായിരിക്കുന്നതു് ബ്രിട്ടീഷ് ഇൻഡ്യയും നാട്ടുരാജ്യങ്ങളും തമ്മിലുള്ള സാമ്പത്തികബന്ധമാണ്. പ്രസ്തുതബന്ധത്തിൽ ആവശ്യമായ ഭേദഗതികൾ വരുത്തുന്നതിന് ഉതകുന്ന പ്രത്യേക നിർദ്ദേശങ്ങളാണ് നാലാം ഭാഗത്തിൽ വിവരിച്ചിരിക്കുന്നതു്. ഓരോ ഏതദ്ദേശീയ രാജ്യത്തിനുമുള്ള ആധിപത്യത്തിൽ യാതൊരംശമെങ്കിലും മേൽക്കോയ്മയ്ക്കു് ഉണ്ടായിരിക്കണമെങ്കിൽ, പ്രസ്തുതരാജ്യക്കാരുടെ പ്രത്യേക സമ്മതിയോടുകൂടി അതു് വിട്ടുകൊടുത്തിരിക്കണമെന്നു നിർദ്ദേശിച്ചിട്ടുള്ളതു് പ്രസ്തുത രാജ്യങ്ങളുടെ നിലനില്പിനു സഹായകരമായിരുന്നു.

അഫ്ഗാനിസ്ഥാൻ (1928—29).—1919-മുതൽ 1928-വരെ അമാനുള്ളാഖാൻ അഫ്ഗാനിസ്ഥാൻ ഭരിച്ചിരുന്നു. പാശ്ചാത്യപരിഷ്കാരം നടപ്പിലാക്കുവാൻ ഇദ്ദേഹം ഉദ്യമിച്ചതോടുകൂടി പ്രജകൾ അസംതൃപ്തരായി ഭവിച്ചു; ഇക്കാരണത്താൽ രാജ്യഭരണം സോദരനായ ഇനായത്തുള്ളാഖാനെ ഏല്പിച്ചശേഷം അമാനുള്ളാ യൂറോപ്പിലേക്കു വാസം മാററി; ഏതാനും ദിവസങ്ങൾക്കുള്ളിൽ ഇനായത്തുള്ളാ സ്ഥാനഭ്രംശം ചെയ്യപ്പെട്ടു. തദനന്തരം ബാച്ചാ-ഇ-സക്കോ ഭരണകർത്താവായിത്തീർന്നു. നിരക്ഷരകക്ഷിയായ ഈ ക്രൂരൻെറ ഭരണം പ്രജകൾക്കു് ഉപദ്രവകരമായി ഭവിക്കുകയാൽ, 1928-ൽതന്നെ ബാച്ചാ വധിക്കപ്പെട്ടു. അമാനുള്ളായുടെ ചാർച്ചക്കാരനും സൈന്യാധി

പന്നം ആയ നാദർഷാൻ പിൻഗാമിയായി ഭരണം ആരംഭിക്കുകയും ചെയ്തു.

രാഷ്ട്രീയസമിതി (1926—1931).—ഇർവിൻപ്രഭുവിൻെറ ഭരണകാലം രാഷ്ട്രീയാഭിവൃദ്ധിയുടെ കാലം തന്നെ ആയിരുന്നു. ജനതന്ത്രവും ജനഹിതവും പ്രത്യേകം അന്വേഷിച്ച് ഭരണം നടത്തുവാൻ ഇദ്ദേഹം ആദ്യവസാനം പരിശ്രമിച്ചു. 1926 മുതൽ 1928 വരെ മഹാത്മാ ഗാന്ധി രാഷ്ട്രീയമത്സരങ്ങളിൽ നിന്നും പിന്മാറിയിരുന്നു. മതപ്രസ്ഥാനം പ്രധാന ലാക്കാക്കി പ്രവത്തിച്ച ഇക്കാലത്ത് ഗാന്ധിജിയുടെ നിസ്സഹകരണനയം പ്രായോഗികമല്ലെന്നു പ്രത്യക്ഷമായിരുന്നു. ഖിലാഫത്ത് പ്രസ്ഥാനത്തിനുശേഷം ഇൻഡ്യയിലെ മഹമ്മദീയരുടെ ശ്രദ്ധ ഇൻഡ്യൻകാര്യങ്ങളിൽ പതിഞ്ഞു തുടങ്ങി. തദനന്തരം ഹിന്ദുക്കളും മഹമ്മദീയരും ഒരുപോലെ സ്വമതകാര്യങ്ങളിൽ ശ്രദ്ധപതിച്ചതോടുകൂടി രാഷ്ട്രീയകാര്യങ്ങളിൽ ഉത്ഭവിച്ച അഭിപ്രായവ്യത്യാസവും ഹിന്ദു മുസ്ലീം മൈത്രിക്കായുള്ള ശ്രമവും പൂർവ്വാധികം ശക്തിപ്പെട്ടുവന്നു. സി. ആർ. ദാസ്, സിൻഹാപ്രഭു എന്നീ നേതാക്കന്മാരുടെ നിത്യമായ വേർപാട് ഈ കാലത്തെ രാഷ്ട്രീയാഭിവൃദ്ധിക്കു വളരെ ഗണ്യമായ നഷ്ടംതന്നെയായിരുന്നു.

സൈമൺ കമ്മീഷൻ (1928—1930).—1919-ലെ ഗവൺമെൻറ് ഓഫ് ഇൻഡ്യാ ആക്ററിൽ സൂചിപ്പിച്ചിട്ടുള്ള റോയൽകമ്മിഷൻ, ഇൻഡ്യൻ ഭരണപരിഷ്കാരം സംബന്ധിച്ച് അന്വേഷിക്കുന്നതിനായി സർ ജോൺ സൈമൻെറ നേതൃത്വത്തിൽ 1928-ൽ ഇൻഡ്യയിലെത്തി; ഇതിൽ ഇൻഡ്യൻ പ്രതിനിധികൾ ഉണ്ടാ

യിരുന്നില്ല. ഇക്കാരണത്താൽ കമ്മിഷനോടുള്ള നിസ്സഹകരണം രാജ്യത്തിന്റെ മിക്കഭാഗത്തും പ്രദർശിപ്പിക്കുകയുണ്ടായി 1929-ൽ സ്വരാജ്യകക്ഷികളുടെ നിരാശയും എതിർപ്പും വളരെ വർദ്ധിച്ചു. 1929 ഡിസംബർ 31-ാം നു-ക്കു മുമ്പ് സ്വയംഭരണത്തിന്റെ പ്രാരംഭപടിയായി ഡോമിനിയൻ ഭരണം ലഭിക്കാത്തപക്ഷം, പൂർണ്ണ സ്വയംഭരണത്തിനായി ശ്രമിക്കണമെന്ന് ഇവർ നിശ്ചയിച്ചു. എന്നാൽ പ്രസ്തുതവർഷം അവസാനിച്ചിട്ടും ഡോമിനിയൻഭരണം ലഭിക്കായ്കയാൽ, 1930 ജാനുവരി 26-ാംനു- സ്വരാജ്യദിനമായി ആഘോഷിക്കുകയും, സ്വരാജ്യകൊടി ഉയർത്തുകയും, ഇൻഡ്യയിൽ സ്വരാജ്യം സ്ഥാപിച്ചിരിക്കുന്നതായി സ്വരാജ്യകക്ഷികൾ പ്രഖ്യാപനം ചെയ്യുകയും ചെയ്തു.

സിവിൽ ആജ്ഞാലംഘനത്തിനു താൻ തയ്യാറായിരിക്കുന്നു എന്നും, ഉപ്പുണ്ടാക്കുന്നതിന് ഉടനെ പുറപ്പെടുന്നതാണെന്നും മററും വിവരിച്ചുള്ള ഒരു സന്ദേശം 1930 മാർച്ച് 4-ാംതീയതി മഹാത്മാഗാന്ധി വൈസ്രോയിക്ക് അയച്ചു. കലഹജനകമായ ഈ പ്രസ്ഥാനത്തിനു ഒരുങ്ങുന്നതു ശിക്ഷാർഹമാണെന്നുള്ള മറുപടി കിട്ടിയിട്ടും, ഏപ്രിൽ 6-ാംതീയതി ഡാൻഡിയിൽവെച്ച് ഗാന്ധിജി ഉപ്പുണ്ടാക്കി സിവിൽആജ്ഞ ലംഘിച്ചു. പ്രസ്തുത നയം പ്രോവിൻസുകൾ തോറും തുടരുന്നതിന് കോൺഗ്രസ്സ് കമ്മിററികൾ മുഖാന്തരം ശ്രമിച്ചും വന്നു. ഈ ഉദ്യമത്തിൽ സ്വരാജ്യകക്ഷിനേതാക്കന്മാരിൽ പലരും ബന്ധനസ്ഥരാക്കപ്പെട്ടു. ഇൻഡ്യൻ നിയമസഭയുടെ പ്രസിഡണ്ടായിരുന്ന വി. ജെ. പട്ടേൽ ഏപ്രിൽ 25-ാം

തീയതി ഉദ്യോഗം രാജിവെച്ചു. 1930 ഏപ്രിൽ 30-ാംനു ഗവണ്മെന്റ് ഒരു പ്രത്യേക നിയമം പാസ്സാക്കി, പ്രസ്സുകളെ നിയന്ത്രിക്കത്തക്കവണ്ണം 1910-ലെ പ്രസ്സ് ആക്ററ് പുനജ്ജീവിപ്പിച്ചു. 1930 മേയ് 5-ാംതീയതി മഹാത്മാഗാന്ധി ബന്ധനസ്ഥനാക്കപ്പെട്ടു.

1930 ജൂൺമാസത്തിൽ സൈമൺ കമ്മീഷൻ റിപ്പോർട്ടു പ്രസിദ്ധപ്പെടുത്തി. ഇതിലെ പ്രധാന ശുപാർശകൾ:—ചില പ്രത്യേക വ്യവസ്ഥകളോടുകൂടി ഇൻഡ്യയ്ക്കു പ്രാദേശിക സ്വയംഭരണം നൽകേണ്ടതാണു്; കേന്ദ്രഭരണം സംബന്ധിച്ച സാരമായ യാതൊരു ഭേദഗതിയും ഉടൻ ചെയ്യേണ്ടതില്ല; ഇൻഡ്യയുടെ രാഷ്ട്രീയ പുരോഗമനം ഏതദ്ദേശീയ രാജ്യങ്ങളും ബ്രിട്ടീഷ് പ്രോവിൻസുകളും ചേർന്നുള്ള ഒരു സംയുക്ത ഭരണാദർശത്തിലേയ്ക്കായിരിക്കുന്നതാണു്. സംയുക്ത ഭരണസ്ഥാപനത്തിനായുള്ള ഉദ്യമത്തിൽ ബ്രിട്ടീഷ് ഇൻഡ്യയിലെയും ഏതദ്ദേശീയ രാജ്യങ്ങളിലെയും പ്രതിനിധികൾ ഉൾപ്പെട്ട ഒരു കൗൺസിൽ (Council of Greater India) ഉണ്ടായിരിക്കും.

**ഒന്നാമത്തെ റൗണ്ട് ടേബിൾ കോൺഫറൻസ് (1930—1931).**— സൈമൺ കമ്മിഷൻ റിപ്പോർട്ട് ഇൻഡ്യയുടെ സ്വയംഭരണത്തെ സംബന്ധിച്ചിടത്തോളം എത്രയും നിരാശാജനകമായി കാണുകയാൽ, ഇൻഡ്യൻ രാഷ്ട്രീയമണ്ഡലം പ്രക്ഷോഭജനകമായിത്തീർന്നു. ഇൻഡ്യയുടെ ഭാവി ഭരണഘടന രൂപവൽക്കരിക്കുന്നതിനായി ബ്രിട്ടീഷ് ഗവണ്മെന്റിന്റെയും ബ്രിട്ടീഷ് ഇൻഡ്യയുടെയും ഏതദ്ദേശീയ രാജ്യങ്ങളുടെയും പ്രതിനിധികൾ ഉൾപ്പെട്ട ഒരു സമത്വസമ്മേളനം ഉണ്ടായിരിക്കണമെന്നുള്ള 1929-ലെ പ്രഖ്യാ

പനം അനുസരിച്ച്, 1930 നവംബർമുതൽ 1931 ജാനുവരി വരെ ഒന്നാമത്തെ സമ്മേളനം ലണ്ടനിൽ കൂടി. ഭാരതമഹാജനസഭയുടെ പ്രതിനിധികൾ ഒഴിച്ചുള്ള ഇൻഡ്യയിലെ മററെല്ലാ രാഷ്ട്രീയകക്ഷികളും ഇതിൽ സംബന്ധിച്ചിരുന്നു. എതദ്ദേശീയരാജ്യങ്ങളുടെ പ്രതിനിധിയെന്ന നിലയിൽ ബിക്കാനീർ മഹാരാജാവ് ഇൻഡ്യൻ സംയുക്തഭരണത്തോട് അനുഭാവം പ്രദർശിപ്പിച്ചതോടുകൂടി സമ്മേളനം വിജയപ്രദമായ നിലയിലേയ്ക്കു കടന്നു.

എന്നാൽ മഹമ്മദീയർ തുടങ്ങിയുള്ള ന്യൂനപക്ഷക്കാരുടെ രക്ഷയ്ക്കായുള്ള വ്യവസ്ഥകൾ ഏർപ്പെടുത്തിയശേഷം മാത്രമേ കേന്ദ്രഭരണം സംബന്ധിച്ചുള്ള ഉത്തരവാദിത്വം നൽകുവാൻ പാടുള്ളുവെന്ന വാദവും ശക്തിപ്പെട്ടുവന്നു. ന്യൂനപക്ഷക്കാരുടെ അവകാശവാദം ഇൻഡ്യാക്കാർ തന്നെ തീരുമാനിക്കണമെന്നായിരുന്നു പ്രധാനമന്ത്രി മി. റാംസെ മക്ഡോനാൽഡിന്റെ അഭിപ്രായം. പ്രാദേശിക നിയമസഭകളിലും കേന്ദ്രനിയമസഭയിലും പ്രത്യേക രക്ഷാവ്യവസ്ഥകളിന്മേൽ ഉത്തരവാദിത്വഭരണാധികാരത്തോടുകൂടിയ സംയുക്ത ഭരണം, ഇൻഡ്യയ്ക്ക് സ്വയംഭരണം ലഭിക്കുന്ന കാലംവരെ, ഉണ്ടായിരിക്കുന്നതാണെന്നുള്ള പ്രധാനമന്ത്രിയുടെ പ്രസ്താവനയോടുകൂടി ഒന്നാമത്തെ സമ്മേളനം അവസാനിച്ചു. രാഷ്ട്രീയമായ ഭാവിപ്രവർത്തനങ്ങളിൽ കോൺഗ്രസ്സിൻെറ സഹകരണം കൂടുതൽ കാര്യക്ഷമമായിരിക്കുമെന്നു കാണുകയാൽ, കോൺഗ്രസ്സ്നേതാക്കന്മാരെ ബന്ധനത്തിൽനിന്നും മോചിപ്പിച്ചു. ഇൻഡ്യയും ബ്രിട്ടനും തമ്മിൽ ഉണ്ടായിരിക്കേണ്ട ദൃഢബന്ധത്തെ അടിസ്ഥാനമാക്കി മഹാത്മാ ഗാന്ധിയു

മായി വൈസ്രോയി ഒരു സന്ധിയുണ്ടാക്കി. ഇതനുസരിച്ച് സിവിൽ ആജ്ഞാലംഘനം തല്ക്കാലം നിൎത്തുകയും, ലണ്ടനിലെ രണ്ടാമത്തെ സമത്വസമ്മേളനത്തിൽ ഭാഗഭാക്കുകളാകുവാൻ കോൺഗ്രസ്സ് പ്രതിനിധികൾ സമ്മതിക്കുകയും ചെയ്തു. ഇതിനുശേഷം 1931 ഏപ്രിൽമാസത്തിൽ ലോർഡ്ഡ് ഇർവിൻ വൈസ്രോയി സ്ഥാനംവിട്ടു പോകയും, ലോർഡ്ഡ് വില്ലിങ്ഡൻ തൽ സ്ഥാനത്തു പ്രവേശിക്കുകയുംചെയ്തു.

III. ലോഡ് വില്ലിങ്ഡൺ (1931—36)

ആധുനിക ഇൻഡ്യാചരിത്രത്തിൽ ലോർഡ് വില്ലിങ്ഡൻെറ ഭരണകാലം വളരെ പ്രധാനമായ ഒരു ഘട്ടമത്രേ. ബോംബേ, മദ്രാസ് എന്നീ പ്രോവിൻസുകളിലെ ഗവർണരായും, കാനഡായിലെ ഗവർണർ ജനറലായും ദീർഘകാലം സാമ്രാജ്യസേവനം നടത്തിയ ലോർഡ് വില്ലിങ്ഡൺ ഇൻഡ്യാ സാമ്രാജ്യഭരണം കയ്യേററതു് ഒരു വിഷമഘട്ടത്തിലായിരുന്നു. കോൺഗ്രസ്സിൻെറനിസ്സഹകരണനയം സാമ്രാജ്യത്തിൻെറ അധഃപതനത്തിനു് ഇടയാക്കുമെന്നു കരുതി, ഗവൺമെൻറിൻെറ ശക്തി പൂൎവാധികം ഉറപ്പിക്കുന്നതിനു് അദ്ദേഹം വളരെ പ്രയത്നം ചെയ്തു. മർദ്ദനനയത്താൽ കോൺഗ്രസ്സിനെ ക്ഷീണിപ്പിക്കുകയും ഗവൺമെൻറിൻെറ ശക്തി പൂൎവാധികം ഉയൎത്തുകയും ചെയ്തതോടുകൂടി, സമാധാനപരമായ പുരോഗതിക്കു് മാറ്റമുണ്ടായി. രാഷ്ട്രീയവും, സാമൂഹ്യവും, സാമ്പത്തികവുമായി ഇൻഡ്യാ ഇക്കാലത്തു് വളരെ പുരോഗമിച്ചിട്ടുണ്ടു്.

രണ്ടാമത്തെ റൌണ്ടുടേബിൾ കോൺഫറൻസ് (1931).— 1931 സെപ്റ്റംബർ മുതൽ ഡിസംബർ വരെ രണ്ടാ

മത്തെ സമതാസമ്മേളനം ലണ്ഡനിൽകൂടി. ഗാന്ധി-ഇർവിൻ സന്ധിപ്രകാരം ഗവമ്മെൻറ് പ്രവത്തിച്ചില്ലെന്നുള്ള കാരണത്താൽ പ്രസ്തുത സമ്മേളനത്തിൽ സംബന്ധിക്കുകയില്ലെന്നു കോൺഗ്രസ്സ് നേതാക്കന്മാർ ശഠിച്ചു. എന്നിട്ടും കോൺഗ്രസ്സിൻെറ ഏകപ്രതിനിധിയായി മഹാത്മാഗാന്ധി ആഗസ്റ്റ് മാസത്തിൽ ലണ്ഡനിലേക്ക് പുറപ്പെട്ടു. ന്യൂനപക്ഷക്കാൎക്ക് നിയമസഭകളിലുള്ള പ്രാതിനിധ്യം സംബന്ധിച്ച് പ്രതിനിധികൾ പരസ്പരം യോജിച്ചില്ല. ഇതു സംബന്ധിച്ച് 1931-ൽ ഡോക്ടർ അംബേഡ്കരുമായി ന്യൂയോക്ക് പട്ടണത്തിൽവെച്ച് ഈ ചരിത്രകാരൻ വാദപ്രതിവാദം നടത്തുകയുണ്ടായി.

വൎഗ്ഗീയപ്രശ്നം സംബന്ധിച്ച് പ്രധാനമന്ത്രിയുടെ തീരുമാനം.— ഇൻഡ്യയിലെ വിവിധകക്ഷികൾ യോജിച്ച് വൎഗ്ഗീയപ്രശ്നം സംബന്ധിച്ച് തക്കതായ ഒരു തീരുമാനം വരുത്തുക അസാദ്ധ്യമാണെന്ന് ഇൻഡ്യൻ പ്രതിനിധികൾ പ്രധാനമന്ത്രിയെ അറിയിച്ചു. അതിനാൽ പ്രധാനമന്ത്രിതന്നെ ഇതു സംബന്ധിച്ച് ഒരു തീരുമാനം ഉണ്ടാക്കുമെന്നും, അതു് പാർലമെൻറിൽ അവതരിപ്പിക്കുന്നതിനുമുമ്പ് ഇൻഡ്യയിലെ വിവിധകക്ഷികൾ യോജിച്ച് ഈ കാൎയ്യം തീരുമാനിക്കാത്തപക്ഷം, ആ തീരുമാനം പ്രയോഗത്തിൽവരുമെന്നും രണ്ടാമത്തെ സമ്മേളനത്തിൽ പ്രധാനമന്ത്രി പ്രസ്താവിച്ചു. ഈ സമ്മേളനവും കോൺഗ്രസ്സ് കക്ഷിക്ക് എത്രയും നിരാശാജനകമായിരുന്നു. സമ്മേളനം കഴിഞ്ഞു് മഹാത്മാഗാന്ധി ഇൻഡ്യയിൽ എത്തിയതോടുകൂടി സിവിൽ ആജ്ഞാലംഘനം വീണ്ടും ആരംഭിച്ചു. 1931 ജാനുവരി മാസത്തിൽ മഹാത്മാഗാന്ധിയും മററു കോൺഗ്രസ്സ് നേതാക്കന്മാരും ബന്ധനസ്ഥരായി. ഗവമ്മെൻറിൻെറ സൎവ്വശക്തിയും ഉപയോ

ഗിച്ചു് കോൺഗ്രസ്സിന്റെ സിവിൽ ആജ്ഞാലംഘനത്തെ എതിൎക്കുവാൻ ഗവൎണ്ണർ ജനറൽ നിശ്ചയിച്ചു. രാജ്യത്തു് സമാധാനം സുസ്ഥിരമാക്കുവാനുള്ള ഈ ഉദ്യമത്തിൽ പല അസാധാരണ നിയമങ്ങൾ നടപ്പിലാക്കിയതോടുകൂടി, കോൺഗ്രസ്സിന്റെ ശക്തി വളരെ ക്ഷയിച്ചുവന്നു. 1932 ആഗസ്റ്റ് 4-ാംതീയതി പ്രധാനമന്ത്രിയുടെ 'വൎഗ്ഗീയപ്രശ്ന തീർപ്പ്" പ്രസിദ്ധപ്പെടുത്തി. ഈ തീരുമാനം ഹിന്തുക്കൾക്കും മഹമ്മദീയൎക്കും തൃപ്തികരമായിരുന്നില്ല. അധഃകൃതൎക്കു് പ്രത്യേക നിയോജകമണ്ഡലങ്ങൾ മുഖേന പ്രാതിനിധ്യം അനുവദിച്ചുള്ള ഈ തീരുമാനം അവരെ ഇതര ഹിന്തുക്കളുമായി ഭിന്നിപ്പിക്കുന്നതിനു് ഇടയുള്ളതിനാൽ, ഹിന്ദുസമുദായത്തിൽ നിന്നും അധഃകൃതരെ വേർതിരിക്കാതെ, ഹിന്തുക്കൾക്കുള്ള പൊതുനിയോജകമണ്ഡലങ്ങളിൽ അവൎക്കും പ്രാതിനിധ്യം നൽകത്തക്കവിധം വൎഗ്ഗീയപ്രശ്നതീരുമാനത്തിൽ ഭേദഗതിവരുത്തണമെന്നു് മഹാത്മാഗാന്ധി ആവശ്യപ്പെട്ടു. ഈ പ്രശ്നത്തിന്റെ തീൎച്ചയ്ക്കായി മഹാത്മാഗാന്ധി യവ്വാദാ ജയിലിൽ ഉഗ്രമായ നിരാഹാരവ്രതം ആരംഭിച്ചു. അദ്ദേഹത്തിന്റെ രക്ഷയ്ക്കായി അധഃകൃതരുടെയും സവൎണ്ണഹിന്തുക്കളുടെയും നായകന്മാർ ചേൎന്നു് പൂനായിൽ വെച്ചു് ഒരു തീരുമാനം ഉണ്ടാക്കി. ഇതനുസരിച്ചു് പ്രത്യേക നിയോജകമണ്ഡലങ്ങൾക്കു പകരം അധഃകൃതൎക്കു് ഹിന്തുനിയോജകമണ്ഡലങ്ങളിൽ സ്ഥാനങ്ങൾ വേർതിരിച്ചുകൊടുക്കുന്നതിനു നിശ്ചയിച്ചു. ഈ തീരുമാനപ്രകാരമുള്ള ഭേദഗതി പ്രധാനമന്ത്രി അംഗീകരിച്ചതോടുകൂടി മഹാത്മാഗാന്ധി നിരാഹാരവ്രതം അവസാനിപ്പിച്ചു.

മൂന്നാമത്തെ വട്ടമേശസമ്മേളനം **(1937).**— 1937 നവംബർ 17 മുതൽ ഡിസംബർ 24 വരെ മൂന്നാ-

മത്തെ സമതസമ്മേളനം ലണ്ടനിൽകൂടി. ഒന്നാമത്തെയും രണ്ടാമത്തെയും സമ്മേളനങ്ങളിൽ ഇംഗ്ലണ്ഡിലെ പ്രധാന രാഷ്ട്രീയ കക്ഷികളായ യാഥാസ്ഥിതികരും ഉല്പതിഷ്ണുക്കളും തൊഴിലാളികളും സംബന്ധിച്ചിരുന്നു. എന്നാൽ മൂന്നാമത്തെ സമ്മേളനത്തിൽ തൊഴിലാളികളും കോൺഗ്രസ്സ് നേതാക്കന്മാരും സംബന്ധിച്ചില്ല. ഇൻഡ്യയ്ക്കു ജനകീയസ്വയംഭരണംതന്നെ ഭാവിയിൽ നൽകുമെന്നും, പ്രാദേശിക സ്വയംഭരണംതന്നെയും അനുവദിക്കാവുന്നിടത്തോളം ഒരേസമയം നടപ്പിൽ വരുത്തുമെന്നും ഉള്ള പ്രധാനമന്ത്രിയുടെ പ്രസ്താവനയോടുകൂടി ഈ സമ്മേളനവും അവസാനിച്ചു.

### വൈറ്റ് പേപ്പർ (White Paper, 1933)

ഇൻഡ്യയുടെ ഭാവി ഭരണഘടന സംബന്ധിച്ച് ഒരു വൈററ്പേപ്പർ 1933 മാർച്ച്മാസത്തിൽ ബ്രിട്ടീഷ് ഗവണ്മെൻറ് പ്രസിദ്ധപ്പെടുത്തി. ഇതിലെ പ്രധാന കാര്യങ്ങൾ താഴെ ചേർക്കുന്നു:—(i) പ്രോവിൻസുകൾക്ക് സ്വയംഭരണവും, സൈന്യവകുപ്പ്, വിദേശബന്ധം, ക്രൈസ്തവസഭ സംബന്ധിച്ചുള്ള കാര്യങ്ങൾ, ഇവ ഒഴിച്ചുള്ള എല്ലാ കാര്യങ്ങളിലും പ്രത്യേക രക്ഷാവ്യവസ്ഥകളോടുകൂടി സർവേന്ത്യാ സംയുക്തഭരണസ്ഥാപനത്തിന് ഉത്തരവാദിത്വഭരണവും നൽകുന്നതാണ്; (ii) സിൻഡ്, ഒറീസ്സാ എന്നീ പുതിയ പ്രോവിൻസുകൾ ഉൾപ്പെട്ട സ്വാതന്ത്ര്യഭരണമുള്ള 11 പ്രോവിൻസുകളും (ബർമ്മാ ഒഴിച്ച്) ഏതദ്ദേശീയ രാജ്യങ്ങളും സംയുക്തഭരണത്തിൽ അന്തർഭവിക്കുന്നതാണ്; (iii) ഏതദ്ദേശീയ രാജാക്കന്മാർക്ക് ആഭ്യന്തരഭരണം സംബന്ധിച്ചുള്ള അധികാരം ഉണ്ടായിരിക്കും. എന്നാൽ അവർ വിട്ടുകൊടുത്തിട്ടുള്ള

അധികാരങ്ങൾമാത്രം സംയുക്തഭരണത്തിന്റെ പരിധിയിൽ ഉൾപ്പെട്ടിരിക്കുന്നതാണു്; (iv) ഏതദ്ദേശീയ രാജാക്കന്മാർ പ്രതിനിധീകരിക്കുന്ന രാജ്യങ്ങളുടെ ജനസംഖ്യ ആകെ ജനസംഖ്യയുടെ പകുതിയിൽ കുറയാതെയും, സംയുക്തനിയമസഭയുടെ ഉപരിമണ്ഡലത്തിലുള്ള ഏതദ്ദേശീയ പ്രതിനിധികളുടെ ആകെ സംഖ്യയുടെ പകുതിയിൽ കുറയാതെയും ആയിരിക്കണം ഇതിനുംപുറമേ ഈ രാഷ്ട്രീയ സ്വാധീനങ്ങളിൽനിന്നും സ്വതന്ത്രമായ ഒരു റിസർവ്ബാങ്ക് ഇൻഡ്യയിൽ സ്ഥാപിച്ചു് വിജയകരമായി നടത്തുകയും വേണം. ഈ വ്യവസ്ഥകൾ രണ്ടും നടപ്പിലായശേഷം മാത്രമേ സംയുക്തഭരണം അനുവദിച്ചുള്ള രാജകീയ വിളംബരം പ്രസിദ്ധപ്പെടുത്തുകയുള്ളു; (v) വിട്ടുകൊടുത്തിട്ടില്ലാത്ത മേൽപ്രസ്താവിച്ച മൂന്നു വകുപ്പുകൾ ഒഴിച്ചുള്ള എല്ലാ കാര്യങ്ങളുടെയും ഭരണത്തിനായി നിയമസഭകളോടു് ഉത്തരവാദിത്വമുള്ള ഒരു മന്ത്രിസഭ ഉണ്ടായിരിക്കും. ചില പ്രത്യേക കാര്യങ്ങളിൽ പ്രത്യേകാധികാരം വൈസ്രോയിക്കു് ഉണ്ടായിരിക്കുന്നതുമാണു്; (vi) സംയുക്തനിയമനിർമ്മാണാർത്ഥം രണ്ടു മണ്ഡലങ്ങൾ ഉണ്ടായിരിക്കും. ഇവയിൽ ഉപരിമണ്ഡലത്തിൽ (Council of State) 100 ഏതദ്ദേശീയ രാജപ്രതിനിധികളും, പ്രാദേശിക നിയമസഭകളിൽനിന്നും തെരഞ്ഞെടുക്കപ്പെടുന്ന 150 അംഗങ്ങളും, നാമനിർദ്ദേശം ചെയ്യപ്പെടുന്ന 10 അംഗങ്ങളും ഉൾപ്പെടെ 260 അംഗങ്ങളുണ്ടായിരിക്കും. അധോമണ്ഡലത്തിൽ (Assembly) 125 ഏതദ്ദേശീയ രാജപ്രതിനിധികളും പ്രോവിൻസുകളിൽനിന്നുള്ള പ്രതിനിധികളും ഉൾപ്പെടെ 375 അംഗങ്ങൾ ഉണ്ടായിരിക്കുന്ന

താണു്; (vii) പ്രോവിൻസുകൾ തോറുമുള്ള നിയമസഭാംഗങ്ങൾ വർഗ്ഗീയപ്രശ്നതീരുമാനപ്രകാരം വിപുലമാക്കുന്നതാണു്; (viii) ബംഗാൾ, യുണൈറ്റഡ് പ്രോവിൻസസ്, ബീഹാർ എന്നീ പ്രോവിൻസുകളിൽ നിയമനിർമ്മാണാർത്ഥം രണ്ടു മണ്ഡലങ്ങളും, ശേഷിച്ച എട്ടു പ്രോവിൻസുകളിലും ഓരോ മണ്ഡലവും ഉണ്ടായിരിക്കും. (ix) വോട്ടു ചെയ്യാനും പ്രോവിൻസുകളിലും സംയുക്തഭരണത്തിലും പ്രാതിനിധ്യം വഹിക്കുവാനും സ്ത്രീകൾക്കു പ്രത്യേക അവകാശം ഉണ്ടായിരിക്കുന്നതാണു്. പ്രോവിൻസുകൾ തോറും ആകെ ജനസംഖ്യയിൽ 14 ശതമാനം സമ്മതിദായകന്മാർ (voters) ഉണ്ടായിരിക്കേണ്ടതാണു്. (x) പബ്ലിക്ക് സർവീസ് സംബന്ധിച്ചു് നിലവിലിരിക്കുന്ന നിയമങ്ങൾ തുടരുന്നതായിരിക്കും; (xi) ഭരണസംബന്ധമായ ആക്റ്റ് നടപ്പിലായി അഞ്ചു വർഷം കഴിയുമ്പോൾ പ്രസ്തുതമായ അന്വേഷണത്തിനു് ഒരു കമ്മിഷൻ നിയോഗിക്കപ്പെടുന്നതാണു്; (xii) ഇൻഡ്യാ സിക്രട്ടറിയുടെ കൗൺസിൽ നിർത്തലാക്കുന്നതും, തൽസ്ഥാനത്തു് മൂന്നിൽ കുറയാതെയും ആറിൽ കൂടാതെയും അംഗങ്ങളുള്ള ഒരു ഉപദേശകസംഘം ഉണ്ടായിരിക്കുന്നതുമാണു്; (xiii) ഭരണസംബന്ധമായ കാര്യങ്ങൾക്കായി ഒരു ഫെഡറൽ കോടതിയും ബ്രിട്ടീഷ് ഇൻഡ്യയിൽ നിന്നുള്ള അപ്പീൽ കേൾക്കുന്നതിനു് ഒരു സുപ്രീം കോടതിയും ഇൻഡ്യയിൽ സ്ഥാപിക്കുന്നതായിരിക്കും.

അഫ്ഗാനിസ്ഥാൻ (1933).—1928 മുതൽ 1933 വരെ നാദർഷാ അഫ്ഗാൻ രാജ്യം ഭരിച്ചിരുന്നു. ഇദ്ദേഹം ഭരണം തുടർന്നതു് അമാനുള്ളായ്ക്കു രാജ്യം വിട്ടുകൊടുക്കുന്നതിനുള്ള പ്രതീക്ഷയ്ക്കും പ്രതിജ്ഞയ്ക്കും വിപരീതമായിരുന്നു

ഇതുനിമിത്തം 1933 നവംബർ 8-ാംതീയതി നാദർഷാ ശത്രുക്കളാൽ വധിക്കപ്പെട്ടു. തദനന്തരം ഇദ്ദേഹത്തിന്റെ പുത്രനായ സാഹിർഷാ പിൻഗാമിയായി ഭരണം തുടങ്ങി.

1935-ലെ ഗവണ്മെൻറ് ഓഫ് ഇൻഡ്യാ ആക്റ്റ്.

ലണ്ടനിൽകൂടിയ സമതാസമ്മേളനങ്ങൾ (റൌണ്ട് ടേബിൾ കോൺഫറൻസ്) സംബന്ധിച്ചുള്ള പ്രസ്താവന കൾ 1933 മാർച്ച് മാസത്തിൽ വൈററ്പേപ്പർ എന്ന പേരിൽ പ്രസിദ്ധപ്പെടുത്തിയതായി മേൽ ചേർത്തിട്ടുണ്ട്. വൈററ്പേപ്പർ സംബന്ധിച്ച് പാർലമെൻറിലെ രണ്ടു മണ്ഡലങ്ങളിലെയും പ്രതിനിധികൾ ഉൾപ്പെട്ട ഒരു കമ്മിററി പര്യാലോചിച്ച ശേഷം, 1934 ഒക്ടോബർ മാസത്തിൽ റിപ്പോർട്ട് സമർപ്പിക്കുകയുണ്ടായി. ഈ കമ്മിററിയുടെ ശുപാശ് അടിസ്ഥാനപ്പെടുത്തി തയ്യാറാക്കിയ ഗവണ്മെൻറ് ഓഫ് ഇൻഡ്യാ ബിൽ 1935 ഒക്ടോബർ മാസത്തിൽ പാർലമെൻറിൽ അവതരിപ്പിക്കുകയും, ഏതാനും ഭേദഗതികളോടുകൂടി പാസ്സാക്കുകയും ചെയ്തു.

1935-ലെ ഗവണ്മെൻറ് ഓഫ് ഇൻഡ്യാ ആക്ററിലെ താല്പര്യം, ഇൻഡ്യാഭരണം സംബന്ധിച്ച് ഭരണ കേന്ദ്രത്തിൽ ഉത്തരവാദിത്വഭരണത്തോടുകൂടിയ ഒരു സംയുക്തഭരണകൂടം, അഥവാ ഫെഡറേഷൻ സ്ഥാപിക്കുകയും, പ്രാരംഭപടിയായി പ്രാദേശിക സ്വയംഭരണം നൽകുകയും ചെയ്യുകയായിരുന്നു.

ഈ ആക്ററ് അനുസരിച്ച് ഒരു ഭരണനിർവ്വഹണ സ്ഥാപനം അഥവാ ഫെഡറൽ എക്സിക്യൂട്ടീവ് സ്ഥാപിതമായി. ഫെഡറേഷൻ സംബന്ധിച്ചുള്ള ഭരണനിർവ്വഹ

ണാധികാരം മുഴുവനും ഗവർണർ ജനറലിനുണ്ടായിരിക്കുന്നതാണു്. മന്ത്രിമാരുടെ കൃത്യം ഗവർണർ ജനറലിനെ സഹായിക്കുകയും ഉപദേശിക്കുകയും, അദ്ദേഹത്തിനു് ഇഷ്ടമുള്ളിടത്തോളം കാലം ഉദ്യോഗം വഹിക്കുകയും ചെയ്യുകയാകുന്നു. നിയമസഭകൾക്കു പൂർണ്ണവിശ്വാസമുള്ളവരെ മാത്രമേ മന്ത്രിസഭയിൽ അംഗങ്ങളായി നിയമിക്കാവുള്ളു. പ്രസ്തുത വിശ്വാസം നഷ്ടപ്പെടുന്നതോടുകൂടി ഗവർണർ ജനറൽ മന്ത്രിമാരെ പിരിച്ചുവിടുന്നതുമാണു്.

കാനഡാ മുതലായ രാജ്യങ്ങളിലെ ഡൊമിനിയൻ ഭരണവ്യവസ്ഥകളിൽനിന്നും വ്യത്യസ്തമായ വിധത്തിൽ, 1935-ലെ ആക്ററിൽ ഇൻഡ്യയുടെ ഗവർണ്ണർജനറലിനു പ്രത്യേകമായ അധികാരം നൽകിയിരുന്നു:—(1) വിദേശകാര്യവകുപ്പു്, രാജ്യസംരക്ഷണവകുപ്പു് ഇവ മന്ത്രിമാർക്കു വിട്ടുകൊടുക്കാതെ, ഗവർണ്ണർ ജനറലിന്റെ പ്രത്യേകാധികാരത്തിൽ ഉൾപ്പെടുത്തിയിട്ടുള്ളതും, ഉപദേശകസമിതിയുടെ സഹായത്തോടുകൂടി നിർവഹിക്കപ്പെടേണ്ടതും ആണു്; (2) മറെറല്ലാ ഡിപ്പാർട്ടുമെൻറുകളിലും ചില പ്രത്യേക കാര്യങ്ങളിൽ മന്ത്രിമാരുടെ ഉപദേശത്തിനു വിരുദ്ധമായിപ്പോലും പ്രവർത്തിക്കുന്നതിനു് ഗവർണർ ജനറലിനു് അധികാരം ഉണ്ടായിരുന്നു.

ഇൻഡ്യയുടെ സമാധാനപരിപാലനത്തിനു ഹാനികരമായ സകലവും തടഞ്ഞുനിർത്തുന്നതിനും, ഫെഡറൽ ഗവണ്മെൻറിന്റെ ധനകാര്യസംബന്ധമായ നിലയും വിലയും സംരക്ഷിക്കുന്നതിനും, ന്യൂനപക്ഷസമുദായങ്ങളുടെ ന്യായമായ താൽപര്യങ്ങളെ സംരക്ഷിക്കുന്നതിനും, ഏതദ്ദേശീയ രാജ്യങ്ങളുടെയും അവയുടെ ഭരണകർത്താക്കളു

ളുടെയും അവകാശങ്ങളെ സംരക്ഷിക്കുന്നതിനും ഉള്ള പ്രത്യേക ഉത്തരവാദിത്വവും ഈ ആക്റ്റ് അനുസരിച്ച് ഗവർണർ ജനറലിനു നൽകിയിരുന്നു.

ഫെഡറൽ നിയമസഭകൾ.—കൌൺസിൽ ഓഫ് സ്റ്റേറ്റ്, ഫെഡറൽ അസ്സംബ്ലി എന്ന രണ്ടു മണ്ഡലങ്ങൾ നിയമനിർമ്മിതിക്കായി ഏർപ്പെടുത്തി. കൌൺസിൽ ഓഫ് സ്റ്റേറ്റ് എന്ന ഉപരിമണ്ഡലത്തിൽ, ഫെഡറേഷനിൽ ചേർന്നിട്ടുള്ള ഏതദ്ദേശീയ രാജ്യങ്ങളുടെ പ്രതിനിധികളായി 104 പേരിൽ അധികമല്ലാതെയും, ബ്രിട്ടീഷു ഇൻഡ്യയിൽനിന്നും ജനങ്ങൾ തെരഞ്ഞെടുക്കുന്ന 156 പ്രതിനിധികളും (ഗവർണർ ജനറൽ തെരഞ്ഞെടുക്കുന്ന 6 അംഗങ്ങൾ ഉൾപ്പെടെ) ഉണ്ടായിരിക്കും. കൗൺസിൽ ഓഫ് സ്റ്റേറ്റ് ഒരു സ്ഥിരമായ സ്ഥാപനമത്രേ. മൂന്നു വർഷത്തിലൊരിക്കൽ ഇതിലെ അംഗങ്ങളിൽ മൂന്നിലൊരു ഭാഗം അംഗങ്ങൾ വിട്ടുപോകുന്നതാണ്. ബ്രിട്ടീഷ് ഇൻഡ്യയിൽനിന്നും കൗൺസിലിലേക്കു് പ്രതിനിധികളെ തെരഞ്ഞെടുക്കുന്നതു് സമുദായപ്രാതിനിധ്യം അടിസ്ഥാനപ്പെടുത്തിയാണ്. ഏതദ്ദേശീയ രാജ്യപ്രതിനിധികളെ രാജാക്കന്മാർ നിയമിക്കേണ്ടതാണ്.

ഫെഡറൽ അസ്സംബ്ലി.—ഫെഡറൽ അസ്സംബ്ലിയിലേക്കു് (i) ഫെഡറേഷനിൽ ചേർന്നിട്ടുള്ള ഏതദ്ദേശീയ രാജ്യങ്ങളിൽനിന്നും 125 പ്രതിനിധികളിൽ കൂടാതെയും, (ii) ബ്രിട്ടീഷ് ഇൻഡ്യൻ പ്രോവിൻസുകളിലെ നിയമസഭകൾ (രണ്ടു മണ്ഡലങ്ങളുള്ള പ്രോവിൻസുകളിൽ അധോമണ്ഡലത്തിലെ അംഗങ്ങൾമാത്രം) തെരഞ്ഞെടുത്തയക്കുന്ന 250 പ്രതിനിധികളും ഉണ്ടായിരിക്കുന്നതാണ്. ഫെഡ-

റൽ അസ്സംബ്ളിയുടെ കാലാവധി സഭ ആദ്യം കൂടുന്ന ദിവസം മുതൽ അഞ്ചുവർഷം ആയിരിക്കുന്നതും, അതുകഴിഞ്ഞാലുടൻ സഭ പിരിച്ചുവിടുന്നതുമാണു്. ഈ സഭയിലേക്കുള്ള അംഗങ്ങളുടെ തെരഞ്ഞെടുപ്പു് സമുദായപ്രാതിനിധ്യം അടിസ്ഥാനപ്പെടുത്തി നടത്തണമെന്നും വ്യവസ്ഥ ചെയ്തു.

ഫെഡറൽ ഭരണത്തിൽ ഉൾപ്പെടുന്ന എല്ലാ കാര്യങ്ങളും സംബന്ധിച്ചുള്ള നിയമങ്ങൾ നിർമ്മിക്കുവാൻ ഫെഡറൽ നിയമസഭകൾക്കുമാത്രമേ അധികാരമുള്ളു. ഇപ്രകാരം സമാധികാരമുള്ള കാര്യങ്ങളിൽ നിയമങ്ങൾ പാസ്സാക്കുവാനുള്ള അധികാരം പ്രോവിൻസുകളിലെ നിയമസഭകൾക്കുമാത്രമാണുള്ളതു്. ഭിന്നാഭിപ്രായമുണ്ടാകുന്നപക്ഷം സാധാരണമായി ഫെഡറൽനിയമം അനുസരിച്ചുപോകേണ്ടതുമാണു്. സാംസ്ഥാനിക നിയമത്തിനു ഗവർണർ ജനറലിന്റെ അനുമതി ലഭിക്കുന്നപക്ഷം അതനുസരിച്ചു തീരുമാനം ചെയ്യാൻ സാധിക്കുന്നതായിരിക്കും.

ഫെഡറൽ അധികാരത്തിൽ ഉൾപ്പെടുന്ന റെയിൽവേ സംബന്ധമായ ജോലികളുടെ നിർവഹണത്തിനായി പ്രസ്തുത ആക്റ്റ് അനുസരിച്ചു് ഒരു റെയിൽവേ അധികാരിയെ നിയമിച്ചിട്ടുണ്ടു്. ഈ അധികാരിക്കു് ഉപദേശം നൽകുന്നതിനുള്ള പ്രത്യേക സ്വാതന്ത്ര്യം ഗവർണർ ജനറലിനുണ്ടായിരിക്കുന്നതാകുന്നു,

പ്രസ്തുത ആക്റ്റ് അനുസരിച്ചു് ഡൽഹിയിൽ ഒരു ഫെഡറൽ കോടതി സ്ഥാപിച്ചു. ഈ കോടതിയിൽ ഒരു ചീഫ് ജസ്റ്റീസും, ചക്രവത്തിയുടെ ഹിതാനുസരണം ഏതാനും ഇതര ജഡ്ജിമാരും ഉണ്ടായിരിക്കുന്നതാണു്. കേസുകൾ ആദ്യവിചാരണയ്ക്കായും അപ്പീൽ വിചാരണ

ശ്ശ്യമായും ഇവിടെ എടുക്കുന്നതാണ്. ബ്രിട്ടീഷ് ഇൻഡ്യയിലും ഫെഡറേഷൻ അംഗങ്ങളായുള്ള ഏതദ്ദേശീയ രാജ്യങ്ങളിലും ഉള്ള ഹൈക്കോടതികളിൽനിന്നും വരുന്ന അപ്പീൽ ഈ കോടതികളിൽ കേൾക്കുന്നതാണ്. ബ്രിട്ടീഷ് ഇൻഡ്യൻ പ്രോവിൻസുകൾ, ഏതദ്ദേശീയ രാജ്യങ്ങൾ ഇവയും ഫെഡറേഷനും തമ്മിൽ ഉണ്ടാകാവുന്ന തക്കവിഷയങ്ങൾ ഈ കോടതിയിൽതന്നെ ആദ്യവിസ്താരം നടത്തേണ്ടതാകുന്നു. ഫെഡറൽ കോടതിയുടെ വിധിയിന്മേൽ ലണ്ടനിലെ പ്രിവികൌൺസിലിൻെറ ജൂഡിഷ്യൽ കമ്മിററിയിലേക്ക് അപ്പീൽ കൊടുക്കുന്നതിന് അനുവാദമുണ്ട്.

1935-ലെ ആക്ററ് പാസ്സായതോടുകൂടി സെക്രട്ടറി ഓഫ് സ്റ്റേററിൻെറ കൌൺസിൽ അവസാനിപ്പിച്ചു. ഇതോടുകൂടി സ്റ്റേററ്സെക്രട്ടറി ഇൻഡ്യാഭരണം സംബന്ധിച്ച് ചക്രവത്തിയുടെ അധികാരം പ്രയോഗിക്കുന്നതിനു പ്രത്യേകം ചുമതലപ്പെട്ട ഒരു മന്ത്രിയായിത്തീന്നു. എന്നാൽ ഈ ഉദ്യോഗസ്ഥൻ മുൻകാലങ്ങളിലെപോലെ പാർലമെൻറിലെയും മന്ത്രിസഭ അഥവാ കാബിനററിലെയും ഒരു അംഗമായി തുടന്നുപോകേണ്ടതുമാണ്.

പ്രോവിൻസുകളുടെ ഭരണം.—പുതിയ ഇൻഡ്യാഭരണം സംബന്ധിച്ചുള്ള ഫെഡറൽ അഥവാ സംയുക്തഭരണം പ്രയോഗത്തിൽ വരുന്നതിനു മുമ്പ്, ഇപ്പോൾ തന്നെ പ്രോവിൻസുകളിൽ സ്വാതന്ത്ര്യഭരണം സ്ഥാപിക്കുന്നതിനുള്ള ഏപ്പാടുകൾ ചെയ്തുകഴിഞ്ഞു. 1935-ലെ ആക്ററനുസരിച്ച് മദ്രാസ്, ബോംബേ, ബംഗാൾ, യുണൈറെറഡ് പ്രോവിൻസസ്, പഞ്ചാബ്, ബിഹാർ, സെൻട്രൽ പ്രോവിൻസസും ബീറാറും, ആസ്സാം, നോത്ത്

വെസ്റ്റ്ഫ്രണ്ടിയർ പ്രോവിൻസസ്, ഒറീസ്സാ, സിൻഡ് ഇവ ഗവർണ്ണർമാരുടെ ഭരണത്തിലുള്ള 11 പ്രോവിൻസുകളാണ്. പുതിയ പ്രോവിൻസ് സൃഷ്ടിക്കുകയോ, ഏതൊരു പ്രോവിൻസിൻെറയും വിസ്തീർണ്ണം കുറയ്ക്കുകയോ കൂട്ടുകയോ അതിർത്തി ഭേദപ്പെടുത്തുകയോ ചെയ്യാനുള്ള അധികാരം ചക്രവർത്തിയിൽ സ്ഥിതിചെയ്യുന്നതാണ്. പ്രോവിൻസുകളിലെ ഭരണനിർവഹണസ്ഥാപനങ്ങളുടെ രൂപം കേന്ദ്രഭരണത്തിലുള്ളതുപോലെ ആയിരിക്കുന്നതാണ്.

ഗവർണ്ണർമാരുടെ ഭരണത്തിലുള്ള പ്രോവിൻസുകൾക്കു പുറമെ, ബ്രിട്ടീഷ് ബലൂചിസ്ഥാൻ, ഡൽഹി, അജ്മീർ-മെർവാറാ, കൂർഗ്ഗ്, ആൻഡമാൻ-നിക്കോബർ ദ്വീപുകൾ, എന്ന ചീഫ് കമ്മീഷണർമാരുടെഭരണത്തിലുള്ള പ്രോവിൻസുകളും ഉണ്ട്.

മദ്രാസ്, ബോംബേ, ബംഗാൾ, യുണൈറെറഡ് പ്രോവിൻസസ്, ബീഹാർ. ആസ്സാം എന്നീ ആറു പ്രോവിൻസുകൾക്ക് നിയമനിർമ്മാണാർത്ഥം ലെജിസ്ലേററീവ് കൗൺസിൽ എന്ന ഉപരിമണ്ഡലവും, ലെജിസ്ലേററീവ് അസ്സംബ്ളി എന്ന അധോമണ്ഡലവും ഉണ്ട്. മറെറല്ലാ പ്രോവിൻസുകൾക്കും നിയമനിർമ്മാണാർത്ഥം ലെജിസ്ലേററീവ് അസ്സംബ്ളി മാത്രമേയുള്ളൂ. അസ്സംബ്ളിയിലേക്ക് പ്രതിനിധികളെ തിരഞ്ഞെടുക്കുന്നത് ഓരോ സമുദായത്തിനും പ്രത്യേക നിയോജകമണ്ഡലങ്ങൾ വേർതിരിച്ചാണ്. വർഗ്ഗീയപ്രശ്നം സംബന്ധിച്ചുണ്ടായ 1932-ലെ തീർപ്പ്, തദനന്തരം 1932 സെപ്ററംബർ 25-ാംതീയതിയുണ്ടായ പൂനായിലെ നിശ്ചയം,

ഇവയിലെ താൽപര്യപ്രകാരമാണ് ഈ രീതി പ്രായോഗികമായതു്. ഇതനുസരിച്ച് സാമാന്യനിയോജകമണ്ഡലങ്ങളിലെ ഏതാനും സ്ഥാനങ്ങൾ അധഃകൃതവർഗ്ഗക്കാർക്കായി പ്രത്യേകം വേർതിരിച്ചിട്ടുണ്ടു്. പ്രോവിൻസുകളിലെ നിയമസഭകളുടെ കാലാവധി ഫെഡറൽ നിയമസഭകളുടേതു പോലെയാണു്.

രണ്ടു നിയമസഭാമണ്ഡലങ്ങളുള്ള പ്രോവിൻസുകളിൽ തൽക്കാലഭൂരിപക്ഷം കിട്ടുന്നതോടുകൂടി ധൃതഗതിയായി നിയമങ്ങൾ പാസ്സാക്കാതെയിരിക്കുന്നതിനു വേണ്ട പ്രതിവിധി ചെയ്യുകയാണു് ഉപരിമണ്ഡലനിയമസഭയുടെ കൃത്യം. ഈ സഭയുടെ ആലോചനകളെ അധോമണ്ഡലസഭ നിയന്ത്രിച്ചുകൊള്ളേണ്ടതുമാണു്.

ഉദ്യോഗസ്ഥസാമാജികരോ, നാമനിർദ്ദേശം ചെയ്യപ്പെടുന്ന അനുദ്യോഗസ്ഥസാമാജികരോ അസ്സംബ്ലിയിൽ ഉണ്ടായിരിക്കുന്നതല്ല. അസ്സംബ്ലിയിലെ സാമാജികരെ ജനങ്ങൾ തന്നെ തെരഞ്ഞെടുക്കുന്നതാണു്. പ്രോവിൻസുകളിലെ കൗൺസിലുകളിൽ ഒഴിവുണ്ടാകുന്ന സ്ഥാനങ്ങളിൽ ആളെ നിയമിക്കുന്നതിനുള്ള അധികാരം ഗവർണർക്കുണ്ടു്.

1919-ൽ ബ്രിട്ടീഷ് ഇൻഡ്യയിലെ ജനങ്ങളിൽ 3 ശ. മ. മാത്രമേ സമ്മതിദായകർ ഉണ്ടായിരുന്നുള്ളു. 1935-ലെ പരിഷ്കാരപ്രകാരം 10 ശ. മ. സമ്മതിദായകരുണ്ടു്. സ്ത്രീകൾ, അധഃകൃതവർഗ്ഗക്കാർ, വ്യവസായജോലിക്കാർ, കർഷകർ ആദിയായ പല ജനവിഭാഗങ്ങൾക്കും നിയമസഭകളിൽ പ്രാതിനിധ്യം ലഭിച്ചിരുന്നില്ല.

1937 ഏപ്രിൽ 1-ാംതീയതി 1935-ലെ ഗവർമെൻറു ഓഫ് ഇൻഡ്യാ ആക്ററു് നടപ്പിലായതുവരെ

പ്രോവിൻസുകൾക്ക് സ്വയംഭരണം ഉണ്ടായിരുന്നില്ല. പ്രാദേശികഭരണം ഈ കാലംവരെ ഗവർണർ ജനറലിൻെറയും ഇൻഡ്യാ സെക്രട്ടറിയുടെയും മേൽനോട്ടത്തിലും അധീനതയിലും നടത്തിവന്നു. സ്വാതന്ത്ര്യഭരണമുള്ള പ്രോവിൻസുകൾ സൃഷ്ടിക്കയും, അവയ്ക്കു പ്രത്യേകം ഭരണാധികാരം നൽകുകയുമാണ് 1935-ലെ ആക്റ്റ് അനുസരിച്ച് പ്രാരംഭപടിയായി നടപ്പിലായതു്. ഭരണവിഷയങ്ങളെല്ലാംതന്നെ നിയമസഭകളുടെ അധീനത്തിൽ വിട്ടുകൊടുക്കുകയായി. സമാധാനപരിപാലനത്തിനും ഉത്തമഭരണത്തിനും ആവശ്യമായ നിയമങ്ങൾ പാസ്സാക്കുവാനുള്ള അധികാരവും പ്രോവിൻസുകളിലെ ഭരണകൂടത്തിനു നൽകി. ഭരണാധികാരത്തിൽ ഏതാനും ഭാഗംമാത്രം ജനപ്രതിനിധികൾക്ക് വിട്ടുകൊടുക്കുകയും, ശേഷം കാര്യങ്ങൾ ഗവർണരുടെ ഇഷ്ടാനുസരണം നടത്തുകയും ചെയ്തുവന്നിരുന്ന പതിവ് ഇവിടെ അവസാനിച്ചു. ഇതുമുതൽ ഭരണകാര്യങ്ങളെല്ലാം നിർവ്വഹിക്കുന്നതു നിയമസഭകളോട് ഉത്തരവാദിത്വമുള്ള മന്ത്രിമാർ ആയിരുന്നു. ക്രമപരിപാലനം, കോടതികൾ, പൊലീസ്, തടവുകൾ, വിദ്യാഭ്യാസം, ആരോഗ്യം, പബ്ളിക്ക് വർക്ക്സ്, കൃഷി, വനം, ഭൂനികുതി, എക്സൈസ്, ടോൾ, തൊഴിൽ ഇല്ലായ്മ, മുതലായ കാര്യങ്ങൾ ഇതിൽ ഉൾപ്പെടുന്നു.

മന്ത്രിമാർക്ക് അവരുടെ ഡിപ്പാർട്ടുമെൻറ് സംബന്ധിച്ച ഭരണാധികാരം നൽകപ്പെട്ടു. 1935-ലെ ആക്റ്റ് പ്രയോഗത്തിൽ വരുന്നതിനു മുമ്പ് മന്ത്രിമാർക്ക് ഗവർണരുടെ ഉപദേശകസ്ഥാനം മാത്രമാണുണ്ടായിരുന്നതു്. ഇപ്പോഴാകട്ടെ മന്ത്രിമാർ നല്ല കാര്യക്ഷമതയുള്ള ഭരണനിർവ്വഹണോദ്യോഗസ്ഥന്മാർ ആയിത്തീർന്നു.

ഓരോ പ്രോവിൻസിലെയും ദ്വിമണ്ഡലനിയമസഭകൾക്കു നിയമങ്ങൾ പ്രാരംഭിക്കുവാൻ അധികാരമുണ്ടെങ്കിലും, പണവക ബില്ലുകൾ അധോമണ്ഡലത്തിൽ (അസ്സംബ്ലിയിൽ) മാത്രമേ പ്രാരംഭിക്കുവാൻ പാടുള്ളു. ഇരുസഭകളും തമ്മിൽ ഭിന്നാഭിപ്രായമുണ്ടായാൽ, ഗവർണർ രണ്ടു സഭകളുടെയും സംയോജിച്ചുള്ള ഒരു യോഗം നടത്തി അതിലെ ഭൂരിപക്ഷാഭിപ്രായമനുസരിച്ചു് ബില്ലുകൾ പാസ്സാക്കേണ്ടതാണു്.

നൂതന ഭരണഘടനയിൽ പണവകകാര്യങ്ങൾ ഒഴിച്ചുള്ള എല്ലാററിലും ഗവർണർ ജനറലിനുള്ള ചുമതലകൾ തന്നെ ഗവർണർക്കും ഉണ്ടു്. മന്ത്രിമാരുടെ ഉപദേശം സ്വീകരിക്കാറുണ്ടെങ്കിലും, പ്രോവിൻസുകളിൽ സമാധാനപരിപാലനത്തിനാവശ്യമായ നടപടികൾ പ്രയോഗിക്കുവാനുള്ള പ്രത്യേകാധികാരം ഗവർണർക്കുണ്ടു്. ഇതു നിമിത്തം പുതിയ ഭരണഘടന തട്ടിയുടച്ചുകളയുവാൻ ഇടയാകാതെ, ശാന്തമായി നടന്നുപോകുവാൻ സാധിക്കുന്നതാണു്.

മേൽവിവരിച്ച ഭരണപരിഷ്ക്കാരം നിമിത്തം ഇൻഡ്യയുടെ രാഷ്ട്രീയശക്തി പൂർവ്വാധികം വർദ്ധിച്ചു. പ്രസ്തുത ഭരണപരിഷ്ക്കാരങ്ങളുടെ വിജയം, അവ നടപ്പിലാക്കുന്നതിൽ ജനപ്രതിനിധികൾ പ്രത്യക്ഷമാക്കുന്ന സൗഹാർദ്ദം പരമാർത്ഥത, ഐക്യം ഇവയെ ആശ്രയിച്ചിരിക്കുന്നു. പ്രത്യുത ഉത്തരവാദിത്വമില്ലാതെയും സമുദായങ്ങൾ തമ്മിൽ വിരോധഭാവത്തോടെയും വർത്തിക്കുന്നപക്ഷം, അഭിവൃദ്ധിക്കു പകരം രാഷ്ട്രീയവും സാമ്പത്തികവുമായ അധോഗതിക്കു് ഇടയാകാവുന്നതാണു്.

## STUDY AIDS

### ചോദ്യങ്ങളും അഭ്യാസങ്ങളും

1. 1921-നും 1936-നും മദ്ധ്യേ ഇൻഡ്യയുടെ സ്വയംഭരണം സംബന്ധിച്ചുണ്ടായ പുരോഗതി വിവരിക്കുക.

2. 1935-ലെ ഗവൺമെൻറ് ഓഫ് ഇൻഡ്യാ ആക്റ്റിൻെറ പ്രധാന വ്യവസ്ഥകൾ ഏവ? ഈ ആക്റ്റിൻെറ പ്രാധാന്യം സ്ഥാപിക്കുക.

---

## അദ്ധ്യായം 38.

## സ്വയംഭരണത്തിൻെറ പുരോഗതി

### (1936-'47)

**ബ്രിട്ടീഷ് സിംഹാസനം സംബന്ധിച്ചുള്ള സംഭവങ്ങൾ (1936—1947).**—1936 ജാനുവരി 20-ാം തീയതി ജോർജ്ജ് പഞ്ചമൻ ചക്രവത്തി തിരുമനസ്സുകൊണ്ടു (1910—1936) നാടുനീങ്ങുകയാൽ, വെയിൽസ് രാജകുമാരനായ എഡ്വേർഡ് VIII സിംഹാസനാരോഹണം ചെയ്തു. തിരുമനസ്സിലെ വിവാഹം സംബന്ധിച്ച് പാർലമെൻറുമായുണ്ടായ ഭിന്നാഭിപ്രായത്താൽ, 1936 ഡിസംബർ 10-ാംതീയതി എഡ്വേർഡ് VIII സ്ഥാനത്യാഗം ചെയ്തു. അദ്ദേഹത്തിൻെറ ഇളയ സഹോദരനായ ജോർജ്ജ് VI 1936 ഡിസംബർ 11-ാംതീയതി ഇംഗ്ലണ്ടിൻെറ രാജാവും ഇൻഡ്യയുടെ ചക്രവത്തിയുമായി പ്രഖ്യാപനം ചെയ്യപ്പെട്ടു. എന്നാൽ കിരീടധാരണം 1937 മേയ് 12-ാംതീയതിയാണു് നടന്നതു്.

ലോർഡ് വില്ലിങ്ഡൻെറ ഭരണം.—ഗവർണർ, ഗവർണർ ജനറൽ എന്നീ സ്ഥാനങ്ങളിൽ ലോർഡ് വില്ലിങ്ഡൻ ഇൻഡ്യയിൽ 16 വർഷം ഭരിച്ചു. 1936 ഏപ്രിൽ മാസത്തിൽ ഇദ്ദേഹം ഇൻഡ്യാവിട്ടുപോകയും, ലോർഡ് ലിൻ ലിത്ഗോ ഭരണാധികാരം കയ്യേൽക്കുകയും ചെയ്തു. ഭരണകാല ദൈർഘ്യം, തുടർച്ച, ഭരണപരിഷ്കാരങ്ങളുടെ പ്രാധാന്യം ഇവ പരിഗണിക്കുന്നതായാൽ, ഇത്ര പ്രാധാന്യമുള്ള ഭരണം ബ്രിട്ടീഷ് ഇൻഡ്യാചരിത്രത്തിൽ അധികം ഉണ്ടായിട്ടില്ലെന്നു സമ്മതിക്കാം. സാമ്രാജ്യസേവനത്തിൽ ഇദ്ദേഹം അത്യന്തം വിശ്വസ്തതയോടും സാമർത്ഥ്യത്തോടും കൂടി ശോഭിച്ചു. സാമുദായികസമത്വം, രാഷ്ട്രീയപുരോഗതി, നിയമത്തിൻെറയും സമാധാനത്തിൻെറയും പരിപാലനം, എന്നിവ ലോർഡ് വില്ലിങ്ഡൻെറ ഭരണത്തിനു് അടിസ്ഥാനതത്വങ്ങളായിരുന്നു.



ചിത്രം 5. ജോർജ്ജ് VI, ഇംഗ്ലണ്ടിലെ രാജാവു് (1936)

വിദ്യാഭ്യാസം, കൃഷി, വ്യവസായം, തൊഴിലില്ലായ്മ, ഇത്യാദി കാര്യങ്ങളിൽ വില്ലിങ്ഡൻ പ്രത്യേകം ശ്രദ്ധ

പതിപ്പിച്ചതോടുകൂടി രാജ്യത്തു് ക്രമാഭിവൃദ്ധിയുണ്ടായി. കൃഷിസംബന്ധിച്ച പര്യവേഷണങ്ങൾക്ക വേണ്ടസൗകര്യം ഗവൺമെൻറ നൽകി. ബീഹാറിലും ക്വെററായിലും ഭൂകമ്പംനിമിത്തം നേരിട്ട കഷ്ടത നിവാരണം ചെയ്യുന്നതിൽ ഗവൺമെൻറ ശ്രദ്ധിച്ചിരുന്നു. സിൻഡിനെ ബോംബേ പ്രസിഡൻസിയിൽ നിന്നും വേർപെടുത്തിയതും, സിന്ധുനദിയിൽ സൂക്കൂർ അണകെട്ടി കൃഷിക്കും മററ തൊഴിലുകൾക്കും അഭിവൃദ്ധിമാർഗ്ഗമുണ്ടാക്കിയതും ഏററവും പ്രയോജനകരമായ പരിഷ്കാരങ്ങളാണു്. ഒട്ടാവാ സാമ്പത്തികസമ്മേളനം ഇൻഡ്യയുടെ വാണിജ്യഗതിയിൽ പല പ്രതിബന്ധങ്ങൾ വരുത്തിയിരുന്നു. പണസംബന്ധമായ കഴപ്പങ്ങൾ തീർത്തു്, ഇൻഡ്യയുടെ സാമ്പത്തികസ്ഥിതി ഉയർത്തുന്നതിനു് റിസർവ്വ് ബാങ്ക് ബിൽ പാസ്സാക്കിയതു് ഇൻഡ്യയുടെ ധനകാര്യസംബന്ധമായ സ്വരാജ്യമായി ഗണിക്കാം.

### ലോർഡ് ലിൻലിത്ഗോ (1936—42)

സ്വരാജ്യലബ്ധിക്കായി അനവരതം പ്രയത്നിച്ചുകൊണ്ടിരുന്ന ഇൻഡ്യയുടെ അഭിലാഷങ്ങളെ പ്രോത്സാഹിപ്പിക്കുന്നതിൽ ലോർഡ് ലിൻലിത്ഗോ പ്രത്യേകതാൽപര്യം പ്രദർശിപ്പിച്ചിരുന്നു ഇൻഡ്യയുടെ സ്വരാജ്യലബ്ധിയിൽ സാമ്പത്തികസ്ഥിതി ഉയർത്തേണ്ടതു് അത്യന്താപേക്ഷിതമെന്നു ഗ്രഹിച്ചു് ലോർഡ് ലിൻലിത്ഗോ ഈ ഉദ്ദേശസാദ്ധ്യത്തിനായി അത്യവസാനം പരിശ്രമിച്ചു. ഗവർണർ ജനറൽ പദം സ്വീകരിക്കുന്നതിനുമമ്പു തന്നെ ഇൻഡ്യൻ കാർഷിക കമ്മിഷൻെറ അദ്ധ്യക്ഷനായിരുന്ന ലോർഡ് ലിൻലിത്ഗോ, ഇൻഡ്യയിലെ പ്രധാന തൊഴിലായ കൃഷി ശാസ്ത്രീയമായ രീതിയിൽ അഭിവൃദ്ധിപ്പെടുത്തുവാൻ ഉദ്യമിച്ചു. ഓരോ വിളവും

ശാസ്ത്രീയമായി കൃഷിചെയ്യുന്നതിനാവശ്യമായ പര്യേഷണങ്ങൾ നടത്തുന്നതിന് അദ്ദേഹം ശാലകൾ ഏർപ്പെടുത്തുകയും, കാലി വളർത്തൽ കൃഷിക്കടിസ്ഥാനമായിരിക്കകയാൽ കന്നുകാലികളെ നന്നാക്കുന്നതിൽ പ്രത്യേകം ശ്രദ്ധപതിപ്പിക്കുകയും ചെയ്തു. ഗ്രാമങ്ങളിൽ പോലും നല്ല പാൽ ലഭിക്കത്തക്കവണ്ണം നല്ല ജാതി പശുക്കളെ ശാസ്ത്രീയമായ രീതിയിൽ വളർത്തുന്നതു സംബന്ധിച്ച് ഇൻഡ്യയൊട്ടുക്ക് ഈ കാലത്ത് നല്ല ഉണർച്ച്യുണ്ടായി. പൊതുജനാരോഗ്യം സംബന്ധിച്ചുള്ള ശാസ്ത്രീയമായ പര്യേഷണങ്ങളും പരിഷ്കാരങ്ങളും അഭിവൃദ്ധിപ്പെടുത്തുവാൻ അദ്ദേഹത്തിനു സാധിച്ചു.



ചിത്രം 10.
ലോർഡ് ലിൻലിത്ഗോ (1936—43)

രാഷ്ട്രീയസ്ഥിതി (1935-37).—1935-ലെ ഗവണ്മെൻറ് ഓഫ് ഇൻഡ്യാ ആക്ററ് അനുസരിച്ചുള്ള ഫെഡറൽ ഭരണം പ്രയോഗത്തിൽ വരുത്തുന്നതിൽ ലോർഡ് ലിൻലിത്ഗോ പ്രത്യേകം ഉദ്യമിച്ചു. ഭരണാ




ചിത്രം 11. ഇൻഡ്യ: 1938—ലെ രാജ്യസ്ഥിതി.

രംഭത്തിൽതന്നെ ബീറാറിൻെറ ഭരണം സംബന്ധിച്ച് ഏതാനും അധികാരങ്ങൾ നൈസാമിനും, പ്രിൻസ് ഓഫ് ബീറാർ എന്ന സ്ഥാനം അദ്ദേഹത്തിൻെറ

പ്രത്നം കൊട്ടത്തു് ഈ ഉദ്ദേശസാദ്ധ്യത്തിന്ന വളരെ സഹായകരമായി ഭവിച്ചു; ഫെഡറേഷന്റെ പ്രാരംഭ പടിയായി പ്രോവിൻസുകൾക്കു് സ്വതന്ത്ര ഭരണം നൽകി. എന്നാൽ ഗവർണരുടെ ഉപരിയായ അധികാരം പ്രാദേശിക സ്വയംഭരണത്തിന്ന പ്രതിബന്ധമായി വരുമെന്ന കരുതി, കോൺഗ്രസ്സ് ഭൂരിപക്ഷമുള്ള എല്ലാ പ്രോവിൻസുകളിലും കോൺഗ്രസ്സ് സാമാജികന്മാർ മന്ത്രിപദം സ്വീകരിക്കാതെ ഭരണപരിഷ്കാരം നടപ്പിലാക്കുന്നതിന്ന പ്രതിബന്ധം വരുത്തിക്കൊണ്ടിരുന്നു. തൽക്കാലത്തേക്കു ന്യൂനപക്ഷപ്രതിനിധികളെ ചേത്തു് ഗവണ്മെൻറു തന്നെ ഒരു മന്ത്രിസഭ രൂപവൽകരിച്ചു.

**ഇൻഡ്യൻ നാഷനൽ കോൺഗ്രസ്സ് (1936—39).**— കോൺഗ്രസ്സിന്ന ഭൂരിപക്ഷമുള്ള എട്ടു പ്രോവിൻസുകളിൽ മന്ത്രിപദം സ്വീകരിച്ചു് ഏകദേശം രണ്ടുവഷത്തേക്കു രാജ്യഭരണത്തിൽ കോൺഗ്രസ്സ് ഗവണ്മെൻറുമായി സഹകരിച്ചു പ്രവത്തിച്ചു. 1939-ൽ രണ്ടാമത്തെ ലോകമഹായുദ്ധം ആരംഭിച്ചതോടുകൂടി മിക്ക പ്രോവിൻസുകളിൽനിന്നും കോൺഗ്രസ്സ് മന്ത്രിമാരെ പിൻവലിച്ചു. തദനന്തരം പ്രോവിൻസുകളിലെ മന്ത്രിപദം വീണ്ടും ലഭിക്കുന്നതിന്നും കേന്ദ്രഭരണത്തിൽ ഭാഗഭാഗിത്വംനേടുന്നതിന്നും 1940-ൽ കോൺഗ്രസ്സ് ചെയ്തശ്രമം വിഫലമായിത്തീന്നു; ഇതിനെ തുടന്നു് കോൺഗ്രസ്സ്നേതൃത്വം മഹാത്മാഗാന്ധിക്കു നൽകിയതോടുകൂടി, സിവിൽ ആജ്ഞാലംഘനപ്രസ്ഥാനവും ആരംഭിച്ചു.

**രണ്ടാം ലോക മഹായുദ്ധം (1939—45)**

1939 ആഗസ്റ്റ് മാസത്തിൽ ജർമ്മനിയിലെ സ്വേച്ഛാധിപതിയായ അഡോൾഫ് ഹിററ്ലർ

പോളൻഡ് രാജ്യം ന്യായരഹിതമായി ആക്രമിച്ചതോടു കൂടി രണ്ടാംലോകമഹായുദ്ധം ആരംഭിച്ചു. ജപ്പാനും മുസ്സോളിനിയുടെ സ്വേച്ഛാധിപത്യത്തിലുള്ള ഇററലിയും ആയിരുന്നു ജർമ്മനിയുടെ പ്രധാന സഹായികൾ. 1939 സെപ്റ്റംബർ 3-ാംതീയതി പോളൻഡിൻെറ രക്ഷയ്ക്കായി ഇംഗ്ലണ്ട് ജർമ്മനിയോടു യുദ്ധം പ്രഖ്യാപിക്കുകയുണ്ടായി. ഒന്നാംലോകമഹായുദ്ധാവസാനത്തിലുണ്ടായ അധഃപതനത്തിൽനിന്നും ജർമ്മനിയെ സാമ്പത്തികമായി ഉയർത്തി, ജർമ്മനിയുടെ ആര്യമേധാവിത്വത്തിൻ കീഴിൽ ലോകത്തെ അധീനമാക്കുന്നതിനു് ഹിററ്ലർക്കുണ്ടായ മോഹമായിരുന്നു ഈ യുദ്ധത്തിൻെറ പ്രധാന കാരണം. 1939 മുതൽ 1941 വരെ ജർമ്മനി ബ്രിട്ടീഷ ദ്വീപുകളിൽ ബോംബ്‌വർഷം തുടരെ നടത്തി. ഈ യുദ്ധാരംഭത്തിൽ റഷ്യ ജർമ്മനിയുടെ പക്ഷത്തു് ചേന്നു് പോളൻഡും ഫിൻലൻഡും ആക്രമിച്ചു. എന്നാൽ അഭിപ്രായവ്യത്യാസത്താൽ 1941 ജൂൺ 22 ആയപ്പോഴേക്കു് ജർമ്മനി റഷ്യയിൽ പ്രവേശിച്ചു് ഭയങ്കര യുദ്ധം തുടങ്ങി. 1941 ഡിസംബറിൽ ജപ്പാൻകാർ പാസിഫിക്ക മഹാസമുദ്രത്തിലെ അമേരിക്കൻ നാവികകേന്ദ്രമായ "പേൾ ഹാർബർ" ചതിപ്രയോഗത്താൽ ബോംബാക്രമണത്തിനിരയാക്കിയതോടുകൂടി, ജപ്പാനുമായുള്ള യുദ്ധത്തിൽ അമേരിക്കാ അതിശ്രദ്ധയോടെ പ്രവർത്തിച്ചുവന്നു. അനന്തരം ലോകത്തിൻെറ എല്ലാരംഗത്തും യുദ്ധം ഭയങ്കരമായി തുടന്നു. ബ്രിട്ടീഷ് വ്യോമസേനകൾ ജർമ്മനിയെ പകൽ സമയം പോലും തുടച്ചയായി ബോംബു് വർഷം ചെയ്തു് ആക്രമിച്ചുവന്നു. 1943 ജൂൺ മാസത്തോടുകൂടി അമേരിക്കയുടെയും ബ്രിട്ടൻെറയും കാനഡായുടെയും യോജിച്ച സൈന്യങ്ങൾ ഇററലിയിൽ ആക്രമണം പുരോഗമി

പ്പിച്ചു. 1943 ആഗസ്റ്റ് 8-ാംതീയതി യാതൊരു വ്യവസ്ഥയും കൂടാതെ ഇററലി ഐക്യകക്ഷികൾക്ക് കീഴ്പ്പെട്ടുകയും, ജർമ്മനിക്കെതിരായി യുദ്ധം തുടങ്ങുകയും ചെയ്തു. യുദ്ധത്തിൻെറ ഭയങ്കരത വർദ്ധിച്ചുവന്നു; റഷ്യാ പോളൻഡിൽ പ്രവേശിച്ചു; ഐക്യസൈന്യങ്ങൾ ഉത്തര ഇററലിയിൽ കൂടുതൽ വിജയങ്ങൾ നേടി. അമേരിക്കയുടെയും ബ്രിട്ടൻെറയും വ്യോമസേനകൾ ബർലിൻ പട്ടണം അതിസൂക്ഷ്മമായി ബോംബിട്ടു നശിപ്പിച്ചുവന്നു; എങ്കിലും 1944 ജൂൺ മാസത്തിൽ ജനറൽ ഐസൻ ഹവറിൻെറ (1947 മുതൽ ഇദ്ദേഹം ന്യൂയോർക്ക് പട്ടണത്തിൽ കൊളംബിയാ സർവ്വകലാശാലയുടെ പ്രസിഡണ്ട് സ്ഥാനം സ്വീകരിച്ചു. 1951-52-ൽ വീണ്ടും യൂറോപ്പിൽ ഐക്യസൈന്യത്തിൻെറ നായകത്വം വഹിച്ചു). നേതൃത്വത്തിൽ അമേരിക്ക, ബ്രിട്ടൺ, കാനഡാ ഈ രാജ്യങ്ങളിലെ സൈന്യങ്ങൾ ഫ്രാൻസിൻെറ വടക്കുപടിഞ്ഞാറുള്ള നോർമൻഡിയിൽകൂടി യൂറോപ്പിൽ പ്രവേശിച്ച് ജർമ്മനിയിലേക്ക് ക്രമേണ പുരോഗമിച്ചുവന്നു ഫ്രാൻസിലെ ജർമ്മൻകാർ ഈ സൈന്യത്തിനു് കീഴ്പ്പെട്ടു. 1945 ആയപ്പോഴേക്ക് ജർമ്മൻകാർ ബൽജിയത്തിൽ നിന്നും പിൻവാങ്ങിത്തുടങ്ങി.

ബ്ലാക്ക്സീയിൽ ക്രീമിയാ ഉപദ്വീപിൽ "യാൾട്ടാ"യിൽവച്ചു് അമേരിക്കൻ പ്രസിഡണ്ട് റൂസ്വെൽററ്, ഇംഗ്ലീഷ് പ്രധാനമന്ത്രി ചർച്ചിൽ, റഷ്യൻ പ്രധാനമന്ത്രി സ്റ്റാലിൻ ഇവർ മൂവരും 1945 ഫെബ്രുവരി 8-ാംതീയതി സമ്മേളിച്ചു; ജർമ്മനിയുടെ കീഴ്പ്പെടലിൻെറ വ്യവസ്ഥകളും ലോക സമാധാന സ്ഥാപനത്തിനുള്ള മാർഗ്ഗങ്ങളും ഇവർ ആലോചിക്കുകയുണ്ടായി. 1945 ഏപ്രിൽ 12-ാംതീയതി റൂസ്വെൽററ് അമേരിക്കയിൽ വച്ചു മരിച്ചതോടുകൂടി, വൈസ്പ്രസിഡണ്ടു്

മി. ഹാരി എസ്സ്. ട്രൂമാൻ പ്രസിഡണ്ടു് സ്ഥാനം സ്വീകരിച്ചു് യുദ്ധം ശക്തിപൂർവ്വം നടത്തിവന്നു. ലോകസമാധാനത്തിനും സുരക്ഷിതാവസ്ഥക്കും വേണ്ടിയുള്ള ഒരു ചാർട്ടർ തയ്യാറാക്കുന്നതിനു് 46 രാജ്യക്കാർ ചേർന്നുള്ള ഒരു സമ്മേളനം സാൻഫ്രാൻസിസ്കോയിൽ കൂട്ടുവാൻ പ്രസിഡണ്ടു് ട്രൂമാൻ ഏർപ്പാടു ചെയ്തു. ഈ കോൺഫറൻസിൻെറ ഫലമായി സർവ്വരാഷ്ട്ര സംഘടന (United Nations Organization) ആവിർഭവിച്ചു.

1945 ഏപ്രിൽ 28-ാംതീയതി മുസ്സോലിനി വധിക്കപ്പെടുകയും, പ്രസ്തുതവർഷം മേയ് 1-ാംതീയതി ഹിററ്ലർ ആത്മഹത്യ ചെയ്തതായി റിപ്പോർട്ടു് ചെയ്യപ്പെടുകയും ചെയ്തു. ഈ സംഭവങ്ങളോടുകൂടി 1945 മേയ് 7-ാംതീയതി ജർമ്മനി ഐക്യകക്ഷികൾക്കു് കീഴ്പ്പെട്ടു.

1945 ആഗസ്റ്റ് 6-ാംതീയതി ജപ്പാനിൽ ഹിരോഷിമാ പട്ടണത്തിലും രണ്ടു ദിവസം കഴിഞ്ഞു് നാഗസാകി പട്ടണത്തിലും ഓരോ ആററംബോംബ് അമേരിക്കർ ഇട്ടു് വളരെ ആൾ നാശവും ദ്രവ്യനാശവും വരുത്തിയശേഷം, സെപ്ററംബർ 2 ാംതീയതി ജപ്പാൻ അമേരിക്കയ്ക്കു് കീഴ്പ്പെട്ടു. അമേരിക്കൻ സൈന്യാധിപനായ ജനറൽ മക്കാർതർ പൂർണ്ണാധികാരത്തോടെ ജപ്പാനിൽ പ്രവേശിച്ചു് അതിനെ കൈവശപ്പെടുത്തി. തദനന്തരം അമേരിക്കൻ നിയന്ത്രണത്തിൽ ജപ്പാൻ വന്നുചേർന്നു. 1951 സെപ്ററംബർ 4-ാംതീയതി സാൻഫ്രാൻസിസ്കോയിൽ കൂടിയ സന്ധിആലോചനാസഭയിൽ ജപ്പാൻെറ സ്വാതന്ത്ര്യം സ്ഥാപിച്ചും, നഷ്ടപരിഹാരവും രക്ഷാവ്യവസ്ഥകളും അനുവദിച്ചും ഉടമ്പടിയുണ്ടായി.

രണ്ടാം ലോകമഹായുദ്ധം വിജയകരമായി നടത്തുന്നതിന് സർവ്വ സഹകരണവും ഇൻഡ്യാ ഐക്യകക്ഷികൾക്ക് നൽകി.

ഇപ്രകാരം 1945-ൽ എല്ലാ യുദ്ധരംഗങ്ങളിലും യുദ്ധം അവസാനിച്ചു. ഇററലി, ആസ്ട്രിയാ, ജമ്മനി, ജപ്പാൻ മുതലായ ശത്രുരാജ്യങ്ങൾ ഐക്യകക്ഷികളുമായി വ്യക്തിപരമായി ഉടമ്പടി ചെയ്തു. എന്നാൽ റഷ്യയും ഐക്യകക്ഷിയിൽ ചേന്ന അമേരിക്കാ, ബ്രിട്ടൺ, ഫ്രാൻസ് മുതലായ വലിയ ശക്തികളും തമ്മിൽ രാഷ്ട്രീയാദർശത്തിലും മററുമുള്ള ഭിന്നത വർദ്ധിച്ചുവന്നു. സർവ്വരാഷ്ട്രസംഘടനയിലും ഇവർ തമ്മിൽ ഭിന്നതയുണ്ടായി. ഈ സ്ഥിതിക്ക് മൂന്നാം മഹായുദ്ധത്തിലേയ്ക്കു ലോകം ഇപ്പോൾ പുരോഗമിച്ചുവന്നു. ഇതിനിടയായാൽ മനുഷ്യവർഗ്ഗം ഉൻമൂലനം ചെയ്യപ്പെട്ടവാനിടയുള്ള സ്ഥിതിക്ക, യുദ്ധം അവസാനിപ്പിക്കുന്നതിന് മഹാത്മാഗാന്ധി കാണിച്ചു തന്നിട്ടുള്ള സമാധാനമാർഗ്ഗത്തിൽക്കൂടെ എല്ലാ രാജ്യക്കാരും പുരോഗമിക്കുന്നതിന് പരിശ്രമിക്കേണ്ടതാണെന്ന് പരക്കെ ബോധ്യമായി.

യുദ്ധാനന്തരസ്ഥിതികൾ:—1945-ൽ രണ്ടാം ലോകമഹായുദ്ധം അവസാനിച്ചതോടുകൂടി, ഇൻഡ്യയുടെ സ്വാതന്ത്ര്യസ്ഥാപനത്തിൽ പുരോഗതിയുണ്ടായി. ഇതു സംബന്ധിച്ചുള്ള വിവരങ്ങൾ മുൻ അദ്ധ്യായത്തിൽ ചേർത്തിട്ടുണ്ട്.

ക്രിപ്പ്സ് പദ്ധതി (1942):—ഇൻഡ്യാഭരണത്തിൽ വീണ്ടും സഹകരിക്കുന്നതിനുള്ള സൗകര്യം കോൺഗ്രസ്സിനു നൽകുവാൻ ഉദ്ദേശിച്ച്, 1942 മാർച്ച് മാസത്തിൽ ബ്രിട്ടീഷ് യുദ്ധകൗൺസിലിൻെറ നിർദ്ദേശങ്ങളോടുകൂടി സർ സ്റ്റാഫോർഡ് ക്രിപ്പ്സ് ഇൻഡ്യയിലെത്തി. ക്രിപ്പ്സ് നിർദ്ദേശങ്ങളുടെ ഉദ്ദേശം, ബ്രിട്ടീഷ് സാമ്രാജ്യ

ത്തിനുള്ളിൽ സ്വാതന്ത്ര്യമായ ഡൊമിനിയൻ പദവിയോടു കൂടിയ ഒരു പുതിയ ഇൻഡ്യൻ ഐക്യം സൃഷ്ടിക്കുകയായിരുന്നു.

ക്രിപ്സ് പ്രസ്താവനയുടെ വ്യവസ്ഥകൾ.— (a) രണ്ടാം മഹായുദ്ധാവസാനത്തോടുകൂടി താഴെവിവരിച്ചിട്ടുള്ള രീതിയിൽ ഇൻഡ്യയുടെ ഒരു പുതിയ ഭരണസംഘടന രൂപവൽക്കരിക്കുവാൻ ചുമതലപ്പെട്ടതും, ജനങ്ങൾ തെരഞ്ഞെടുക്കുന്നതുമായ ഒരു പ്രതിനിധിസംഘം സ്ഥാപിക്കുന്നതിനുള്ള നടപടികൾ തുടരുന്നതാണ് (b) താഴെ പ്രസ്താവിച്ചിട്ടുള്ള പ്രകാരം ഭരണഘടന രൂപവൽക്കരിക്കുന്ന പ്രതിനിധിസംഘത്തിൽ ഇൻഡ്യൻ രാഷ്ട്രങ്ങൾക്കും ഭാഗഭാഗിത്വം ഉണ്ടായിരിക്കുന്നതാണ്. (c) താഴെ പറയുന്ന രണ്ടു വ്യവസ്ഥകൾ പ്രകാരം മേൽ പറഞ്ഞ ഭരണസംഘടന സ്വീകരിച്ച് നടപ്പിലാക്കുവാൻ ചക്രവർത്തി തിരുമനസ്സിലെ ഗവണ്മെൻറ് ഏറ്റിരിക്കുന്നു. വ്യവസ്ഥകൾ:—(i) പുതിയ ഭരണഘടന സ്വീകരിക്കുവാൻ തയ്യാറില്ലാത്ത ബ്രിട്ടീഷ് ഇൻഡ്യയിലെ ഏതൊരു പ്രോവിൻസിനും അതിൻെറ തല്ക്കാല ഭരണനില തുടൎന്നുപോകുന്നതിനും കാലക്രമത്തിൽ യഥേഷ്ടം ചേരുവാനും അവകാശം ഉണ്ടായിരിക്കും; (ii) ചക്രവർത്തി തിരുമനസ്സിലെ ഗവണ്മെൻറും ഭരണസംഘടന രൂപവൽക്കരിക്കുന്ന പ്രതിനിധി സംഘവും തമ്മിൽ ഒരു ഉടമ്പടി ഉണ്ടാക്കണം. ഈ ഉടമ്പടിയിൽ പൂൎണ്ണമായ ഉത്തരവാദിത്വം ബ്രിട്ടീഷുകാർ ഇൻഡ്യാക്കാൎക്ക് കൈമാററം ചെയ്യുന്നതു സംബന്ധിച്ചുള്ള സകല കാര്യങ്ങളും ഉൾപ്പെട്ടിരിക്കുന്നതാണ്. ചക്രവർത്തി തിരുമനസ്സിലെ ഗവണ്മെൻറ് കൊടുത്തിട്ടുള്ള ഉറപ്പിൻപ്രകാരം ഇൻഡ്യയിലെ ജാതിമതസംബന്ധമായ ന്യൂനപക്ഷക്കാരുടെ സംരക്ഷണയ്ക്കുള്ള വ്യവസ്ഥകൾ ഇതിൽ ഉണ്ടായിരിക്കും;

എന്നാൽ ബ്രിട്ടീഷ് സാമ്രാജ്യത്തിലെ ഇതരരാഷ്ട്രങ്ങളുമായുള്ള ഭാവിബന്ധം രൂപവൽക്കരിക്കുന്നതിൽ ഇൻഡ്യൻ യൂണിയനുണ്ടായിരിക്കേണ്ട അധികാരത്തിനു യാതൊരു പ്രതിബന്ധവും ചുമത്തുന്നതല്ല. ഇൻഡ്യൻ രാഷ്ട്രങ്ങൾ ഈ ഭരണഘടനയോടു ചേരുന്നതിനു തീരുമാനിക്കുന്നപക്ഷം, നവീന സ്ഥിതികൾക്ക് ആവശ്യമായ വിധത്തിൽ അവയുടെ മുൻഉടമ്പടികൾ പരിഷ്കരിക്കേണ്ടതാണ്. (d) യുദ്ധം അവസാനിക്കുന്നതിനു മുമ്പ് ഇൻഡ്യയിലെ പ്രമുഖ സമുദായനേതാക്കന്മാർ യോജിച്ചു വേറൊരു രീതി നിർണ്ണയിക്കാത്തപക്ഷം, ഭരണഘടനാസംഘത്തിലേക്കു താഴെ പറയുന്നപ്രകാരം അംഗങ്ങളെ തെരഞ്ഞെടുക്കുന്നതായിരിക്കും:—യുദ്ധാവസാനത്തിൽ ആവശ്യമായിട്ടുള്ള പ്രോവിൻസുകളിലെ തെരഞ്ഞെടുപ്പിൻെറ ഫലം അറിഞ്ഞാലുടൻ, സംസ്ഥാന നിയമസഭകളിലെ സാമാന്യജനസഭാംഗങ്ങൾ മുഴുവനും ഏചന്റ് അനുപാതപ്രാതിനിധ്യതത്വപ്രകാരം ഇൻഡ്യാ ഭരണഘടന രൂപവൽക്കരിക്കേണ്ട സംഘാംഗങ്ങളെ തെരഞ്ഞെടുക്കേണ്ടതാണ്. ഈ സംഘാംഗങ്ങളുടെ എണ്ണം അവരെ തെരഞ്ഞെടുക്കുന്ന സംസ്ഥാന സംഘാംഗങ്ങളുടെ പത്തിലൊന്ന് ആയിരിക്കും. ഇൻഡ്യൻ രാഷ്ട്രങ്ങളിൽനിന്നും ബ്രിട്ടീഷ് ഇൻഡ്യയിലെ ജനസംഖ്യയുടെ അനുപാതവും അതതു രാഷ്ട്രത്തിലെ ജനസംഖ്യയുടെ അനുപാതവും അനുസരിച്ച്, ബ്രിട്ടീഷ് ഇൻഡ്യൻ അംഗങ്ങൾക്കു തുല്യമായ അധികാരത്തോടുകൂടി അംഗങ്ങളെ തെരഞ്ഞെടുത്തയയ്ക്കുവാൻ ക്ഷണിക്കുന്നതായിരിക്കും. (e) ഇപ്പോൾ ഇൻഡ്യയെ അഭിമുഖീകരിച്ചിരിക്കുന്ന വിഷമഘട്ടത്തിലും പുതിയ ഭരണഘടന നിർമ്മിക്കുവാൻ സാധിക്കുന്നതു വരെയും ചക്രവർത്തി തിരുമനസ്സിലെ ഗവണ്മെൻറുതന്നെ ലോകമഹായുദ്ധോദ്യമ

ത്തിൻെറ ഒരു ഭാഗമായി ഇൻഡ്യയുടെ സംരക്ഷണ ചുമതല ഭരമേല്ക്കേണ്ടതാണു്. എന്നാൽ ഇൻഡ്യയിലെ സൈനികവും സാന്മാർഗ്ഗികവും ഭൗതികവും ആയ സമ്പത്തു് ക്രമാഭിവൃദ്ധിപ്പെടുത്തുന്ന ജോലി ഇൻഡ്യാ ഗവണ്മെൻറ് നിർവ്വഹിക്കേണ്ടതാണു്. ഇൻഡ്യയുടെയും ബ്രിട്ടീഷ് സാമ്രാജ്യത്തിൻെറയും ഐക്യകക്ഷികളുടെയും ആലോചനാസഭകളിലേക്കു് ഇൻഡ്യൻ ജനതയുടെ പ്രധാനവിഭാഗങ്ങളിലെ നേതാക്കന്മാരുടെ കാര്യക്ഷമതയോടുകൂടിയ ഭാഗഭാഗിത്വത്തെ ചക്രവർത്തി തിരുമനസ്സിലെ ഗവണ്മെൻറ് കാംക്ഷിക്കുകയും ക്ഷണിക്കുകയും ചെയ്തുകൊള്ളുന്നു. ഇപ്രകാരം ഇൻഡ്യയുടെ ഭാവി സ്വാതന്ത്ര്യത്തിനു് അത്യന്താപേക്ഷിതമായ ഒരു കൃത്യം നിർവ്വഹിക്കുന്നതിൽ സജീവവും സൃഷ്ടിപരവുമായ സഹായം നൽകുന്നതിനു് അവക്കു സൌകര്യം ലഭിക്കുന്നതുമാണു്.

1942 മാർച്ച് 29-ാംതീയതി ന്യൂഡൽഹിയിൽകൂടിയ ഒരു സമ്മേളനത്തിൽവച്ചു് ബ്രിട്ടീഷ് ഗവണ്മെൻറിന്റെ മേൽ പ്രസ്താവിച്ച തീരുമാനങ്ങളുടെ ഒരു പ്രതി പത്രപ്രതിനിധികൾക്കു നൽകി; മാർച്ച് 30-ാംതീയതി അഖിലേന്ത്യാ റേഡിയോയിൽ ഇൻഡ്യയെ സംബന്ധിച്ച ബ്രിട്ടീഷ് കൗൺസിലിൻെറ അഭിപ്രായഗതി എന്തെല്ലാമെന്നു സർ സ്റ്റാഫോർഡ് ക്രിപ്പ്സ് വിശദമാക്കുകയും, ഇൻഡ്യൻ ജനതയ്ക്കു് "അവരുടെ സ്വന്തം ഭരണസംഘടന രൂപവല്ക്കരിക്കുന്നതു സംബന്ധിച്ചുള്ള പൂർണ്ണ സ്വാതന്ത്ര്യത്തോടുകൂടി പൂർണ്ണ സ്വയംഭരണം" നൽകുകയാണു് ബ്രിട്ടീഷ് ഗവണ്മെൻറിൻെറ ഉദ്ദേശമെന്നു് ഉറപ്പിച്ചു പറയുകയും ചെയ്തു.

എന്നാൽ കോൺഗ്രസ്സ് കക്ഷികൾ ഇതിനും വശംവദരായില്ല. ഗവണ്മെൻറിനെതിരായോ യുദ്ധോദ്യമങ്ങൾക്കെതിരായോ യാതൊരു ശ്രമവും ചെയ്യാതെ, ഇൻ

ഡ്യയിൽ ഒരു ദേശീയഭരണം സ്ഥാപിക്കണമെന്നുള്ള നിർബന്ധം ദീർഘകാലം നിലനിന്നില്ല. ക്രിപ്പ്സ് നിർദ്ദേശങ്ങൾ തോൽവിയിൽ പര്യവസാനിച്ചതോടുകൂടി നിരാശപ്പെട്ട് കോൺഗ്രസ്സ് നേതാവായ മഹാത്മാഗാന്ധി 'ഇംഗ്ലീഷുകാർ ഇൻഡ്യ വിട്ടുപോകണം' എന്നു നിർബന്ധിച്ചു. രാഷ്ട്രീയവും ഭരണസംബന്ധവുമായ അധികാരം മുഴുവനും ബ്രിട്ടീഷുകാർ ഇൻഡ്യാക്കാർക്കു വിട്ടുകൊടുക്കണമെന്നും, ഇൻഡ്യയെ ശത്രുബാധയിൽ നിന്നും രക്ഷിക്കുന്നതിനും യുദ്ധം നടത്തുന്നതിനുമുള്ള അധികാരം മാത്രം ബ്രിട്ടീഷ്കാർ എടുത്തുകൊള്ളുണമെന്നും ഇതിൽ അദ്ദേഹം വിശദമാക്കി. ഇതു സംബന്ധമായി വൈസ്രോയിയുമായി ആലോചനകൾ നടത്തുന്നതിനും, അതു വിഫലമായാൽ പരിഹാരാർത്ഥം ഇൻഡ്യയൊട്ടുക്കു സിവിൽ ആജ്ഞാലംഘനപ്രസ്ഥാനം തുടങ്ങുന്നതിനും, സർവ്വേൻഡ്യാ കോൺഗ്രസ്സ് കമ്മിററി മഹാത്മാഗാന്ധിയെ അധികാരപ്പെടുത്തി. അടുത്തദിവസംതന്നെ (1942 ആഗസ്റ്റ് 9-ാംതീയതി) മഹാത്മാഗാന്ധിയെയും പണ്ഡിററ് ജവഹർലാൽ നെഹറു മുതലായി എല്ലാകോൺഗ്രസ്സ് പ്രധാനികളെയും ഇൻഡ്യാ സംരക്ഷണ നിയമപ്രകാരം ഗവണ്മെൻറ് ബന്ധനസ്ഥരാക്കി. തദനന്തരം ഇൻഡ്യയുടെ മിക്ക ഭാഗങ്ങളിലും നശീകരണരീതിയിലുള്ള ലഹളകൾ ഉണ്ടായി. 1942 അവസാനിച്ചപ്പോഴേക്കു ലഹള അമത്തുവാൻ ഗവണ്മെൻറ് ചെയ്ത ശ്രമം സഫലമായി. 1941 ഡിസംബർ 8-ാംതീയതി മുതൽ 6 മാസത്തേക്കു വൈസ്രോയിയുടെ ഉദ്യോഗകാലാവധി വീണ്ടും ദീർഘമാക്കി. കോൺഗ്രസ്സ് കമ്മിററി അംഗങ്ങളെ കാണുന്നതിനോ കാൺഗ്രസ്സിൻെറ പേരിലുള്ള ആരോപണങ്ങൾ തെളിയിക്കുന്നതിനോ സൗകര്യം നൽകാതിരുന്നതു സംബന്ധിച്ച് 1943

ഫെബ്രുവരിയിൽ മഹാത്മാഗാന്ധി 21 ദിവസത്തെ നിരാഹാരവ്രതം അനുഷ്ഠിച്ചു. ഇതുകൊണ്ടും ഗവൺമെൻറ് ഇളകിയില്ല. 1943 ജൂൺ ആയപ്പോഴേക്ക് കോൺഗ്രസ്സ് നിയമപരിധിക്കു പുറമേ നില തുടരുമെന്നായി. 1943 ഒക്ടോബർ മാസത്തിൽ ലോർഡ് ലിൻലിത്ഗോ ഉദ്യോഗം വിട്ടുപോകയാൽ, ആ മാസം 20-ാംതീയതി ലോർഡ് വേവൽ ഇൻഡ്യാ വൈസ്രോയി. സ്ഥാനത്തു പ്രവേശിച്ചു.

ഇൻഡ്യയുടെ രാഷ്ട്രീയമായ പുരോഗതി സംബന്ധിച്ചിടത്തോളം ലോർഡ് ലിൻലിത്ഗോയുടെ ഏഴരവർഷത്തെ ഭരണകാലം ലോകമഹായുദ്ധം മുതലായ മഹാസംഭവങ്ങളുടെ കാലമായിരുന്നു. രാഷ്ട്രീയകക്ഷികൾ തമ്മിലുള്ള യോജിപ്പിൻെറ അഭാവമായിരുന്നു രാഷ്ട്രീയ പുരോഗതിക്കു തടസ്സമായിരുന്നതു്. 1939-നു ശേഷമുള്ള നാലു വർഷക്കാലത്തു ഐക്യകക്ഷികളുടെ വിജയത്തിനാവശ്യമുള്ള സൈന്യം, പണം, സാധനങ്ങൾ, ഇവ ഇൻഡ്യയിൽനിന്നും സമൃദ്ധിയായി നൽകിയിരുന്നു.

ബങ്കാളിലെ ക്ഷാമം (1943).—1943 അവസാനത്തിൽ ബങ്കാളിൽ ഭക്ഷ്യസാധനങ്ങൾ ലഭിക്കായ്കയാൽ ഭയങ്കരമായ ക്ഷാമം നേരിട്ടു. ക്ഷാമപരിഹാരാർത്ഥം ഗവൺമെൻറ് വേണ്ട സഹായം നൽകി.

ലോർഡ് വേവൽ (1943—47)

1943 ഒക്ടോബർ 20-ാംതീയതി ലോർഡ് വേവൽ വൈസ്രോയി സ്ഥാനം ഏററു. ഒരാഴ്ചയ്ക്കുള്ളിൽ വൈസ്രോയി കൽക്കട്ടായിലെത്തി ക്ഷാമസ്ഥിതി നേരിട്ടു ഗ്രഹിക്കുകയും, പരിഹാരമാർഗ്ഗങ്ങൾ ഉണ്ടാക്കുകയും ചെയ്തു. ജപ്പാൻകാർ നവംബർ മാസത്തിൽ കിഴക്കേ ബംഗാളിലും, ഡിസംബറിൽ കൽക്കട്ടായിലും ബോംബ്

പ്രയോഗങ്ങൾ നടത്തി. 1944 ജാനുവരിയിൽ മി ആർ. എച്ച്. കേസി ബംഗാൾ ഗവർണർ ആയതോടുകൂടി ബംഗാളിൽ ക്ഷാമസ്ഥിതി മാററി, ക്ഷേമം വരുത്തുവാൻ തീവ്രയത്നം ചെയ്തുവന്നു.

ഇൻഡ്യയുടെ സാമ്പത്തിക വികസന പരിപാടി (1944).— 15 വർഷത്തിനുള്ളിൽ ഇൻഡ്യയിലെ ജനതയുടെ ജീവിതക്രമത്തിൽ സാരമായ അഭിവൃദ്ധി വരുത്തുവാൻ സഹായിക്കുന്ന വിധത്തിൽ സാമ്പത്തികസ്ഥിതി വികസിപ്പിക്കുന്നതിനുള്ള ഒരു പരിപാടി 1944 ജാനുവരിയിൽ സർ. പുരുഷോത്തമദാസ് താക്കർദാസ്, ജെ. ആർ. ഡി. ററാററാ, ജി. ഡി. ബിർലാ, സർ ആർഡെഷിർ ഡാലാൽ, സർ ശ്രീറാം, കസ്തൂർഭായി ലാൽഭായി, എ. ഡി. ഷ്റോഫ്, ഡോക്ടർ ജോൺ മത്തായി (കോട്ടയം), എന്നീ മഹത്തുക്കൾ ബോംബേയിൽ പ്രസിദ്ധപ്പെടുത്തി. യുദ്ധാനന്തരം ഇൻഡ്യയിൽ ഒരു ദേശീയഭരണം സ്ഥാപിച്ച് സാമ്പത്തിക വികസനം സാധിക്കണമെന്നത്രേ ഇതിനാൽ ഉദ്ദേശിച്ചിരുന്നത്. ഇതിനെ കഴിയുന്നത്ര പ്രോത്സാഹിപ്പിക്കുന്നതിന് ഗവൺമെൻറ് ശ്രമിക്കുകയുണ്ടായി.

## STUDY AIDS

### ചോദ്യങ്ങളും അഭ്യാസങ്ങളും

1. 1936-നും 1947-നും മദ്ധ്യേ ഇൻഡ്യയുടെ സ്വയംഭരണം സംബന്ധിച്ചുണ്ടായ പുരോഗതി വിവരിക്കുക.
2. ലോർഡ് വില്ലിങ്ഡൺ, ലോർഡ് ലിൻലിത്ഗോ, ഇവരുടെ ഭരണകാലത്ത് ഇൻഡ്യയ്ക്ക് എത്രമാത്രം അഭിവൃദ്ധിയുണ്ടായിട്ടുണ്ട്?
3. രണ്ടാം ലോക മഹായുദ്ധത്തിന്റെ കാരണങ്ങൾ, ഫലങ്ങൾ, ഇവ വിവരിക്കുക.

---

അദ്ധ്യായം 39

## ദേശീയബോധത്തിന്റെ വികസനം

## 1905-1946

1947 ആഗസ്റ്റ് 15-ാംതീയതി ബ്രിട്ടീഷ് സാമ്രാജ്യത്തിൽ ഡൊമിനിയൻ പദവിയോടുകൂടിയുള്ള സ്വാതന്ത്ര്യനില ഇൻഡ്യയ്ക്കു ലഭിച്ചു. 1950 ജാനുവരി 26-ാംതീയതി ഒരു സ്വതന്ത്ര റിപ്പബ്ളിക്ക് അഥവാ പ്രജാധിപത്യരാഷ്ട്രം ആയി ഇൻഡ്യ തീരുകയുംചെയ്തു. ഈ സ്വതന്ത്രനിലയിലെത്തുവാൻ നമ്മുടെ മാതൃരാജ്യത്തിന് സാധിച്ചതു് പല പടികളിൽ കൂടി കടന്നായിരുന്നു.

ദേശീയബോധം, അതായതു് ഇൻഡ്യാമഹാരാജ്യം ഇൻഡ്യാക്കാർക്കുവേണ്ടി ഇൻഡ്യാക്കാർ തന്നെ ഭരിക്കണമെന്നുള്ള ബോധം ശക്തിപ്പെട്ടതിന്റെ ഫലമായിട്ടാണു് ഇൻഡ്യയ്ക്കു് സ്വാതന്ത്ര്യവും സ്വതന്ത്രമായി നിലനിൽക്കുവാനുള്ള ശക്തിയും ലഭിച്ചതു്.

ഇൻഡ്യയിൽ ആധുനികകാലം ആരംഭിച്ചതു് 19-ാംശതാബ്ദത്തിലാണു്. വിദേശീയ ഭരണത്തിൽനിന്നും സ്വാതന്ത്ര്യം നേടുന്നതിനു് ജനതയെ ഉണർത്തുവാൻ പല പ്രസിദ്ധനേതാക്കന്മാർ പരിശ്രമിച്ചു. ലോർഡ് വില്യം ബൻറിങ്കിന്റെ ഭരണപരിഷ്ക്കാരങ്ങൾ ഈ ഉദ്യമത്തിനു സഹായകരമായിരുന്നു. സ്വാതന്ത്ര്യബോധവും സംസ്കാരവും ജനങ്ങളിൽ ശക്തിപ്പെട്ടതോടുകൂടി ഒരു പുതിയ ലോകത്തിൽ ജീവിക്കുന്നുവെന്നുള്ള ബോധവും ഇൻഡ്യയിലെ മതങ്ങളിൽ ഉദിക്കുകയുണ്ടായി. ഹിന്ദുമതത്തിൽ നവീനവേദാന്തമതം, ബ്രഹ്മസമാജം, ആര്യസമാജം,

സാമൂഹ്യപരിഷ്ക്കരണപ്രസ്ഥാനം എന്നീ മാർഗ്ഗങ്ങളിലും, മഹമ്മദ് മതത്തിൽ അലിഗാർ പ്രസ്ഥാനം എന്ന പേരിലും ഈ നവജീവൻ പ്രത്യക്ഷമായി.

രാജാറാം മോഹൻറോയി (1772-1833).—ബ്രഹ്മസമാജത്തിൻെറ സ്ഥാപകൻ രാജറാം മോഹൻറോയി ആയിരുന്നു. വിഗ്രഹാരാധനയും ബലികളും ഇവർ വിരോധിച്ചു. സതി നിർത്തലാക്കുവാൻ ശ്രമിച്ചതും, ബ്രഹ്മസമാജം സ്ഥാപിച്ചതും, വില്യം കേറിയോടു ചേർന്ന് പ്രയത്നിച്ച് ബംഗാളിൽ നാട്ടുഭാഷാപ്രസ്സ് നിർമ്മിച്ചതും, അലക്സാണ്ടർ ഡഫിനോടു ചേർന്ന് കൽക്കട്ടായിൽ ആദ്യമായി ഇംഗ്ലീഷ്സ്കൂളുകൾ സ്ഥാപിച്ചതും, ഹിന്ദുക്കളിൽ ആദ്യം സമുദ്രസഞ്ചാരം ചെയ്ത് ഇംഗ്ലണ്ടിലെത്തിയതും, ക്രിസ്തുമതവും പാശ്ചാത്യപരിഷ്കാരവും ത്യാജ്യമല്ലെന്ന് ഇദം പ്രഥമമായി ഇൻഡ്യാക്കാർക്ക് വെളിപ്പെടുത്തിയതും, റോയിയുടെ പ്രസിദ്ധിക്ക് അടിസ്ഥാനങ്ങളായിരിക്കുന്നു.

ഡോക്ടർ രവീന്ദ്രനാഥ ടഗോർ (1861-1941).—നമ്മുടെ മാതൃരാജ്യമായ ഇൻഡ്യയുടെ പേരും പെരുമയും ലോകം ഒട്ടുക്ക് വ്യാപിപ്പിക്കുവാൻ മുഖാന്തരമായിട്ടുള്ള ആധുനിക ഇൻഡ്യയിലെ മഹാത്മാക്കളിൽ അതിശ്രേഷ്ഠനത്രേ ടഗോർ. ഗീതാഞ്ജലി മുതലായ ശ്രേഷ്ഠകൃതികളുടെ കർത്താവ് എന്ന നിലയിൽ ഒരു സാഹിത്യസാമ്രാട്ടായി ഇദ്ദേഹം ഇന്നും പ്രശോഭിക്കുന്നു. ഉത്തമസാഹിത്യത്തിനായുള്ള 1913-ലെ നോബൽ സമ്മാനം ടഗോറിനാണ് ലഭിച്ചത്. ഇന്ന് ഇൻഡ്യയിലെ ദേശീയ ഗാനമായി സ്വീകരിച്ചിട്ടുള്ള "ജനഗണമന............" എന്ന ഗാനം ടഗോറിൻെറ മനോവിശാലതയെയും അഗാധമായ രാജ്യഭക്തിയേയും വെളിപ്പെടുത്തുന്നുണ്ട്. ടഗോറിൻെറ എല്ലാ പ്രവൃത്തികളിലും മനോവിശാലത

പ്രത്യക്ഷമായിരുന്നു 1921-ൽ അദ്ദേഹത്തിന്റെ അന്തർദേശീയ സർവ്വകലാശാലയായ വിശ്വഭാരതി ബംഗാളിൽ സ്ഥാപിതമായി. 1940-ൽ ഓക്സ്ഫോർഡ് സർവ്വകലാ



ചിത്രം 12.

ഡോക്ടർ രവീന്ദ്രനാഥ ടഗോർ (1861—1941)

"ഡോക്ടർ ഓഫ് ലാസ്" എന്ന ഉന്നതബിരുദം നൽകി ടഗോറിനെ ബഹുമാനിച്ചു. 1941-ൽ ടഗോർ യശ്ശശരീരനായി ഭവിച്ചു. "പാശ്ചാത്യരുടെയും പൗരസ്ത്യരുടെയും മദ്ധ്യസ്ഥൻ" എന്നു അറിയപ്പെട്ടിരുന്ന ടഗോർ, പാശ്ചാത്യരും പൗരസ്ത്യരും തമ്മിലുള്ള സൗഹാർദ്ദബന്ധം സംസ്ഥാപിച്ച് ഇൻഡ്യയ്ക്കു സ്ഥിരമായ പുരോഗതിയുടെ മാർഗ്ഗം ഒരുക്കുക തന്നെ ചെയ്തു.

**ഭാരതമഹാജനസഭ** (Indian National Congress).– ഇൻഡ്യൻ സിവിൽ സർവീസിൽ നിന്നും പെൻഷൻ പററി പിരിഞ്ഞ ഒരു ഇംഗ്ലീഷ് ഉദ്യോഗസ്ഥനായ മി. അല്ലൻ ഒക്ടേറവിയൻ ഹ്യൂം ആയിരുന്നു. A.D. 1885-ൽ ഇൻഡ്യൻ നാഷനൽ കോൺഗ്രസ്സ് സ്ഥാപിച്ചത്. 1885-ൽ ബോംബേയിൽ കൂടിയ പ്രഥമ സമ്മേളനത്തിൽ കോൺഗ്രസ്സിന്റെ മൗലിക (അടിസ്ഥാന) തത്വങ്ങൾ മൂന്നും പാസ്സാക്കി:– (1) ഇൻഡ്യയിലെ വിവിധ ജനവിഭാഗങ്ങളെ ഒരേജനമാക്കി സംയോജിപ്പിക്കുക; (2) ഇപ്രകാരം രൂപവൽക്കരിക്കപ്പെടുന്ന ജനതയെ മാനസികവും സാന്മാർഗ്ഗികവും സാമൂഹ്യവും രാഷ്ട്രീയവും ആയ മാർഗ്ഗങ്ങളിൽ ക്രമേണ രൂപാന്തരപ്പെടുത്തി പുരോഗമിപ്പിക്കുക; (3) നിലവിലുള്ള ഭരണവ്യവസ്ഥകളിൽ ഇൻഡ്യയ്ക്കു ഹാനികരമായുള്ളവ ഭേദപ്പെടുത്തി, ഇംഗ്ലണ്ടും ഇൻഡ്യയും തമ്മിലുള്ള ഐക്യം സംസ്ഥാപിക്കുക. 1907-വരെ ഈ ഉദ്ദേശങ്ങളോടുകൂടി കോൺഗ്രസ്സിന്റെ പ്രവർത്തനം ശാന്തമായി കഴിഞ്ഞുകൂടി.

1907-ൽ സൂററിൽ കൂടിയ സമ്മേളനത്തിൽ മേൽ ചേർത്തിട്ടുള്ള അടിസ്ഥാനതത്വങ്ങളെ അമിതവാദികൾ

എതിർത്ത് ഭേദഗതികൾ പാസ്സാക്കി. ഇതനുസരിച്ച് കോൺഗ്രസ്സിന്റെ ഉദ്ദേശങ്ങൾ:—(1)ബ്രിട്ടീഷ് സാമ്രാജ്യത്തിലെ സ്വയംഭരണത്തോടുകൂടിയ ഇതര രാഷ്ട്രങ്ങൾ അനുഭവിക്കുന്ന വിധത്തിലുള്ള ഭരണരീതിഇൻഡ്യയിലെ ജനങ്ങൾക്കുവേണ്ടി സമ്പാദിക്കണം; (2)സാമ്രാജ്യത്തിലെ ഇതര രാഷ്ട്രങ്ങളിലെ ജനങ്ങളെ പോലെ ഇൻഡ്യാക്കാരും സമത്വനിലയിൽ സാമ്രാജ്യത്തിലെ പദവികളിലും ചുമതലകളിലും ഭാഗഭാക്കുകളാകേണ്ടതാണ്. ഈ ഉദ്ദേശങ്ങളോടുകൂടി 1920-വരെ കോൺഗ്രസ്സിന്റെ പ്രവർത്തനങ്ങൾ പുരോഗമിച്ചു.

1920-ൽ കൽക്കട്ടായിൽ കൂടിയ പ്രത്യേക കോൺഗ്രസ്സ് സമ്മേളനത്തിൽ മഹാത്മാഗാന്ധിയുടെ നിയന്ത്രണത്തിൽ സാരമായ ഭേദഗതികൾ പാസ്സാക്കുകയുണ്ടായി. "ഭാരതത്തിന്റെ പൂർണ്ണ സ്വാതന്ത്ര്യം" കോൺഗ്രസ്സിന്റെ ലക്ഷ്യമായി ഇവിടെ പാസ്സായി. ഡൊമിനിയൻ പദവിയോടുകൂടിയ സ്വയംഭരണം ഇൻഡ്യയ്ക്ക് അനുവദിക്കുന്നതു സംബന്ധിച്ചുള്ള രണ്ടു വട്ടമേശ സമ്മേളനങ്ങൾ 1930-31 ലണ്ടനിൽ നടത്തുകയുണ്ടായി. ഒന്നാം സമ്മേളനത്തിൽ കോൺഗ്രസ്സ് പ്രതിനിധികൾ ഹാജരായില്ല. രണ്ടാം സമ്മേളനത്തിൽ മഹാത്മാഗാന്ധിയും അധഃകൃതവർഗ്ഗപ്രതിനിധിയായ ഡോക്ടർ അംബദ്കറും തമ്മിൽ ഭിന്നാഭിപ്രായമുണ്ടായി. 1931-ൽ രണ്ടാംസമ്മേളനം കഴിഞ്ഞു് ഡോക്ടർ അംബദ്കർ അമേരിക്കയിൽ എത്തി; ന്യൂയോർക്ക് പട്ടണത്തിൽ കൊളംബിയാ സർവ്വകലാശാലയോടു ബന്ധിച്ചുള്ള സർവ്വജാതീയമന്ദിരത്തിൽ (International House) വച്ച് ഈ ചരിത്രകാരൻ അദ്ദേഹവുമായി നടത്തിയ സംഭാഷ



ചിത്രം 9. മഹാത്മാ ഗാന്ധി

ണത്തിൽ മഹാത്മാഗാന്ധിയുമായി ലണ്ടനിൽ വെച്ച് അദ്ദേഹം പ്രദർശിപ്പിച്ച ഭിന്നതയുടെ ദൂഷ്യവശങ്ങൾ ചൂണ്ടിക്കാണിക്കുകയുണ്ടായി.

കോൺഗ്രസ്സിലെ മിതവാദികളെയും അമിതവാദികളെയും സംയോജിപ്പിച്ച് കാര്യസാധ്യത്തിനു വഴിയൊരുക്കുന്നതിൽ ഇരു കാലത്തു് പ്രവത്തിച്ച പ്രധാന രാജ്യതന്ത്രജ്ഞൻ പണ്ഡിററ് ജവഹർലാൽ നെഹ്റു ആയിരുന്നു. വർഗ്ഗീയപ്രശ്നം സംബന്ധിച്ച് വിവിധ രാഷ്ട്രീയ

കക്ഷികൾ യോജിക്കാതെ വരികയാൽ, രണ്ടാംവട്ടമേശ സമ്മേളനം വിജയകരമായി കലാശിച്ചില്ല. സമ്മേളനം കഴിഞ്ഞു് മഹാത്മാഗാന്ധി ഇൻഡ്യയിൽ എത്തിയതോടു കൂടി സിവിൽ ആജ്ഞാലംഘനം വീണ്ടും ആരംഭിച്ചു. 1932 ജാനുവരിയിൽ മഹാത്മാഗാന്ധി, പണ്ഡിററ് ജവഹർലാൽ നെഹ്റു, ആദിയായ കോൺഗ്രസ്സ് നേതാക്കന്മാരെല്ലാം ബന്ധനസ്ഥരാക്കപ്പെട്ടു. അധഃകൃതക്ക് പ്രത്യേക നിയോജകമണ്ഡലങ്ങൾക്കുപകരം ഹിന്ദു നിയോജകമണ്ഡലങ്ങളിൽ സ്ഥാനങ്ങൾ വേർതിരിച്ചു കൊടുക്കുവാൻ തീരുമാനിച്ചതോടുകൂടി മഹാത്മാഗാന്ധി നിരാഹാരവ്രതം അവസാനിപ്പിക്കുകയും, 1932-ൽ കോൺഗ്രസ്സ് നേതാക്കന്മാർ സ്വതന്ത്രരാകയുംചെയ്തു.

തദനന്തരം 1932 നവംബറിൽ മൂന്നാമത്തെ റൗണ്ടു് ടേബിൾ കോൺഫറൻസ് ലണ്ഡനിൽ കൂടുകയും, ഇൻഡ്യയിൽ ഒരു ഫെഡറേഷൻ അഥവാ സംയുക്ത പ്രജാധിപത്യ ഭരണഘടന സ്ഥാപിക്കുന്നതു സംബന്ധിച്ചുള്ള ഒരു വൈററ്പേപ്പർ 1932-ൽ പ്രസിദ്ധപ്പെടുത്തുന്നതാണെന്നുള്ള പ്രസ്താവനയോടുകൂടി പിരിയുകയും ചെയ്തു. ഈ വൈററ്പേപ്പർ അനുസരിച്ച് 1935-ൽ ഗവണ്മെൻറ് ഓഫ് ഇൻഡ്യാ ആക്ററ് നടപ്പിൽവന്നു.

1939-ൽ രണ്ടാം ലോകമഹായുദ്ധം ആരംഭിച്ചതോടു കൂടി കോൺഗ്രസ്സ് നേതാക്കന്മാർ ഗവണ്മെൻറുമായി സഹകരിക്കായ്കയാൽ ബന്ധനസ്ഥരാക്കപ്പെട്ടു; എന്നാൽ 1941-ൽ ഇവർ സ്വതന്ത്രരാക്കപ്പെടുകയും ചെയ്തു. 1942-ൽ സർ സ്റ്റാഫോർഡ് ക്രിപ്പ്സ് ഇൻഡ്യയിലെത്തി ആലോചന നടത്തിയെങ്കിലും, മുസ്ലിംലീഗും കോൺഗ്രസ്സുമായുള്ള ഭിന്നാഭിപ്രായങ്ങൾ ശക്തിപ്പെട്ടു

വന്നു. ഇൻഡ്യയെ വിഭജിച്ച് രണ്ടു രാഷ്ട്രീയകക്ഷികൾ തമ്മിലുള്ള ഭിന്നത അവസാനിപ്പിക്കുവാൻ മഹാത്മാഗാന്ധി 1941–ൽ സമ്മതിച്ചു; എങ്കിലും 1947 ആഗസ്റ്റ് 15–ാംതീയതി മാത്രമേ അതു പ്രയോഗത്തിൽ വന്നുള്ളു. 1942 ഏപ്രിൽ മാസത്തിൽ സർ സ്റ്റാഫോർഡ് ക്രിപ്പ്സ് തിരിച്ചുപോയശേഷം മൂന്നു വർഷത്തേക്ക് കോൺഗ്രസ്സ് നേതാക്കളെ ബന്ധനസ്ഥരാക്കിയിരുന്നു. 1945 ജൂൺ മാസത്തിൽ അവരെ ബന്ധനത്തിൽനിന്നും മോചിപ്പിച്ചു. തദനന്തരം സിംലായിൽകൂടിയ രാഷ്ട്രീയ സൗഹാർദ്ദസമ്മേളനത്തിൽ ജിന്നായുടെ നേതൃത്വത്തിലുള്ള മുസ്ലീം ലീഗ് സഹകരിക്കായ്കയാൽ അതും സഫലമായില്ല.

1946-ൽ രണ്ടാം ലോകമഹായുദ്ധം അവസാനിച്ചശേഷം, മി. വിൻസ്റ്റൺ ചർച്ചിൽ ഇംഗ്ലണ്ടിലെ പ്രധാനമന്ത്രിസ്ഥാനം ഒഴിയുകയും, തൊഴിലാളി കക്ഷിനേതാവായ മി.അററ്ലി പ്രധാനമന്ത്രിസ്ഥാനത്തു പ്രവേശിക്കുകയുംചെയ്തതോടുകൂടി, ഇൻഡ്യൻ സ്വാതന്ത്ര്യത്തിനുള്ള വഴി തെളിയുകയുണ്ടായി. ബ്രിട്ടീഷ് മന്ത്രിസഭയുടെ ഒരു പ്രതിനിധിസംഘം ഇൻഡ്യയിൽ 1946 മാർച്ചു മുതൽ ജൂൺ വരെ സഞ്ചരിച്ച് പ്രശ്നങ്ങൾക്ക് ഒരു തീരുമാനമുണ്ടാക്കി.

### മുസ്ലിം ലീഗ്

ഇൻഡ്യയിലെ മുസ്ലീം ജനവിഭാഗം രാഷ്ട്രീയമായി ഉണർത്തപ്പെട്ടതു് 1906–ൽ സർവേന്ത്യാ മുസ്ലീം ലീഗ് (All India Muslim League) രൂപവല്ക്കരിച്ചതോടുകൂടിയായിരുന്നു. ആരംഭം മുതൽതന്നെ പ്രബലമായ പ്രവർത്തനപദ്ധതിയോടുകൂടി പ്രവർത്തിച്ചതിനാൽ,

പത്തു വഷത്തിനുള്ളിൽ ഇൻഡ്യൻ നാഷനൽകോൺഗ്രസ്സിനോട് തുല്യനിലയിൽ മത്സരിക്കുന്നതിനുള്ള പ്രാപ്തി ഈ സഭയ്ക്കുണ്ടായി. 1916-ൽ കോൺഗ്രസ്സുമായി ലക്നൗവിൽ വെച്ച് ഉടമ്പടി ചെയ്തതു് ലീഗിൻെറ ചരിത്രത്തിലെ ഒരു പ്രധാന ഘട്ടത്തെ കുറിക്കുന്നു. മോണ്ടിഗു-ചെംസ്ഫോർഡ് ഭരണപരിഷ്കാരം അനുസരിച്ച് ഇൻഡ്യാക്കാക്ക് ഭരണകാര്യങ്ങളിൽ കൂടുതൽ പ്രവേശം അനുവദിച്ചതുകൊണ്ടുള്ള പ്രയോജനം മുഴുവനും മുസ്ലീങ്ങൾക്കുണ്ടായി; അവർ രാഷ്ട്രീയമായി ശീഘ്രഗതിയിൽ പുരോഗമിച്ചു. മുസ്ലീം ലീഗിനേക്കാൾ പ്രായോഗിക ശക്തിയുള്ള ഒരു സംഘടന ആവശ്യമെന്നു ഗ്രഹിച്ച് 'സർവ്വകക്ഷി മുസ്ലിം കോൺഫറൻസ്' എന്നൊരു സംഘടനയും 1928-ൽ ഉണ്ടായി. എന്നാൽ 1934-ൽ വർഗ്ഗീയപ്രശ്നം ശക്തിപ്പെട്ട കാലത്തു് മുസ്ലീം ജനതയെ ഉറപ്പിക്കുന്നതിനു് ഈ സംഘടനകൾ രണ്ടിനെയും മുസ്ലീം ലീഗ് എന്ന പേരിൽ സംയോജിപ്പിക്കുകയും ചെയ്തു. മി. ജിന്നായുടെ നേതൃത്വത്തിൽ മുസ്ലീംലീഗ് പുരോഗമിച്ചുവന്നു. എന്നാൽ മുസ്ലീങ്ങളിൽ ഒരു വിഭാഗം കോൺഗ്രസ്സിൽ ചേർന്നു നിൽക്കുകയും ചെയ്തു.

1936-ൽ ബോംബേയിൽ മുസ്ലീം ലീഗിൻെറ സമ്മേളനം കൂടിയപ്പോൾ ചില പ്രധാന തീരുമാനങ്ങൾ ചെയ്തുയുണ്ടായി. ഈ തീരുമാനപ്രകാരം മി. ജിന്നാ എല്ലാ പ്രോവിൻസുകളിലെയും പ്രതിനിധികളെചേർത്ത് ഒരു സെൻട്രൽ പാർലമെൻററി ബോർഡ് രൂപവല്കരിച്ചു. ഇതുപോലെയുള്ള ബോർഡുകൾ പ്രോവിൻസുകൾതോറും ഏർപ്പെടുത്തി. ഈ ബോർഡുകൾ മുഖാ

ന്തരം നിലവിലിരിക്കുന്ന രാഷ്ട്രീയകാര്യങ്ങളിൽ പ്രബലമായി ഇടപെട്ടു് സമുദായോല്ക്കർഷത്തിനായി ഇവർ പ്രവർത്തിച്ചുവന്നു.

**നാഷനൽ കോൺഗ്രസ്സും മുസ്ലീംലീഗും.**—1944 ഫെബ്രുവരി, മാർച്ച്, ഏപ്രിൽ ഈ മാസങ്ങളിൽ വൈസ്രോയിയും മഹാത്മാഗാന്ധിയും തമ്മിൽ എഴുതിയ കത്തുകളെല്ലാം ജൂൺ മാസത്തിൽ പ്രസിദ്ധപ്പെടുത്തിയതോടുകൂടി, കോൺഗ്രസ്സിനെതിരായുള്ള ആരോപണങ്ങൾ അസാധുവാണെന്നു് മഹാത്മാഗാന്ധി സ്ഥാപിച്ചു. കോൺഗ്രസ്സ് വർക്കിങ്ങ് കമ്മിററി അംഗങ്ങളെ കാണുന്നതിനു മഹാത്മാഗാന്ധി അയച്ചിരുന്ന അപേക്ഷ വൈസ്രോയി നിരാകരിച്ചു. തദനന്തരം മുസ്ലീം ലീഗുമായി രമ്യപ്പെടേണ്ട നില ബോദ്ധ്യമായതോടുകൂടി, മഹാത്മാഗാന്ധി പാക്കിസ്ഥാൻ അഥവാ ഇൻഡ്യയുടെ വിഭജനരീതി സ്വീകരിച്ചു. ജൂലൈ 29-ാം തീയതി ലാഹൂറിൽ വെച്ചു് മുസ്ലീംലീഗു് കൂടി മഹാത്മാഗാന്ധിയുമായി ആലോചന നടത്തുവാൻ മി. ജിന്നായെ അധികാരപ്പെടുത്തി. ആഗസ്റ്റ് ആരംഭത്തിൽ ബന്ധനത്തിൽ നിന്നും വിമുക്തനാക്കപ്പെട്ട മഹാത്മാഗാന്ധി, 1942 ആഗസ്റ്റിലെ കോൺഗ്രസ്സ് തീരുമാനം പിൻവലിക്കുവാൻ കോൺഗ്രസ്സ് വർക്കിങ്ങ് കമ്മിററിയെ ഉപദേശിക്കാമെന്നു സമ്മതിച്ചതു് വൈസ്രോയി നിരാകരിച്ചു. മഹാത്മാ ഗാന്ധിയും മി. ജിന്നായും തമ്മിൽ 1944 സെപ്റ്റംബറിൽ നടന്ന കൂടിക്കാഴ്ച വിഫലമായിത്തീരുകയും ചെയ്തു.

**ഭരണാധികാരം ഇൻഡ്യൻ ജനതാക്കൾക്കു് കൈമാററം ചെയ്യുന്നതു് (1945—47).**— സർ സ്റ്റാഫോർഡ് ക്രിപ്പ്സ് 1941 ഏപ്രിൽ മാസത്തിൽ തിരിച്ചുപോയശേഷം, മൂന്നു

വർഷത്തേക്ക് കോൺഗ്രസ്സ് നേതാക്കളെ ജയിലിൽ ഇട്ടടയ്ക്കുകയുണ്ടായി. 1942 ആഗസ്റ്റ് 8-ാംതീയതി മഹാത്മാ ഗാന്ധിയുടെ "ഇൻഡ്യാ വിട്ടുപോക" (Quit India) പ്രസ്ഥാനം സർവേന്ത്യാ കോൺഗ്രസ്സ് കമ്മിററി സ്വീകരിച്ചതോടുകൂടിയായിരുന്നു ഇവരുടെ ബന്ധനം ഉണ്ടായതു്. ഇതിനെത്തുടൎന്ന് രാജ്യമൊട്ടുക്കുണ്ടായ കലാപം ഗവൺമെൻറ് അമൎത്തി.

1945 ജൂൺ 14-ാം തീയതി കോൺഗ്രസ്സ് നേതാക്കളെ ജയിലിൽനിന്നും വിട്ടയയ്ക്കുന്നതിനും, അവരുമായി സിംലായിൽവെച്ച് രാഷ്ട്രീയമായ ഒരു സൗഹാൎദ്ദ സമ്മേളനം നടത്തുന്നതിനും നിശ്ചയിച്ചിരിക്കുന്നതായി വൈസ്രോയി പ്രഖ്യാപനം ചെയ്തു. ജൂൺ 25 മുതൽ ജൂലൈ 14 വരെ സിംലായിൽ ഉണ്ടായ രാജി ആലോചനകരം ഫലശൂന്യമായി ഭവിച്ചു. ജിന്നായുടെ നേതൃത്വത്തിലുള്ള മുസ്ലീംലീഗു് സഹകരിക്കാതെയിരുന്നതും ഇതിനു കാരണമായിരുന്നു.

1945 ആഗസ്റ്റ് 26-ാം തീയതി ലോർഡ് വേവൽ രണ്ടാംപ്രാവശ്യം ഇംഗ്ലണ്ട് സന്ദൎശിച്ച്, ഇൻഡ്യയുടെ സ്വയംഭരണഗതിയെ ത്വരിതപ്പെടുത്തി. മി. വിൻസ്റ്റൺ ചർച്ചിൽ പ്രധാനമന്ത്രി സ്ഥാനത്തുനിന്നും മാറുകയും, തൊഴിലാളി നേതാവായ മി. ആററ്ലി അധികരസ്ഥാനത്തെത്തുകയും ചെയ്തതോടുകൂടി, ഇൻഡ്യൻ സ്വാതന്ത്ര്യത്തിനുള്ള മാൎഗ്ഗം തെളിഞ്ഞുവന്നു. ഒരു ബ്രിട്ടീഷ് മന്ത്രിസഭാസംഘം ഇൻഡ്യയിലെത്തി 1946 മാർച്ച് മുതൽ ജൂൺ 19വരെ ഡൽഹിയിലും സിംലായിലും വെച്ച് ഇൻഡ്യയിലെ വിവിധ രാഷ്ട്രീയ കക്ഷികളുമായി ആലോചന നടത്തി. 1946 മേയ് 16ാം-തീയതി

മന്ത്രിസഭാസംഘം അവരുടെ പ്ലാൻ പ്രസിദ്ധപ്പെടുത്തി; ജൂൺ 6ാം-തീയതി മുസ്‌ലീംലീഗ് ഈ പ്ലാൻ സ്വീകരിച്ചു; സിക്കുകാർ പ്രസ്തുത പ്ലാൻ നിരസിച്ചു; നാട്ടുരാജാക്കന്മാർ തൽക്കാലത്തേക്ക് ഇതു സ്വീകരിച്ചു; ഇൻഡ്യയ്ക്ക് ഒരു ഇടക്കാല ഗവണ്മെൻറ് സ്ഥാപിക്കുന്നതിനുള്ള ബ്രിട്ടീഷ് മന്ത്രിസഭയുടെ പ്ലാൻ ജൂൺ 10-ാം തീയതി പ്രസിദ്ധപ്പെടുത്തി.

ഇടക്കാല ഗവണ്മെൻറിൽ ഭാഗഭാക്കാകാമെന്ന് 1946 ജൂൺ 25ാം-തീയതി മുസ്‌ലീംലീഗ് നിശ്ചയിച്ചു; മേയ് 16–ാം തീയതി കോൺഗ്രസ്സ് സ്ഥിരകാലഭരണം സ്വീകരിച്ചു. ജൂൺ 29-ാം തീയതി ഉദ്യോഗസ്ഥന്മാരുടെ ചുമതലയിൽ ഒരു കാവൽ–ഗവണ്മെൻറ് രൂപവൽക്കരിക്കുകയും ചെയ്തു.

ഇതിനെ തുടൎന്ന് ജൂലൈ 1–ാം തീയതി ബോംബേയിൽ സാമുദായിക ലഹളയുണ്ടായി. ജൂലൈ 29-ാം തീയതി ബ്രിട്ടീഷ് മന്ത്രിസഭാക്കമ്മിഷൻെറ അഭിപ്രായത്തിന് നൽകിയിരുന്ന സ്വീകാരം കോൺഗ്രസ്സ് പിൻവലിക്കുകയും, പ്രത്യക്ഷസമരത്തിനു ഒരുങ്ങുകയും ചെയ്തു. കേന്ദ്രഭരണഘടനയിൽ ഒരു ഇടക്കാല ഗവണ്മെൻറ് രൂപീകരിക്കുന്നതിന് ആഗസ്റ്റ് 12–ാംതീയതി പണ്ഡിററ് ജവഹർലാൽ നെഹ്റുവിനെ വൈസ്രോയി ക്ഷണിച്ചു. മുസ്‌ലീം ലീഗിൻെറ പ്രത്യക്ഷ സമരദിനമായ 1948 ആഗസ്റ്റ് 16-ാം തീയതി കല്ക്കട്ടായിൽ ഉണ്ടായ ലഹളയിൽ വളരെ ജീവനാശവും ദ്രവ്യനഷ്ടവും നേരിട്ടു. ആഗസ്റ്റ് 20-ാം തീയതി ഡാക്കായിൽ ഹിന്ദുമുസ്‌ലീം ലഹളകൾ ഉണ്ടായി. 1946 സെപ്ററംബർ 2-ാം തീയതി ഇടക്കാലഗവണ്മെൻറ് രൂപീകരിക്കുകയും

ചെയ്തു. ഒക്ടോബർ 12-ാം തീയതി ഇടക്കാല ഭരണത്തിൽ പ്രവേശിക്കുവാൻ തയ്യാറാണെന്നു മുസ്ലിംലീഗു് പ്രസ്താവിച്ചു. കിഴക്കേ ബംഗാളിലുള്ള നൊവക്കാലി, ടിപ്പറ എന്നീ ഡിസ്ട്രിക്ടുകളിൽ സാരമായ ക്രമക്കേടുകറം ഉണ്ടായി: ഒക്ടോബർ 25-ാം തീയതി ബീഹാറിൽ ഭയങ്കരമായ ഹിന്ദുമുസ്ലീം ലഹളയുണ്ടായി. ഒക്ടോബർ 26-ാം തീയതി മുസലീംലീഗു് അംഗങ്ങറം സത്യപ്രതിജ്ഞ ചെയ്തു് ഇടക്കാലഭരണത്തിൽ പ്രവേശിച്ചു; എന്നാൽ കോൺസ്റ്റിററുവൻ്റ് അസംബ്ലിയിൽ പ്രവേശിക്കുകയില്ലെന്നുള്ള ലീഗിൻെറ തീരുമാനപ്രകാരം തുടന്നു പോകുമെന്നു് നവംബർ 14-ാം തീയതി അവർ പ്രസ്താവിച്ചു. 1946 നവംബർ 30-ാം തീയതി ഇൻഡ്യയിലെ നേതാക്കന്മാരും ലോർഡ്ഡു് വേവലും ഒരുമിച്ചു് ഭരണസംബന്ധമായ ആലോചനകറംക്കായി ലണ്ഡനിലേക്കു പുറപ്പെട്ടു. 1946 ഡിസംബർ 9-ാം തീയതി കോൺസ്റ്റിററുവൻ്റ് അസംബ്ലിയുടെ ആദ്യസമ്മേളനം കൂടി. 1947 ജാനുവരി 24-ാം തീയതി പഞ്ചാബു് ഒട്ടുക്കു് ഹിന്ദുമുസ്ലീം ലഹളതുടങ്ങി. ഇൻഡ്യാഭരണം ഉത്തരവാദിത്വമുള്ള ഇൻഡ്യൻ നേതാക്കറംക്കു് 1948 ജൂൺ മാസത്തിനുമുമ്പു് വിട്ടുകൊടുക്കുന്നതാണെന്നും, ലോർഡ്ഡു് വേവലിൻെറ പിൻഗാമിയായി ലോർഡ്ഡു് മൗണ്ടു് ബാററനെ നിയമിച്ചിരിക്കുന്നുവെന്നും, 1947 ഫെബ്രുവരി 20-ാംതീയതി ബ്രിട്ടീഷ്ഗവണ്മെൻറ് പ്രഖ്യാപനം ചെയ്തു.

1947 മാർച്ചു് 3-ാം തീയതി പഞ്ചാബിലുംനോത്തു് വെസ്റ്റ്ഫ്രണ്ടിയർ പ്രോവിൻസിലും ഹിന്ദുമുസ്ലീം ലഹളയുണ്ടായി. ഭരണസൗകര്യാർത്ഥം പഞ്ചാബിനെ വിഭജിക്കുന്നതിനു് കോൺഗ്രസ്സ് വക്കിങ്കമ്മിററി തയ്യാറായി.

## ലോർഡ് ലൂയി മൗണ്ട് ബാററൻ

### അവസാന വൈസ്രോയി (1947—48)

1947 മേയ് 24-ാംതീയതി ലോർഡ് ലൂയി മൗണ്ട് ബാററൺ ഇൻഡ്യാ വൈസ്രോയി സ്ഥാനത്തു പ്രവേശിച്ചു. തദനന്തരം അദ്ദേഹം രാഷ്ട്രീയകക്ഷി നേതാക്കന്മാരുമായി രാജ്യഭരണസംബന്ധമായ ആലോചനകൾ ഗൗരവമായി നടത്തി. 1947 ജൂൺ 3-ാം തീയതി ഉണ്ടായ ബ്രിട്ടീഷ് ഗവണ്മെൻറിൻെറ പ്രഖ്യാപനത്തിൽ (i) 1947 ജൂൺ മാസത്തിനുമുമ്പ് ഭരണാധികാരം കൈമാററം ചെയ്യാനും, (ii) 1947 ആഗസ്റ്റ് 15-ാം തീയതി ഡൊമിനിയൻ ഓഫ് ഇൻഡ്യാ, ഡൊമിനിയൻ ഓഫ് പാക്കിസ്ഥാൻ എന്ന രണ്ടു രാഷ്ട്രങ്ങളായി, ഇൻഡ്യൻ സ്വാതന്ത്ര്യ ആക്ററനുസരിച്ച് ഇൻഡ്യയെ വിഭജിക്കുവാനും, (iii) വിഭജനം ആറാഴ്ചയ്ക്കുള്ളിൽ നടത്തുവാനും തീരുമാനിച്ചിരിക്കുന്നതായി പ്രസ്താവിച്ചിരുന്നു. സർവേന്ത്യാ കോൺഗ്രസ്സ് കമ്മററി ഈ തീരുമാനത്തെ ജൂൺ 16–ാം തീയതി സ്വീകരിച്ചു.

**ഇൻഡ്യയും പാക്കിസ്ഥാനും (1947).**— ഡൊമിനിയൻ ഓഫ് ഇൻഡ്യാ, ഡൊമിനിയൻ ഓഫ് പാക്കിസ്ഥാൻ എന്ന രണ്ടു സ്വതന്ത്രരാഷ്ട്രങ്ങളായി ഇൻഡ്യയെ വിഭജിക്കുന്നതിനുള്ള ഇൻഡ്യൻ സ്വാതന്ത്ര്യബില്‍ 1947 ജൂലൈ 4-ാംതീയതി ബ്രിട്ടീഷ് പാർലമെൻറിൽ അവതരിപ്പിക്കുകയും, ജൂലൈ 18-ാംതീയതി പാസ്സാക്കുകയും ചെയ്തു. ഇപ്രകാരം മേൽപറഞ്ഞ രണ്ടു സ്വതന്ത്രരാഷ്ട്രങ്ങൾ 1947 ആഗസ്ററ് 15-ാംതീയതി ആവിർഭവിച്ചു. ഇൻഡ്യയുടെ തലസ്ഥാനം ന്യൂഡൽഹിയും, പാക്കിസ്ഥാൻെറ തലസ്ഥാനം കറാച്ചിയും ആണ്.

## STUDY GUIDE

### ചോദ്യങ്ങളും അഭ്യാസങ്ങളും

1. ലോർഡ് ലിൻലിത്ഗോയുടെ ഭരണകാലത്ത് (1936-43) ഇൻഡ്യയുടെ സ്വയംഭരണത്തിനുണ്ടായ പുരോഗതി വിവരിക്കുക.

2. ക്രിപ്പ്സ് പ്രസ്താവനയുടെ സാരാംശങ്ങൾ എന്തെല്ലാം?

3. ലോർഡ് വേവൽ (1943-47), ലോർഡ് ലൂയി മൗണ്ട് ബാറ്റൺ (1947-48), ഇവർ ഇൻഡ്യയുടെ സ്വയംഭരണം പുരോഗമിപ്പിക്കുന്നതു സംബന്ധിച്ചു ചെയ്തിട്ടുള്ള കാര്യങ്ങൾ താരതമ്യപ്പെടുത്തുക.

---

## അദ്ധ്യായം 40

# സ്വതന്ത്രഇൻഡ്യാ

(1947 ആഗസ്റ്റ് 15—1951)

**ഇൻഡ്യയുടെ പുതിയ ഭരണവ്യവസ്ഥ** (New Constitution of India, 1947).—1947-ൽ പ്രസിദ്ധപ്പെടുത്തിയ പുതിയ ഭരണവ്യവസ്ഥയിലെ പ്രധാന ഭാഗങ്ങൾ താഴെ ചേർക്കുന്നു:—(i) ജനകീയഭരണം ഇൻഡ്യയിൽ സ്ഥാപിക്കുകയും, ഭരണപരമായ സർവ്വാധിപത്യം (Sovereignty of the People) ജനങ്ങളിൽ നിക്ഷേപിക്കുകയും ചെയ്തിരിക്കുന്നു. (ii) ഇൻഡ്യാ സർവ്വാധിപത്യമുള്ള ഒരു ജനകീയഭരണരാഷ്ട്രമായിരിക്കുന്നതാണ്. (iii) ഇൻഡ്യാ സ്വതന്ത്രങ്ങളായ രാഷ്ട്രങ്ങൾ സ്വമനസ്സാലെ ചേർന്നുള്ള ജനകീയ രാഷ്ട്രങ്ങളുടെ ഒരു യൂണിയൻ (Federal Republic) ആയിരിക്കും. (iv) അടിസ്ഥാനപരമായ

അവകാശങ്ങൾ, (v) സമത്വം ആദിയായ സാമൂഹ്യ തത്വങ്ങൾ:—സാമൂഹ്യവും സാമ്പത്തികവും രാഷ്ട്രീയവും ആയ നീതി; ചിന്ത, അഭിപ്രായപ്രകടനം, വിശ്വാസം, മതം, ആരാധന ഇവയിലുള്ള സ്വാതന്ത്ര്യം; സ്ഥിതിയിലും സൗകര്യങ്ങളിലും ഉള്ള സമത്വം; വ്യക്തിമാഹാത്മ്യവും ജാതൈക്യവും ഉറപ്പിക്കുക; സാഹോദര്യം അഭിവൃദ്ധിപ്പെടുത്തുക.

ഗവണ്മെൻറിൻെറ പ്രധാന കൃത്യങ്ങൾ.— (1) യൂണിയൻ സംബന്ധിച്ചുള്ള ഭരണനിർവ്വഹണാധികാരം മുഴുവനും പ്രസിഡണ്ടിനുണ്ടായിരിക്കുന്നതാണ്. ഓരോ സംസ്ഥാനത്തിൻെറയും ഭരണനിർവ്വഹണാധികാരം ഗവർണർക്കുണ്ടായിരിക്കും. (2) യൂണിയൻ പാർലമെൻറിൽ പ്രസിഡണ്ടും സ്റ്റേറ്റ് കൗൺസിലും പ്രജാമണ്ഡലവും ഉൾപ്പെട്ടിരിക്കുന്നതാണ്. (3) ഓരോ സംസ്ഥാനത്തിലും ഉള്ള നിയമസഭയിൽ ഒരു ഗവർണരും ഒന്നോ രണ്ടോ മണ്ഡലവും ഉണ്ടായിരിക്കും. രണ്ടു നിയമസഭകൾ നിയമനിർമ്മാണസമിതി, നിയമനിർമ്മാണസഭ എന്ന പേരുകളിൽ അറിയപ്പെടും. (4) യൂണിയനിലെ ജനകീയമണ്ഡലത്തിൽ അഞ്ഞൂറു സാമാജികന്മാർ ഉണ്ടായിരിക്കുന്നതും, അവരുടെ ഉദ്യോഗകാലാവധി അഞ്ചുവർഷം ആയിരിക്കുന്നതുമാണ്. സ്റ്റേറ്റ് കൗൺസിലിൽ 250 സാമാജികന്മാർ ഉണ്ടായിരിക്കും.

A. ഗവർണർ ജനറൽ.—ഒന്നാമത്തെ ഗവർണർ ജനറലായി അവസാന വൈസ്രോയി ആയിരുന്ന ലോർഡ് ലൂയി മൌണ്ട് ബാററൺ നിയമിതനായി.

B. മന്ത്രിസഭ.—(1) ബഹുമാനപ്പെട്ട പണ്ഡിററ് ജവഹർലാൽ നെഹ്റു (പ്രധാന മന്ത്രി); (2) ബ: സർദാർ

വല്ലഭായി പട്ടേൽ—ഡെപ്യൂട്ടി പ്രധാന മന്ത്രി;(3) ബ: ജയറാംദാസ് ദൗലറ്റ്റാം; (4) ബ: ഡോക്ടർ ജോൺ മത്തായി; (5) ബ: സർദാർ ബലദേവസിങ്; (6) ബ: ജഗജീവൻറാം; (7) ബ: സി. എച്ച്. ബാബാ; (8) ബ: റാഫി അഹമ്മദ് കിഡ്വായി; (9) ബ: രാജകുമാരി അമൃതകോർ; (10) ബ: ഡോക്ടർ ബി. ആർ. അംബദ്കർ; (11) ബ: ആർ. കെ. ഷൺമുഖം ചെട്ടി; (12) ബ: ശ്യാമപ്രസാദ് മുക്കർജി; (13) ബ: ഡോക്ടർ ഗാഡ്ഗിൽ; (14) ബ: കെ. സി. നിയോഗി; (15) ബ: എൻ. കെ. ഗോപാലസ്വാമി അയ്യങ്കാർ.

ഡോക്ടർ രാജേന്ദ്രപ്രസാദ് ഇൻഡ്യൻ കോൺസ്റ്റിസ്റ്റ്വവൻറ് അസ്സംബ്ളിയുടെ പ്രസിഡണ്ടായി തെരഞ്ഞെടുക്കപ്പെട്ടു.

ഹിന്ദുമുസ്ലിം ലഹള (1947–48).–സ്വാതന്ത്ര്യമായിത്തീന്ന ഭാരതത്തിന്ന് പ്രാരംഭഘട്ടത്തിൽ പല വിഷമ പ്രശ്നങ്ങളും അഭിമുഖീകരിക്കുവാനുണ്ടായിരുന്നു പാക്കിസ്ഥാനുമായുള്ള മത്സരമായിരുന്നു ഇവയിൽ സർവ്വപ്രധാനമായിട്ടുള്ളത്. ജാതിസ്പദ്ധ വദ്ധിച്ചു വരികയാൽ ഹിന്ദുക്കളും മഹമ്മദീയരും സിക്കുകാരും പശ്ചിമപഞ്ചാബിലും പൂവ്വപഞ്ചാബിലും നിന്ന് ഇൻഡ്യയിലേക്കും പാക്കിസ്ഥാനിലേക്കും യഥാക്രമം അഭയത്തിനായി പാഞ്ഞുതുടങ്ങി. ഈ കലാപത്തിൽ പെട്ട് അസംഖ്യം ജനങ്ങൾ നശിക്കുവാനിടയായി. അഭയാത്ഥികളുടെ സംഖ്യ ഇൻഡ്യയൊട്ടുക്ക് വളരെ വദ്ധിച്ചു.

നാട്ടുരാജ്യങ്ങളുടെ സംയോജനം (1947—1949).—ഭാരതത്തിൻെറ സാക്ഷാത്തായ പുരോഗതിക്കു ദീർഘകാലം പ്രതിബന്ധമായിത്തീന്നിട്ടുള്ള പ്രധാന ഘടകം പരസ്പര

സ്വച്ഛാധിപതികളായ നിരവധി നാട്ടുരാജ്യങ്ങൾ ഉണ്ടായിരുന്നു. ഇവയെ ഇൻഡ്യൻ യൂണിയനുമായി സംയോജിപ്പിച്ചല്ലാതെ ശരിയായ ശക്തിസ്ഥാപനം സാധിക്കയില്ലെന്ന് ഇൻഡ്യൻ രാജ്യതന്ത്രജ്ഞന്മാർ മുമ്പുതന്നെ ഗ്രഹിച്ചിരുന്നു. സ്വാതന്ത്ര്യം കൈവന്നതോടുകൂടി 1947-ൽ ഈ സംയോജനകൃത്യം സർദാർ വല്ലഭായി പട്ടേൽ ഏറ്റെടുത്തു. ഒറീസ്സായിലെ നാട്ടുരാജ്യങ്ങളായിരുന്നു അദ്ദേഹം ആദ്യം സംയോജിപ്പിച്ചത്. ഇതിനെ തുടർന്ന് ഡക്കാണിലെ നാട്ടുരാജ്യങ്ങളും കേന്ദ്രത്തോടു ചേർക്കപ്പെട്ടു. സൗരാഷ്ട്രം അഥവാ ഗുജറാററിലെയും, മാൾവാ അഥവാ മധ്യഭാരതത്തിലെയും സ്വാതന്ത്ര്യരാജ്യങ്ങൾ തദനന്തരം കേന്ദ്രത്തോടു ചേർക്കയുണ്ടായി. 1949 ജൂലൈ മാസത്തിൽ തിരുവിതാംകൂറും കൊച്ചിയും സംയോജിപ്പിക്കപ്പെട്ടു് രാജപ്രമുഖൻെറ ഭരണത്തിൽ കേന്ദ്രത്തിലെ ഒരു സംസ്ഥാനമായിത്തീർന്നു. മൈസൂർ രാജ്യവും രാജപ്രമുഖൻെറ ഭരണത്തിൽ കേന്ദ്രത്തോടു ചേർക്കപ്പെട്ടു.

1947-ആഗസ്റ്റിൽ ഇൻഡ്യയും പാക്കിസ്ഥാനും സ്വാതന്ത്ര്യമായതോടുകൂടി കാശ്മീരത്തിൻെറ സംയോജനം സംബന്ധിച്ച് രണ്ടു രാജ്യങ്ങളും തമ്മിൽ തക്കവും ബലപ്രയോഗവും ആരംഭിച്ചിരുന്നു; തുടരെ യുദ്ധവും ഉണ്ടായി. എന്നാൽ ഐക്യരാഷ്ട്രസംഘടനയുടെ മധ്യസ്ഥതയാൽ 1949 ജാനുവരി 2-ാംനു- യുദ്ധം തല്ക്കാലത്തേക്ക് നിത്തിവയ്ക്കുകയും, ഒത്തുതീപ്പിലെത്തുവാനുള്ള ഉദ്യമം പുരോഗമിപ്പിക്കുകയുംചെയ്തു.

ഹൈദ്രബാദ് രാജ്യം ഇൻഡ്യൻ യൂണിയനോടു മത്സരിച്ചും പാക്കിസ്ഥാനോടു ചേരുവാൻ ശ്രമിച്ചും ദീർഘകാലം കഴിഞ്ഞുകൂടി. എന്നാൽ 1948 സെപ്ററംബർ

13-ാംതീയതി ഇൻഡ്യൻ സൈന്യം നൈസാമിൻെറ സമ്മതത്തോടുകൂടി ഹൈദ്രബാദിൽപ്രവേശിച്ച് വിരുദ്ധ കക്ഷികളായ റസാക്കന്മാരെ കീഴ്പ്പെടുത്തുകയും, ഭരണം ഏറ്റെടുക്കുകയും ചെയ്തു. ഇൻഡ്യൻ സൈനിക നിയന്ത്രണത്തിൽ ഹൈദ്രബാദിൻെറ ഭരണം ഇപ്പോഴം നടത്തിവരുന്നു.

ഇപ്രകാരം ഏതദ്ദേശീയരാജ്യങ്ങളുടെ സംയോജനം അഥവാ രക്തരഹിതമായ വിപ്ലവം ആധുനിക ഇൻഡ്യാ ചരിത്രത്തിലെ സർവ്വപ്രധാനമായ ഒരു ഘട്ടത്തെ കുറിക്കുന്നു. "ബാഹ്യമായ സംയോജനത്തെക്കാൾ ആന്തരികമായ സംയോജനത്തിന്, അതായത് നാട്ടുരാജ്യങ്ങളിലെ ജനകീയഭരണസ്ഥാപനങ്ങളുടെയും ഉത്തരവാദിത്വഭരണത്തിൻെറയും വികസനത്തിനാണ് കൂടുതൽപ്രാധാന്യം കല്പിക്കേണ്ടതു" (നെഹ്റു).

മഹാത്മാഗാന്ധി (1869—1948).—ആധുനികസ്വതന്ത്ര ഇൻഡ്യയുടെ ജനയിതാവായ മഹാത്മാഗാന്ധി 1869-ൽ കത്തിയവാറിലുള്ള പോർബണ്ഡർ എന്ന സ്ഥലത്തു ജാതനായി. അദ്ദേഹത്തിൻെറ പിതാവ് അയൽരാജ്യമായ രാജ്കോട്ടിലെ പ്രധാന മന്ത്രിയായിരുന്നു. ഇൻഡ്യയിലെ വിദ്യാഭ്യാസം കഴിഞ്ഞു 19-ാം വയസ്സിൽ നിയമം അഭ്യസിക്കുന്നതിന് അദ്ദേഹം ഇംഗ്ലണ്ടിലേക്കു പുറപ്പെട്ടു. 1891-ൽ ബാരിസ്റ്റർ ബിരുദം സമ്പാദിച്ചു ശേഷം അദ്ദേഹം ഇൻഡ്യയിൽ തിരിച്ചെത്തി, അഭിഭാഷകവൃത്തിയിൽ ഏർപ്പെട്ടു. ഈ ഘട്ടത്തിൽ 1893-ൽ ഒരു കേസു നടത്തുന്നതിന് ദക്ഷിണാഫ്രിക്കയിലേക്കു ഗാന്ധിജി പുറപ്പെട്ടു. ഇവിടെ നിർവ്വഹിച്ച സേവനത്താൽ അദ്ദേഹത്തിൻെറ പ്രാധാന്യവും മഹത്വവും വർദ്ധിച്ചു. തിരിച്ചെത്തിയ ശേഷം ഇൻഡ്യയുടെ സ്വാതന്ത്ര്യ

സമരത്തിൽ ഏർപ്പെട്ട് അദ്ദേഹം വിജയം നേടിയ വിവരം മുൻ അദ്ധ്യായങ്ങളിൽ വിവരിച്ചിട്ടുണ്ട്.

1947-ൽ ഇൻഡ്യയും പാക്കിസ്ഥാനും വേർപെട്ട ശേഷം ബീഹാറിലും ബംഗാളിലും ഹിന്ദുമുസ്ലീം ലഹള വർദ്ധിച്ചുവന്നു. ഇപ്രകാരം രാജ്യം ഒട്ടുക്ക് വ്യാപിച്ച



ചിത്രം 10.

ശ്രീ. സി. രാജഗോപാലാചാരി, ഗവർണർ ജനറൽ

(1948—1950 ജാനുവരി)

കലാപം അവസാനിപ്പിക്കുന്നതിന് മഹാത്മാഗാന്ധി തീവ്രയത്നം ചെയ്തുവന്നു. മഹമ്മദീയരോടു കൂടുതൽ അനുഭാവത്തോടുകൂടി ഹിന്ദുക്കൾ സഹകരിക്കണമെന്നുള്ള അദ്ദേഹത്തിൻെറ അഭിപ്രായം രാഷ്ട്രീയസ്വയംസേവാ സംഘക്കാരായ ഹൈന്ദവക്ക് സ്വീകാര്യമായിരുന്നില്ല. മതവൈരാഗിയായ നാഥുറാം വിനായക് ഗോഡ്സേ എന്നൊരു ഹിന്ദു 1948 ജാനുവരി 30-ാംനു- മഹാത്മാ ഗാന്ധിയെ ന്യൂഡൽഹിയിൽ ബിർലാ മന്ദിരത്തിലുള്ള പ്രാൎത്ഥനാസ്ഥലത്തുവെച്ച് വെടിവെച്ചുകൊന്നു. ഇൻഡ്യയുടെ സ്വാതന്ത്ര്യലബ്ധിക്കായി മഹാത്മാഗാന്ധി ജീവിക്കുകയും മരിക്കുകയും ചെയ്തു.

1948-ജൂൺ 20-ാംനു-മൗണ്ട്ബാററൺ പ്രഭു ഇൻഡ്യാ ഗവർണർ ജനറൽസ്ഥാനം ഒഴിയുകയും, അന്നുതന്നെ ശ്രീ സി. രാജഗോപാലാചാരി ഒന്നാമത്തെ ഇൻഡ്യൻ ഗവർണർ ജനറലായി സ്ഥാനാരോഹണം ചെയ്കയും ചെയ്തു. 1950 .ജൂൺ 25-ാം തീയതിവരെ ഇദ്ദേഹം ഗവർണർജനറൽ സ്ഥാനം ഏററവും പ്രശസ്തമായി വഹിച്ചിരുന്നു. ഇൻഡ്യയെ റിപ്പബ്ളിക്കായി ഉയൎത്തുന്നതിലും നാട്ടുരാജ്യങ്ങളെ സംയോജിപ്പിച്ച് ഇൻഡ്യയുടെ ശക്തി വൎദ്ധിപ്പിക്കുന്നതിലും ഇദ്ദേഹം പ്രത്യക്ഷമാക്കിയിട്ടുള്ള രാജ്യതന്ത്രജ്ഞത ഏററവും സ്തുത്യർഹമത്രേ.

**ഇൻഡ്യൻ റിപ്പബ്ളിക്കിൻെറ ആവിർഭാവം.**—1950 ജാനുവരി 26—ാം തീയതി ഇൻഡ്യാ ഒരു റിപ്പബ്ളിക്ക്

അഥവാ പ്രജാധിപത്യ രാഷ്ട്രമായിത്തീൻ. റിപ്പബ്ളിക്കൻ ഭരണഘടനയും അതിൻപ്രകാരമുള്ള രാജ്യഭരണ പുരോഗതിയും അടുത്ത രണ്ടു അദ്ധ്യായങ്ങളിൽ വിവരിച്ചിട്ടുണ്ടു്.

## STUDY GUIDE

### ചോദ്യങ്ങളും അഭ്യാസങ്ങളും

1. ഇൻഡ്യയിലെ നാട്ടുരാജ്യങ്ങളുടെ സംയോജനത്തിൻെറ പ്രാധാന്യം വിശദമാക്കുക.
2. ഇൻഡ്യയുടെ സ്വാതന്ത്ര്യത്തിനായി മഹാത്മാഗാന്ധി ജീവിക്കുകയും മരിക്കുകയും ചെയ്തു എന്നു ദൃഷ്ടാന്തസഹിതം സ്ഥാപിക്കുക.
3. നാട്ടുരാജ്യസംയോജനം, ഇൻഡ്യൻ റിപ്പബ്ളിക്കിൻെറ സ്ഥാപനം, ഈ കാര്യങ്ങളിൽ പ്രഥമഇൻഡ്യൻ ഗവർണർ ജനറലായ ശ്രീ. സി. രാജഗോപാലാചാരിയുടെ ഭരണകാലത്തുണ്ടായിട്ടുള്ള പുരോഗതി വിവരിക്കുക.

---

### അദ്ധ്യായം 41

# ഇൻഡ്യൻ റിപ്പബ്ളിക്കിൻെറ ഭരണഘടന

## (The Constitution of India)

(1950 ജാനുവരി 26-ാംനു- മുതൽ പ്രയോഗത്തിൽ വന്ന ഭരണവ്യവസ്ഥയുടെ ഒരു വിശകലനം.)

## മുഖവുര

"ഇൻഡ്യയിലെ ജനങ്ങളായ നാം ഇൻഡ്യയെ ഒരു സ്വതന്ത്ര ജനകീയ റിപ്പബ്ലിക്കായി സംഘടിപ്പിക്കുവാനും, അതിലെ പ്രജകൾക്കെല്ലാം:

സാമൂഹ്യവും, സാമ്പത്തികവും, രാഷ്ട്രീയവുമായ നീതിയും;

ചിന്താഗതി, ആശയപ്രകാശനം, അഭിപ്രായഗതി, മതവിശ്വാസം, ആരാധന ഇവയിൽ സ്വാതന്ത്ര്യവും; സ്ഥിരതയിലും സൌകര്യത്തിലും സമത്വവും;

വ്യക്തിമാഹാത്മ്യവും രാഷ്ട്രത്തിന്റെ ഐക്യവും നില നിർത്തുന്ന സാഹോദര്യവും സുരക്ഷിതമാക്കുകയും ചെയ്യാനും;

നമ്മുടെ നിയമനിർമ്മാണ സഭയിൽ 1950-നവംബർ ഇരുപത്താറാം തീയതിയായ ഇന്ന് ഈ ഭരണഘടനാ പ്രമാണത്തെ ഇതിനാൽ അംഗീകരിക്കുകയും, നിയമമാക്കുകയും, നമുക്കുതന്നെ പ്രദാനം ചെയ്യുകയും ചെയ്തുകൊള്ളുന്നു."

### Part I

ഒന്നാംഭാഗത്തിൽ ഇൻഡ്യൻ യൂണിയനും അതിൽ ഉൾപ്പെടുന്ന രാജ്യങ്ങളും സംബന്ധിച്ച് പ്രതിപാദിച്ചിരിക്കുന്നു.

### Part II

ഇൻഡ്യൻ യൂണിയനിലെ പൌരത്വം സംബന്ധിച്ചുള്ള വ്യവസ്ഥകൾ ഈ ഭാഗത്തിൽ പ്രതിപാദിച്ചിരിക്കുന്നു.

## Part III

### മൗലികാവകാശങ്ങൾ

### Fundamental Rights

1. സമത്വത്തിനുള്ള അവകാശം (Right to equality).—ഇതനുസരിച്ച് അയിത്തം അഥവാ അസ്പൃശ്യത റദ്ദാക്കുകയും, അതാചരിക്കുന്നത് കുററകരമാക്കുകയും ചെയ്തു.

2. സ്വാതന്ത്ര്യത്തിനുള്ള അവകാശം (Right to Freedom)—സംസാരിക്കുന്നതിനും അഭിപ്രായം പ്രകടിപ്പിക്കുന്നതിനും ഉള്ള സ്വാതന്ത്ര്യം; സമ്മേളിക്കുന്നതിനും സംഘം കൂട്ടുന്നതിനുമുള്ള സ്വാതന്ത്ര്യം; സഞ്ചരിക്കുന്നതിനും വാസസ്ഥാനം മാററുന്നതിനും ഉള്ള സ്വാതന്ത്ര്യം; ഭൂസ്വത്തു വാങ്ങുകയും കൈവശം വയ്ക്കുകയും കൈമാററം ചെയ്കയും ചെയ്യാനുള്ള സ്വാതന്ത്ര്യം; ചില വ്യത്യസ്തങ്ങൾ ഒഴിച്ച് ഏതു തൊഴിലും പരിശീലിക്കുന്നതിനും നടത്തുന്നതിനും സ്വാതന്ത്ര്യം, ഇവയ്ക്കുള്ള അവകാശം എല്ലാപൗരന്മാർക്കും ഉണ്ടായിരിക്കേണ്ടതാണ്.

3. ചൂഷണത്തിനെതിരായുള്ള അവകാശം(Right against Exploitation).—നിർബന്ധിച്ച് വേലചെയ്യിക്കുക, വ്യവസായശാലകളിൽ കുട്ടികളെ ജോലി ചെയ്യിക്കുക, ഇത്യാദികൾ ഇതിനാൽ നിരോധിക്കപ്പെട്ടു.

4. മതസ്വാതന്ത്ര്യം.

5. സംസ്കാരവുംവിദ്യാഭ്യാസവും സംബന്ധിച്ചുള്ള സ്വാതന്ത്ര്യം.

6. സ്വത്തിനുള്ള അവകാശം.

7. അവശതകൾ പരിഹരിക്കുന്നതിന് ഭരണഘടന സംബന്ധമായ പ്രതിവിധികൾക്കുള്ള അവകാശം.

## Part IV

### രാഷ്ട്രനയത്തിനു മാർഗ്ഗനിർദ്ദേശകമായ തത്വങ്ങൾ (Directive Principles of State policy)

1. ജനങ്ങളുടെ സർവ്വതോന്മുഖമായ നന്മയെ ഗവണ്മെൻറ് പുരോഗമിപ്പിക്കണം.

2. ഗ്രാമപ്പഞ്ചായത്തുകൾ സംഘടിപ്പിച്ച് സ്വയംഭരണത്തിന്റെ ഏകകങ്ങളായി പ്രവർത്തിക്കുവാൻ ഗവണ്മെൻറ് സത്വര നടപടികൾ കൈക്കൊള്ളണം.

3. വേല ചെയ്യുന്നതിനും വിദ്യാഭ്യാസത്തിനും, തൊഴിൽ ഇല്ലായ്മ, പ്രായാധിക്യം, രോഗം മുതലായ നിലകളിൽ പൊതുസഹായം ലഭിക്കുന്നതിനുമുള്ള അവകാശം സുരക്ഷിതമാക്കണം.

4. തൊഴിലാളികൾക്ക് ന്യായമായ ജോലിസൗകര്യങ്ങളും, സ്ത്രീകൾക്ക് പ്രസവസംബന്ധമായ ആനുകൂല്യങ്ങളും ലഭിക്കണം.

5. ജോലിക്കാർക്ക് ഉപജീവനത്തിനു പര്യാപ്തമായ വിധത്തിൽ കൂലി നൽകണം.

6. പൗരജനങ്ങൾക്ക് ഇൻഡ്യാ മുഴുവനിലും ഏകരീതിയിലുള്ള സിവിൽനിയമങ്ങൾ നിലനിർത്തുന്നതിൽ രാഷ്ട്രം പരിശ്രമിക്കണം.

7. 14 വയസ്സുവരെ എല്ലാ കുട്ടികൾക്കും വിദ്യാഭ്യാസം സൗജന്യമായും നിർബന്ധമായും നൽകുന്നതാണ്.

8. പട്ടികജാതിക്കാരുടെയും ജനങ്ങളിൽ പ്രത്യേക സംരക്ഷണം ആവശ്യമുള്ള എല്ലാ ബലഹീനവിഭാഗങ്ങളുടെയും വിദ്യാഭ്യാസ സംബന്ധവും ധനപരവുമായ താല്പര്യങ്ങൾ സംരക്ഷിക്കേണ്ടതാണ്.

9. ജീവിതം, പോഷണം, ആരോഗ്യം ഇവയുടെ നില ഉയർത്തുന്നതും, ലഹരിസാധനങ്ങൾ നിരോധിക്കുന്നതും ഗവണ്മെൻറിൻെറ പ്രത്യേക കൃത്യമായി കരുതി പ്രവർത്തിക്കണം.

10. കൃഷിയും കാലിവളർത്തലും ആധുനികവും ശാസ്ത്രീയവുമായ വിധത്തിൽ സംഘടിപ്പിച്ച് പ്രോത്സാഹിപ്പിക്കുന്നതാണ്.

11. സ്മാരകങ്ങൾ സംരക്ഷിക്കുന്നതിൽ ഗവണ്മെൻറ പ്രത്യേകം ശ്രദ്ധിക്കുന്നതാണ്.

12. രാഷ്ട്രത്തിൻെറ നീതിന്യായവകുപ്പിനെ ഭരണനിർവ്വഹണവകുപ്പിൽ നിന്നും വേർപെടുത്തേണ്ടതാണ്.

13. അന്തർദേശീയമായ സമാധാനവും സുരക്ഷിതാവസ്ഥയും പുരോഗമിപ്പിക്കുന്നതിന് രാഷ്ട്രം പ്രത്യേകം ശ്രമിക്കേണ്ടതാണ്

## Part V

### യൂണിയൻ (The Union)

ഈ ഭാഗത്തിൽ പ്രസിഡണ്ടും വൈസ് പ്രസിഡൻറും ഉൾപ്പെട്ട ഭരണനിർവ്വഹണവിഭാഗം (The Executive), പാർലമെൻറ്, പ്രസിഡണ്ടിൻെറ നിയമനിർമ്മാണാധികാരങ്ങൾ, യൂണിയൻ നീതിന്യായവകുപ്പ്, ഇൻഡ്യയുടെ കൺട്രോളറും ആഡിററർ ജനറലും, എന്നിവ ഉൾപ്പെടുത്തിയിരിക്കുന്നു.

1. ഭരണനിവ്വഹണ വകുപ്പ്.— ഈ വകുപ്പിൻെറ മേലധികാരി പ്രസിഡണ്ട് ആണു്. യൂണിയൻെറ ഭരണനിവ്വഹണാധികാരം മുഴുവനും പ്രസിഡണ്ടിൽ നിക്ഷിപ്തമായിരിക്കും. കേന്ദ്രനിയമസഭയിലെയും സ്റ്റേററ് നിയമസഭകളിലെയും തിരഞ്ഞെടുക്കപ്പെട്ട അംഗങ്ങൾ ഉൾപ്പെട്ട ഒരു സമിതിയാണു് പ്രസിഡണ്ടിനെ തെരഞ്ഞെടുക്കേണ്ടതു്. കേന്ദ്രനിയമസഭയിലെ വോട്ടുകളുടെ ആകെ എണ്ണം സ്റ്റേററ് നിയമസഭകളിലെ വോട്ടുകളുടെ എണ്ണത്തിനു തുല്യമാക്കണമെന്നു വ്യവസ്ഥയുണ്ട്. പ്രസിഡണ്ടിൻെറ ഉദ്യോഗകാലാവധി അഞ്ചു കൊല്ലമാണു്. വീണ്ടും തെരഞ്ഞെടുക്കപ്പെട്ടവാൻ പ്രസിഡണ്ടിനു് അർഹതയുണ്ട്. ഭരണഘടനയ്ക്കെതിരായി പ്രവൎത്തിക്കുന്ന പക്ഷം പ്രസിഡണ്ടിനെ വിസ്തരിച്ച് സ്ഥാനത്തുനിന്നും നീക്കാവുന്നതാണു്.

പ്രസിഡണ്ടിൻെറ സഹായത്തിനായി യൂണിയനു് ഒരു വൈസ് പ്രസിഡണ്ട് ഉണ്ടായിരിക്കുന്നതാണു്. കേന്ദ്രനിയമസഭയിലെ അംഗങ്ങൾ അനുപാതികമായ പ്രാതിനിധ്യസമ്പ്രദായമനുസരിച്ച് ഈ ഉദ്യോഗത്തിലേക്കുള്ള തെരഞ്ഞെടുപ്പ് നടത്തേണ്ടതാകുന്നു. ഈ ഉദ്യോഗത്തിൻെറ കാലാവധിയും അഞ്ചുവർഷമാണു്. കേന്ദ്രനിയമസഭയുടെ ഉപരിമണ്ഡലത്തിൻെറ അദ്ധ്യക്ഷൻ വൈസ് പ്രസിഡണ്ട് ആയിരിക്കും. പ്രസിഡണ്ടിൻെറ താല്ക്കാലികമായ അഭാവത്തിൽ അദ്ദേഹത്തിൻെറ ഔദ്യോഗിക കൎത്തവ്യങ്ങൾ നിവ്വഹിക്കേണ്ടതു് വൈസ് പ്രസിഡണ്ടാണു്.

പാർലമെൻററി സമ്പ്രദായത്തിലുള്ള കേന്ദ്രഭരണത്തിൽ അധോമണ്ഡലമായ ജനകീയസഭയോട് കൂട്ടുത്തരവാദിത്വമുള്ള മന്ത്രിസഭ പ്രസിഡണ്ടിനു് ഭരണസംബ

ഡമായ ഉപദേശം നൽകുന്നതാണ്. മന്ത്രിമാർ അധികാരത്തിൽ തുടരുന്നതു് പ്രസിഡണ്ടിനു് അവരുടെ പേരിൽ തൃപ്തിയുണ്ടായിരിക്കുന്നിടത്തോളം കാലം മാത്രമായിരിക്കും. മന്ത്രിമാരുടെ ഉപദേശം ആദരിച്ചു് പ്രവൎത്തിക്കുവാൻ പ്രസിഡണ്ടു് ബാദ്ധ്യസ്ഥനാണു്.

2. യൂണിയൻ പാർലമെൻറ്.— സ്റ്റേററ് കൗൺസിൽ (Council of States), ജനകീയസഭ (House of the People), എന്ന രണ്ടു സഭകൾ യൂണിയൻ പാർലമെൻറിൽ ഉൾപ്പെട്ടിരിക്കുന്നു:—(1) സ്റ്റേററ് കൗൺസിൽ.— ഇതിലെ അംഗങ്ങളുടെ എണ്ണം 250-ൽ കൂടുതൽ ആയിരിക്കരുതു്. ഇവരിൽ 12 പേരെ സാഹിത്യം, ശാസ്ത്രം, കല, സാമൂഹ്യസേവനം ഇത്യാദി വിഷയങ്ങളിലുള്ള വൈദഗ്ദ്ധ്യം അടിസ്ഥാനപ്പെടുത്തി പ്രസിഡണ്ടു് നാമനിർദ്ദേശം ചെയ്യുന്നതാണു്. ബാക്കിയുള്ള 238-പേർ വിവിധസ്റ്റേററുകളുടെപ്രതിനിധികളായിരിക്കും. സ്റ്റേററു കൗൺസിലിലെ അംഗങ്ങളിൽ മൂന്നിലൊരുഭാഗം പേർ ഈരണ്ടുവർഷം കഴിയുമ്പോൾ പിരിഞ്ഞുപോകേണ്ടതാണു്. ഇപ്രകാരം ഒരു സ്ഥിരസമിതിയായി ഇതിനെ കരുതേണ്ടതാകുന്നു.

3. ജനകീയസഭ.— ഈ സഭയിൽ വിവിധ സ്റ്റേററുകളിലെ പ്രായപൂർത്തിയെത്തിയസമ്മതിദായകന്മാർ നേരിട്ടു് തെരഞ്ഞെടുക്കുന്ന 500-ൽ അധികം അംഗങ്ങൾ ഉൾപ്പെട്ടിരിക്കുന്നു. ഏഴരലക്ഷം ജനങ്ങൾക്കു് ഒരു പ്രതിനിധി വീതം ഈ സഭയിൽ ഉണ്ടായിരിക്കേണ്ടതാണു്; എന്നാൽ അഞ്ചുലക്ഷം പേൎക്കു് ഒരു പ്രതിനിധി എന്ന അനുപാതത്തിൽ കൂടുതൽ പാടില്ലെന്നും വ്യവസ്ഥയുണ്ടു്. കേന്ദ്രം നേരിട്ടു് ഭരിക്കുന്ന രാഷ്ട്രങ്ങൾക്കോ, രാഷ്ട്രങ്ങൾ (സ്റ്റേററുകൾ) അല്ലാത്ത പ്രദേശങ്ങൾക്കോ ജനകീയസഭ

യിൽ പ്രാതിനിധ്യം ലഭിക്കുന്നതിന നിയമം മുഖേന പ്രത്യേക വ്യവസ്ഥയുണ്ടാക്കുവാൻ പാർലമെൻറിന് അധികാരമുണ്ട്. ഈ സഭയുടെ കാലാവധി അഞ്ചു കൊല്ലമാണ്. അംഗങ്ങളുടെ തെരഞ്ഞെടുപ്പ് ന്യായമായ വിധത്തിൽ സാധിക്കുവാൻ വ്യവസ്ഥകളുണ്ട്. ധനകാര്യ ബില്ലൊഴികെ ഏതു ബില്ലും പാർലമെൻറിൻെറ ഏതൊരു മണ്ഡലത്തിലും ആദ്യമായി അവതരിപ്പിക്കാവുന്നതാണ്.

4. നീതിന്യായ വകുപ്പ്.—ഒരു ഫെഡറൽ അഥവാ സംയുക്തഭരണഘടനയിൽ നീതിന്യായ വകുപ്പിന് വളരെ പ്രധാനമായ സ്ഥാനമുണ്ട്. സ്റ്റേറ്റുകളിലെ വിവിധ ഭരണനിർവഹണവിഭാഗങ്ങളുടെ പ്രത്യേക പരിമിതികൾ സംരക്ഷിക്കേണ്ടതു് കോടതിമുഖേന വേണമെന്നുള്ളതു് ഈ പ്രാധാന്യത്തിന നിദാനമായിരിക്കുന്നു:- (i) സുപ്രീം കോടതി (Supreme Court).—ഇൻഡ്യയിലെ മററെല്ലാ കോടതികളും ന്യൂഡൽഹിയിലുള്ള സുപ്രീം കോടതിയുടെ ശാഖകളാണ്. ഇതിന താഴെ ഓരോ സ്റ്റേററിലും പ്രത്യേകം ഹൈക്കോടതികളുണ്ട്. ഹൈക്കോടതികൾക്കുതാഴെ സബോർഡിനേററ് കോടതികൾ സ്ഥാപിച്ചിട്ടുണ്ട്. സുപ്രീം കോടതിയിലെ ജഡ്ജിമാരെ പ്രസിഡണ്ട് നിയമിച്ചുവരുന്നു. 65 വയസ്സുവരെ ഈ ഉദ്യോഗം വഹിക്കാം. പ്രസിഡണ്ടിൻെറ രേഖാമൂലമായ ഓർഡർ അനുസരിച്ചല്ലാതെ സുപ്രീംകോടതി ജഡ്ജിമാരെ സ്ഥാനത്തുനിന്നും നീക്കാൻ പാടില്ല. ജോലിയിൽനിന്നും വിട്ടുപിരിഞ്ഞശേഷം സുപ്രീം കോടതിയിലെ ജഡ്ജിമാൎക്ക് ഇൻഡ്യയിലെ മററുകോടതികളിൽ വ്യവഹരിക്കുവാൻ പാടില്ല. (ii) ഹൈക്കോടതികൾ.—

ഹൈക്കോടതിയിലെ ജഡ്ജിമാരെ നിയമിക്കുന്നതു് യൂണിയൻ പ്രസിഡണ്ടാണു്. ഇവക്കു 60 വയസ്സുവരെ മാത്രമേ ഉദ്യോഗം വഹിക്കുവാൻ പാടുള്ളു.

## PARTS VI—X

A. ഗവർണർമാരുടെ ഭരണത്തിലുള്ള (A class) സ്റ്റേറ്റുകൾ.— (1) ആസ്സാം; (2) ബീഹാർ; (3) ബോംബേ; (4) മധ്യപ്രദേശം; (5) മദ്രാസ്; (6) ഒറീസ്സാ; (7) പഞ്ചാബ്; (8) ഉത്തരപ്രദേശം (U. P.); (9) പശ്ചിമബംഗാൾ.

B. രാജപ്രമുഖന്മാരുടെ ഭരണത്തിലുള്ള (B class) രാഷ്ട്രങ്ങൾ.—(1) ഹൈദ്രബാദ്; (2) ജമ്മുവും കാശ്മീരും; (3) മധ്യഭാരതം; (4) മൈസൂർ; (5) പട്യാലയും കിഴക്കേ പഞ്ചാബ് സ്റ്റേററ്സ് യൂണിയനും (PEPSU); (6) രാജസ്ഥാൻ; (7) സൗരാഷ്ട്ര; (8) തിരുവിതാംകൂർ-കൊച്ചി.

C. കേന്ദ്രത്തിൻെറ നിയന്ത്രണത്തിൽ ചീഫ്കമ്മീഷണർമാർ മുഖാന്തരം ഭരിക്കപ്പെടുന്ന സംസ്ഥാനങ്ങൾ:— (1) അജ്മീർ; (2) ഭോപാൽ; (3) ബിലാസ്പൂർ; (4) കൂർഗ്ഗ്; (5) ഡൽഹി; (6) ഹിമാചലപ്രദേശം; (7) കച്ച്; (8) മണിപ്പൂർ; (9) ത്രിപുര; (10) വിന്ധ്യാപ്രദേശ്.

D. കേന്ദ്രഭരണത്തിൽ പ്രസിഡണ്ടു് നേരിട്ടു ഭരിക്കുന്ന ആൻഡമാൻ-നിക്കോബർ ദ്വീപുകൾ.

ഗവർണർ, രാജപ്രമുഖൻ ഇവരുടെ ഭരണത്തിൽ ഉൾപ്പെട്ട സ്റ്റേററുകൾ ഓരോന്നിലും ഓരോ നിയമസഭയുണ്ടു്. ചില സ്റ്റേററുകളിൽ ഓരോനിയമ നിർമ്മാണസഭയും നിയമ നിർമ്മാണകൗൺസിലും ഉണ്ടായിരിക്കുന്ന




ചിത്രം 12 ഇൻഡ്യയും പാക്കിസ്ഥാനും (1951)

താണ്. അസ്സംബ്ളിയിലേക്കു പ്രതിനിധികളെ തെരഞ്ഞെടുക്കുന്നതു് സ്റ്റേററിലെ പ്രായപൂത്തിയായ ആളുകളാണ്. 75000 ജനങ്ങൾക്കു് ഒരു പ്രതിനിധി എന്ന അനുപാതത്തിലാണ് തെരഞ്ഞെടുപ്പ് നടത്തുന്നതു്. അസ്സംബ്ളിയിൽ ആകെ അംഗങ്ങൾ അഞ്ഞൂറിൽ കൂടു

വാൻ പാടില്ല. ഓരോ നിയോജകമണ്ഡലത്തിലേക്കും അനുവദിച്ചിട്ടുള്ള അംഗങ്ങളുടെ എണ്ണവും ആ നിയോജക മണ്ഡലത്തിലെ ജനസംഖ്യയും തമ്മിലുള്ള അനുപാതം സ്റ്റേററു മുഴുവനും ഏകരീതിയിലായിരിക്കണം. സാധാരണമായി അസ്സംബ്ളിയുടെ കാലാവധി അഞ്ചു വർഷമാണ്.

സ്റ്റേററു കൗൺസിലിൽ ആകെയുള്ള അംഗങ്ങൾ സ്റ്റേററ് അസ്സംബ്ളിയിലെ അംഗങ്ങളുടെ നാലിലൊന്നിൽ കവിയുകയോ, നാല്പതിൽ കുറയുകയോ ചെയ്യാൻ പാടില്ല. ഇതിലേക്കുള്ള തെരഞ്ഞെടുപ്പു യൂണിയൻ പാർലമെൻറിൻെറ സ്റ്റേററ് കൗൺസിലിലെ രീതിയനുസരിച്ച് അതതു സ്റ്റേററിൽ നടത്തേണ്ടതാണ്. ഈ രണ്ടു കൊല്ലം കഴിയുമ്പോൾ മൂന്നിലൊരുഭാഗം അംഗങ്ങൾ പിരിഞ്ഞുപോകുന്ന രീതി ഈ കൗൺസിലിലും പ്രയോഗത്തിലിരിക്കുന്നു.

## PART XI

ഈ ഭാഗത്തിൽ യൂണിയനും സ്റ്റേററുകളും തമ്മിലുള്ള ബന്ധമാണ് പ്രതിപാദിച്ചിരിക്കുന്നത്.

## PART XII

പണവക കാര്യങ്ങൾ, സ്വത്ത്, ഉടമ്പടികൾ, കേസുകൾ, ഇവയെപ്പററിയാണ് ഇതിൽ പ്രതിപാദിച്ചിരിക്കുന്നത്.

## PART XIII

ഇൻഡ്യയ്ക്കുള്ളിലുള്ള വാണിജ്യവും സാമ്പത്തികമായ മററ് ഇടപാടുകളും ഈ വകുപ്പിൽ ചേർത്തിരിക്കുന്നു.

## PART XIV

യൂണിയനിലെയും സ്റ്റേററുകളിലെയും ഉദ്യോഗങ്ങൾ സംബന്ധിച്ച കാര്യങ്ങൾ.

## PART XV

തെരഞ്ഞെടുപ്പുകൾ.

## PART XVI

ചില ജനവിഭാഗങ്ങളെ സംബന്ധിച്ചുള്ള പ്രത്യേക വ്യവസ്ഥകൾ.

## PART XVII

രാഷ്ട്രഭാഷ

ഹിന്ദിയാണ് യൂണിയന്റെ ഔദ്യോഗിക ഭാഷയായി അംഗീകരിക്കപ്പെട്ടിട്ടുള്ളതു്. ഓരോ സ്റ്റേററിലും ഉള്ള ഒന്നോ അധികമോ ഭാഷകളെയോ ഹിന്ദിയെ തന്നെയോ അതിലെ ഔദ്യോഗികഭാഷയോ ഭാഷകളോ ആയി അംഗീകരിക്കുവാൻ സ്വാതന്ത്ര്യമുണ്ട്. എന്നാൽ ഭരണഘടന നടപ്പിൽവന്നു് 15 കൊല്ലത്തേക്കെങ്കിലും ഇംഗ്ലീഷ് ഔദ്യോഗികഭാഷയായി തുടരേണ്ടതാണു്.

ബാക്കിയുള്ള അഞ്ചു ഭാഗങ്ങളിൽ ഭരണഘടനയിൽ ഭേദഗതി വരുത്തുക മുതലായ വിഷയങ്ങളാണു് പ്രതിപാദിച്ചിട്ടുള്ളതു്.

നിരൂപണം.—ഇപ്പോൾ ഇൻഡ്യാ പരമാധികാരമുള്ള ഒരു ജനാധിപത്യറിപ്പബ്ളിക്കായിത്തീർന്നിരിക്കുന്നു. ഭേദഗതി വരുത്തുവാൻ വലിയ പ്രയാസമില്ലാത്തതും ഇല്ലാവത്തിയുമായ ഒരു ഫെഡറേഷനാണു് ഇൻഡ്യയിലുള്ളതു്. ഇന്നത്തെ ഇൻഡ്യാ ഒരു പാർലമെൻററി ഡെമോക്രസി അഥവാ പാർലമെൻറ് ഭരണമുള്ള ഒരു ജനകീയ രാഷ്ട്രമാകുന്നു.

## STUDY GUIDE

### ചോദ്യങ്ങളും അഭ്യാസങ്ങളും

1. ഭരണഘടനയുടെ മുഖവുരയിൽ ചേർത്തിട്ടുള്ള പ്രധാന ആശയങ്ങൾ ഏവ ?
2. ഈ ഭരണഘടനയിൽ ഏതെല്ലാം മൌലികാവകാശങ്ങൾ ജനതയ്ക്കു നൽകപ്പെട്ടിരിക്കുന്നു?
3. രാജ്യഭരണത്തിനു മാർഗ്ഗം നിർദ്ദേശിക്കുന്നതായി ഇതിൽ ചേർത്തിട്ടുള്ള പ്രധാന തത്വങ്ങൾ ഏവ ?
4. യൂണിയനിലെ ഭരണ നിർവഹണവകുപ്പ് എങ്ങനെ നടത്തപ്പെടുന്നു?
5. യൂണിയൻ പാർലമെൻറിൻെറ ഘടന വിവരിക്കുക.
6. യൂണിയനിലെ നീതിന്യായവകുപ്പിൻെറ ഘടന വിവരിക്കുക.
7. ഇൻഡ്യൻ യൂണിയനിലെ A. B. C. വകുപ്പുകളിലുള്ള സംസ്ഥാനങ്ങളുടെ പേരു പറയുക.
8. ഇൻഡ്യയുടെ ഒരു ഔട്ട്ലൈൻ പടത്തിൽ നവീന സംസ്ഥാനങ്ങൾ (States) അടയാളപ്പെടുത്തുക.

---

അദ്ധ്യായം 42

# ഇൻഡ്യൻ റിപ്പബ്ലിക്ക് (1950)

**റിപ്പബ്ലിക്കിൻെറ പ്രതിഷ്ഠ.**—ഇൻഡ്യൻ റിപ്പബ്ലിക്ക് അഥവാ പ്രജാധിപത്യരാഷ്ട്രം 1950 ജാനുവരി 26-ാം തീയതി സ്ഥാപിതമായി. 41-ാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ള വിവിധ സംസ്ഥാനങ്ങൾ ചേർന്നുള്ള സംയുക്തവും മതേതരവുമായ ഒരു രാഷ്ട്രമത്രേ ഇതു്.

### ഭരണനിർവഹണം

1947 ആഗസ്റ്റ് 15 മുതൽ 1950 ജാനുവരി 25-ാം തീയതിവരെ സ്വതന്ത്രഇൻഡ്യയുടെ ഭരണാദ്ധ്യക്ഷസ്ഥാനം ഇംഗ്ലണ്ടിലെ രാജാവിനാൽ നിയമിക്കപ്പെടുന്ന ഗവർണർ ജനറൽമാരിൽ നിക്ഷിപ്തമായിരുന്നു. ഒന്നാമത്തെ ഗവർണർ ജനറലായി ലോർഡ് ലൂയി മൗണ്ട് ബാററണും (1947—1948), രണ്ടാമത്തു ശ്രീ. രാജഗോപാലാചാരിയും ഈ ശ്രേഷ്ഠസ്ഥാനം എത്രയും സാമർത്ഥ്യത്തോടെ അലങ്കരിച്ചു. എന്നാൽ ഇൻഡ്യാ ഒരു പ്രജാധിപത്യരാഷ്ട്രമായിത്തീന്നപ്പോൾ ഒരു പ്രസിഡണ്ടിനെ തെരഞ്ഞെടുക്കേണ്ടഘട്ടം വന്നുചേന്നു. ഒന്നാമത്തെ പ്രസിഡണ്ടായി ഡോക്ടർ രാജേന്ദ്രപ്രസാദ് ഐകകണ്ഠ്യേന തെരഞ്ഞെടുക്കപ്പെട്ടു. ഇദ്ദേഹം 1884-ൽ ജനിച്ചു; പ്രശസ്തമായ സർവ്വകലാശാലാവിദ്യാഭ്യാസത്തിനു ശേഷം കൽക്കട്ടാ ലോകോളജിലെ പ്രൊഫസ്സറായി ഇദ്ദേഹം നിയമിക്കപ്പെട്ടു. 1920-ൽ മഹാത്മാഗാന്ധിയുടെ നിസ്സഹകരണ പ്രസ്ഥാനത്തിൽ ചേന്നുവരെ, കൽക്കട്ടായിലെയും പാട്നായിലെയും ഹൈക്കോടതികളിൽ അഭിഭാഷകനായി ഇദ്ദേഹം വ്യവഹരിച്ചുവന്നു. ബീഹാർ സംസ്ഥാനകോൺഗ്രസ്സ് കമ്മിററിയുടെ സിക്രട്ടറിയായും, പിന്നീട് പ്രസിഡൻറായും അദ്ദേഹം ഇരുന്നിട്ടുണ്ട്. 1947-ൽ ബീഹാറിലും കചററായിലും ഭൂകമ്പത്താലുണ്ടായ ദുരിതനിവാരണത്തിനായി അദ്ദേഹം ഏററവും സ്തുത്യർഹമായ സേവനം നിർവഹിച്ചു. 1946-ൽ ഇൻഡ്യയുടെ ഇടക്കാലഗവണ്മെൻറിൽ രാജേന്ദ്രപ്രസാദ് ഭക്ഷ്യവകുപ്പിൻെറയും കൃഷിവകുപ്പിൻെറയും മന്ത്രിയായിരുന്നു. 1947-ൽ സ്വാതന്ത്ര്യസ്ഥാപനത്തിനുശേഷവും ദേശീയ ഗവണ്മെൻറിൻെറ മന്ത്രിയായി അദ്ദേഹം തുടന്നു.

ഇൻഡ്യയുടെ ഭരണഘടന രൂപവൽക്കരിക്കുന്ന സഭയുടെ പ്രസിഡൻറ്സ്ഥാനത്തു് സുശക്തമായി അദ്ദേഹം പ്രവത്തിച്ചു. 1950 ജാനുവരിയിൽ ഇൻഡ്യൻ റിപ്പബ്ളിക്കിൻെറ ഒന്നാമത്തെ പ്രസിഡൻറായി സവ്വസമ്മതത്തോടെ ഡോക്ടറർ രാജേന്ദ്രപ്രസാദ് തെരഞ്ഞെടുക്കപ്പെട്ടു.



ചിത്രം 16. ഡോക്ടറർ രാജേന്ദ്രപ്രസാദ്: ഇൻഡ്യൻ റിപ്പബ്ളിക്കിൻെറ 1-ാമത്തെ പ്രസിഡണ്ട് (1950—52)

1952 ഏപ്രിൽ മാസത്തിൽ അദ്ദേഹം പ്രസിഡണ്ടുസ്ഥാനത്തേക്ക് വീണ്ടും തെരഞ്ഞെടുക്കപ്പെട്ടു. ഡെപ്യൂട്ടി പ്രസിഡണ്ടായി ഡോക്ടർ എസ്. രാധാകൃഷ്ണനെ ഈവർഷം തെരഞ്ഞെടുക്കുകയുണ്ടായി.

പ്രധാനമന്ത്രി:—1947 ആഗസ്റ്റ് 15-ാംതീയതി ആരംഭിച്ച ഇൻഡ്യൻ ദേശീയ ഗവണ്മെൻറിൻെറ പ്രധാനമന്ത്രിയായി തുടരെ മഹൽസേവനം നിർവഹിച്ചശേഷം, 1952-ൽ ഡോക്ടർ ജവഹർലാൽ നെഹ്റു ജനപ്രതിനിധിയായി തെരഞ്ഞെടുക്കപ്പെടുകയും, പ്രധാനമന്ത്രിയായി നിയമിക്കപ്പെടുകയും ചെയ്തു.

ഡെപ്യൂട്ടി പ്രധാനമന്ത്രി:—ഭാരത മഹാജനസഭാധ്യക്ഷനായും മററും മഹൽസേവനം അനുഷ്ഠിച്ച സർദാർ വല്ലഭായി പട്ടേൽ സ്വതന്ത്രഇൻഡ്യയുടെ സംസ്ഥാപനത്തിൽ



ചിത്രം 17. സർദാർ വല്ലഭായി പട്ടേൽ:

നേതൃത്വം വഹിച്ച മഹാത്മാക്കളുടെ കൂട്ടത്തിൽ മുന്നണിയിൽ നിൽക്കുന്നു. 1947 ആഗസ്റ്റ് 15-ാംതീയതി ആരംഭിച്ച സ്വതന്ത്രഇൻഡ്യാ ഭരണത്തിൽ ഡെപ്യൂട്ടി പ്രധാനമന്ത്രി സ്ഥാനം ഏററവും പ്രശസ്തമായി അദ്ദേഹം വഹിച്ചു. ഈ സ്ഥാനത്ത് പട്ടേൽ സാധിച്ച ഏററവും പ്രധാനപ്പെട്ട കാര്യം ഇൻഡ്യയിലെ നിരവധി നാട്ടുരാജ്യങ്ങളുടെ സംയോജനം ആയിരുന്നു. തിരുവിതാംകൂർ-കൊച്ചി ഉൾപ്പെടെ ഇൻഡ്യയിലെ എല്ലാ നാട്ടുരാജ്യങ്ങളെയും അദ്ദേഹം കേന്ദ്രഭരണത്തിൽ ലയിപ്പിച്ചു. ഇപ്രകാരം ഇൻഡ്യൻ റിപ്പബ്ളിക്കിൻെറ അടിസ്ഥാനം ഉറപ്പിച്ചശേഷം പട്ടേൽ 1950 ഡിസംബർ 15-ാംതീയതി ഇഹലോകവാസം വെടിഞ്ഞു. ജർമ്മനിയിലെ ഉപരാജ്യങ്ങളെ കൂട്ടിച്ചേർത്ത് ഐക്യജർമ്മനിയെ സൃഷ്ടിച്ച ബിസ്മാർക്കിനോട് പട്ടേലിനെ ഉപമിക്കാറുണ്ട്. "സ്വതന്ത്രഇൻഡ്യയിലെ ബിസ്മാർക്ക്" എന്ന് അദ്ദേഹത്തെ നാമകരണം ചെയ്യാവുന്നതാണ്.

### കോൺഗ്രസ്സ്ഭരണം (1947—52)

1952-ജാനുവരിയിൽ പ്രായപൂർത്തി വോട്ടവകാശം അടിസ്ഥാനപ്പെടുത്തി, കേന്ദ്രഭരണത്തിലും സംസ്ഥാനഭരണത്തിലും ജനപ്രതിനിധികളെ തെരഞ്ഞെടുക്കുന്നതിനു് ഇൻഡ്യയിൽ പൊതുതെരഞ്ഞെടുപ്പ് നടത്തുകയുണ്ടായി. സംസ്ഥാനങ്ങളിലെ നിയമസഭാ തെരഞ്ഞെടുപ്പിൽ തിരുവിതാംകൂർ-കൊച്ചിയിലും മദ്രാസിലും ഒഴിച്ച് മററെല്ലാ സംസ്ഥാനങ്ങളിലും, കേന്ദ്രപാർലമെൻറിലേക്ക് എല്ലായിടത്തും കോൺഗ്രസ്സ് കക്ഷിക്ക തന്നെ ഭൂരിപക്ഷം ലഭിച്ചു. 1952-ഏപ്രിൽ ആയപ്പോഴേക്ക് എല്ലാ സ്റ്റേററുകളിലും കോൺഗ്രസ്സിൻെറ നേതൃത്വത്തിൽജനാധിപത്യഭരണം ആരംഭിച്ചുകഴിഞ്ഞു.

രാഷ്ട്രീയമായും സാമൂഹ്യമായും സാമ്പത്തികമായും 1947-മുതൽ 1952-വരെ കോൺഗ്രസ്സിന്റെ ആഭിമുഖ്യത്തിൽ ഉണ്ടായ ഇൻഡ്യാഭരണം വിജയിക്കുക തന്നെ ചെയ്തു.

കാശ്മീർ പ്രശ്നം (1946—52).—1947 ആഗസ്റ്റിൽ ഇൻഡ്യയും പാക്കിസ്ഥാനും തമ്മിലുണ്ടായ വേർപാടിനു ശേഷം രണ്ടുമാസം കഴിഞ്ഞപ്പോഴേക്കു്, പാക്കിസ്ഥാൻ ഇൻഡ്യയുടെ അംശമായ കാശ്മീരത്തെ പെട്ടെന്നു് ആക്രമിച്ചു. ഇതുനിമിത്തം ഇൻഡ്യയും പാക്കിസ്ഥാനും തമ്മിൽ തുടരെ ദീർഘകാലത്തേക്കു് യുദ്ധമുണ്ടായി. പാക്കിസ്ഥാനിൽ നിന്നും ഇൻഡ്യയിലേക്കു് ധാരാളം അഭയാർത്ഥികൾ എത്തിയതോടുകൂടി, അവരെ യഥാസ്ഥാനത്താക്കുന്നതിനു് വളരെ പ്രയാസമുണ്ടായി. ഇൻഡ്യാ ഗവണ്മെൻറു് 1947 മുതൽ 1952 വരെയും ഈ വിഷമപ്രശ്നം പരിഹരിക്കുന്നതിനു് വളരെ പണം ചെലവാക്കിയിട്ടുണ്ടു്.

റിപ്പബ്ലിക്കിന്റെ ഉദയം (1950 ജാനുവരി 26).—1947-ൽ സ്വാതന്ത്ര്യം സിദ്ധിച്ചശേഷം ഇൻഡ്യയ്ക്കു് ഒരു ഭരണവ്യവസ്ഥ രൂപവൽക്കരിക്കുന്ന കാര്യം ഭരണതന്ത്രജ്ഞന്മാരുടെ ശ്രദ്ധയെ സവിശേഷം ആകർഷിച്ചിരുന്നു. 1950 ജാനുവരി 26-ാംതീയതി ഇൻഡ്യൻ റിപ്പബ്ലിക്കു് അഥവാ ജനായത്തഭരണവ്യവസ്ഥ പൂർത്തിയായി. 41-ാംഅദ്ധ്യായത്തിൽ ഈ ഭരണവ്യവസ്ഥ പ്രതിപാദിച്ചിരിക്കുന്നു.

1951-ലെ സെൻസസ്.— 1951 ജാനുവരിയിൽ നടത്തിയ സെൻസസ്പ്രകാരം ഇൻഡ്യയിലെ ജനസംഖ്യ 36 കോടി 18 ലക്ഷവും, പാക്കിസ്ഥാനിൽ 7 കോടി 57 ലക്ഷവും ആണു്. തിരുവിതാംകൂർ-കൊച്ചിയിലെ ജനസംഖ്യ 92 ലക്ഷം ആണു്.

**നെഹ്റു കോൺഗ്രസ്സ് പ്രസിഡണ്ട്.**—1951 സെപ്റ്റംബർ 8-ാംതീയതി ശ്രീ പുരുഷോത്തമദാസ് ടണ്ഡനു പകരം ഇൻഡ്യൻ നാഷനൽ കോൺഗ്രസ്സ് പ്രസിഡണ്ടായി പ്രധാനമന്ത്രി ശ്രീ ജവഹർലാൽ നെഹ്റു തെരഞ്ഞെടുക്കപ്പെട്ടു.



ചിത്രം 18. ഡോക്ടർ ജവഹർലാൽ നെഹ്റു: പ്രധാനമന്ത്രിയും കോൺഗ്രസ്സ് പ്രസിഡണ്ടും

**പൊതുതെരഞ്ഞെടുപ്പ് (1952).**–കേന്ദ്രപാർലമെൻറ്, കൗൺസിൽ ഓഫ് സ്റ്റേററ്സ്, സംസ്ഥാന നിയമസഭ

കൾ ഇവയിലേയ്ക്കുള്ള പൊതുതെരഞ്ഞെടുപ്പ് 1951 ഡിസംബർ മുതൽ 1952 ഫെബ്രുവരി അവസാനംവരെ തുടൎന്നു. സംസ്ഥാന നിയമസഭകളിൽ മദ്രാസ്, തിരുവിതാംകൂർ-കൊച്ചി ഇവ ഒഴിച്ച് എല്ലായിടത്തും കോൺഗ്രസ്സ് കക്ഷിയ്ക്ക് ഭൂരിപക്ഷം വോട്ടുലഭിച്ചു; എന്നാൽ മദ്രാസിലും തിരുവിതാംകൂർ-കൊച്ചിയിലും ഇതരരാഷ്ട്രീയകക്ഷികൾ കോൺഗ്രസ്സിൽചേൎന്നും കോൺഗ്രസ്സുമായി സഹകരിച്ചും ഭരണം വിജയകരമായി നടത്തിത്തുടങ്ങി. ഇപ്രകാരം ഇൻഡ്യ ഒട്ടുക്ക് എല്ലാ സ്റ്റേറ്റുകളിലും കോൺഗ്രസ്സ് ഭരണം പുരോഗമിച്ചു വരുന്നു.

കേന്ദ്രപാർലമെൻറിലേക്കുള്ള 489 സീറ്റുകളിൽ 363 കോൺഗ്രസ്സിനു് തെരഞ്ഞെടുപ്പു മൂലം ലഭിച്ചു. പ്രസിഡണ്ടു് നാമനിർദ്ദേശം ചെയ്യുന്ന എട്ടു് അംഗങ്ങളെ ചേൎത്തു് ആകെ 371 സീറ്റു് കോൺഗ്രസ്സിനു ലഭിച്ചു. യാതൊരു അനിഷ്ട സംഭവങ്ങൾക്കും ഇടവരുത്താതെ വിജയകരമായി നിൎവ്വഹിക്കപ്പെട്ട ഇൻഡ്യയിലെ പൊതുതെരഞ്ഞെടുപ്പ് ഈ രാജ്യത്തു് ജനാധിപത്യം രൂഢമൂലമായിട്ടുണ്ടെന്നു വ്യക്തമാക്കുന്നു. ലോകത്തിൽ ഏററവും അധികം ജനബാഹുല്യവും, അതേ സമയം ഏററവും അധികം ദാരിദ്ര്യവും നിരക്ഷരത്വവും ഉള്ള സ്വതന്ത്രഭാരതം അതിൻെറ ഒന്നാമത്തെ പ്രായപൂൎത്തിതെരഞ്ഞെടുപ്പിൽ ഇപ്രകാരം വിജയം നേടിയതു് ഏററവും പ്രശംസനീയമാണു്. പ്രധാന മന്ത്രിയും കോൺഗ്രസ്സ് പ്രസിഡണ്ടുമായ നെഹ്റുവിൻെറ ധീരവും നിസ്വാൎത്ഥവുമായ നേതൃത്വത്തിൽ ജനങ്ങൾക്കുള്ള ദൃഢവിശ്വാസത്തിൻെറ ഫലമത്രേ ഇതു്. ആറുലക്ഷത്തോളം ഗ്രാമങ്ങളിലായി വിഷമിച്ചുജീവിക്കുന്ന അനേകംകോടി ജനങ്ങ

മത്രേ കോൺഗ്രസ്സിനെയും നെഹ്റുവിനെയും വീണ്ടും അധികാരത്തിൽ അവരോധിച്ചിരിക്കുന്നതു്.

പുതിയ കേന്ദ്രമന്ത്രിസഭ (1952).—15 അംഗങ്ങളോടുകൂടിയ ക്യാബിനററു് 1952 മേയ്മാസത്തിൽ രൂപവല്കരിക്കപ്പെട്ടു. ഇതിനുപുറമേ ക്യാബിനററു് റാങ്കിലുള്ള നാലു മന്ത്രിമാർകൂടി ഉണ്ടു്. എന്നാൽ ഈ മന്ത്രിമാർ ക്യാബിനററു് അംഗങ്ങളായിരിക്കയില്ല. രണ്ടു് ഡെപ്യൂട്ടിമന്ത്രിമാരുണ്ടായിരിക്കും. പുതിയ മന്ത്രിമാരുടെ പേരും അവരുടെ വകുപ്പുകളും താഴെ ചേൎത്തിരിക്കുന്നു:—

1. ശ്രീ ജവഹർലാൽ നെഹ്റു—വിദേശകാര്യം.
2. മൗലാനാ അബ്ദുൽകലാം ആസാദ്—വിദ്യാഭ്യാസം, പ്രകൃതി വിഭവങ്ങൾ, ശാസ്ത്രീയ ഗവേഷണം.
3. എൻ. ഗോപാലസ്വാമി അയ്യങ്കാർ—പ്രതിരോധം.
4. രാജകുമാരി അമൃത കൌർ—പൊതുജനാരോഗ്യം.
5. ഡോക്ടർ കെ. എൻ. കട്ജു—സ്റ്റേറ്റുകളും ആഭ്യന്തര കാര്യങ്ങളും.
6. റാഫി അഹമ്മദ് കിഡ്വായി—ഭക്ഷ്യവും കൃഷിയും.
7. സി. ഡി. ദേശ്മുഖ്—ധനകാര്യം.
8. ജഗജ്ജീവൻ റാം—ആശയവിനിമയം.
9. ഗുൽസാരീലാൽ നന്ദ—പ്ലാനിങ്ങും നദീതടപദ്ധതികളും.
10. ററി. ററി. കൃഷ്ണമാചാരി—വാണിജ്യവും വ്യവസായവും.
11. സി. സി. വിശ്വാസ്—നിയമവും ന്യൂനപക്ഷങ്ങളും.

12. ലാൽ ബഹദൂർ ശാസ്ത്രി—റെയിൽവേയും ഗതാഗതവും.
13. സർദാർ സ്വരൻസിങ്ങ്—വർക്സ്, സപ്ലൈ,
14. വി. വി. ഗിരി—ലേബർ (തൊഴിലാളിപ്രശ്നം.)
15. കെ. സി. റെഡ്ഡി—ഉല്പാദനം.
അജിത്പ്രസാദ് ജയിൻ—പുനരധിവാസം.
സത്യനാരായണ സിൻഹാ—പാർലമെൻറ് കാര്യങ്ങൾ.
മഹാവീരത്യാഗി—ധനകാര്യം സംബന്ധിച്ച സ്റ്റേററ് മിനിസ്റ്റർ.
ഡോക്ടർ കെസ്കർ—ഇൻഫർമേഷനും ബ്രോഡ് കാസ്റ്റിങ്ങും.

1952—57 അഞ്ചുവർഷത്തേക്ക് ഇൻഡ്യയുടെ പ്രസിഡണ്ടായി ഡോക്ടർ രാജേന്ദ്രപ്രസാദ് 1952 മേയ് 13-ാംനു ഉദ്യോഗത്തിൽ പ്രവേശിച്ചു.

1947 മുതൽ 1952 ആരംഭം വരെയുള്ള കോൺഗ്രസ്സ്ഭരണം ഇൻഡ്യക്ക് വളരെ പ്രയോജനകരമായിരുന്നു. ഈ കാലത്തു് ഉത്ഭവിച്ച കൊറിയൻ യുദ്ധം, കാശ്മീർപ്രശ്നം, അഭയാർത്ഥിപ്രശ്നം, ടിബററ്, ചൈനാ, ഈ രാജ്യങ്ങളുമായും ആഫ്രിക്കയിലെ ഇൻഡ്യാക്കാരെ സംബന്ധിച്ചും ഉള്ള ബന്ധം, ഇവ ഏററവും വിജയകരമായി നിർവ്വഹിക്കുവാൻ നെഹ്റുവിൻെറ ഗവണ്മെൻറിനു സാധിച്ചിട്ടുണ്ട്. ചൈനായിലെ ഒന്നാമത്തെ ഇൻഡ്യൻ സ്ഥാനപതി ശ്രീ. കെ. പി. എസ്. മേനോൻ ആയിരുന്നു; ഇപ്പോൾ ശ്രീ. കെ. എം. പണിക്കർ ആണു്. സാമ്പത്തികമായി ഈ കാലത്തു് ഇൻഡ്യാ വളരെ പുരോഗമിച്ചു. 1952 മാർച്ച് മാസത്തിൽ ബീഹാറിൽ സിന്ധി കൃത്രിമവള വ്യവസായശാല സ്ഥാപിച്ചതു്

ഇൻഡ്യയുടെ സാമ്പത്തികനിലയെ സഹായിക്കുന്ന ഒരു പ്രധാന ഘടകമാണ്.

### ചോദ്യങ്ങളും അഭ്യാസങ്ങളും

1. ഇൻഡ്യൻ റിപ്പബ്ളിക്ക് സ്ഥാപിച്ചതെപ്പോഴാണ്? ഇതിൻെറ ഒന്നാമത്തെ പ്രസിഡണ്ട് ആരായിരുന്നു?
2. സർദാർ വല്ലഭായിപട്ടേൽ ഇൻഡ്യയുടെ സംസ്ഥാപനത്തിൽ നിർവ്വഹിച്ചിട്ടുള്ള സേവനം വിവരിക്കുക. അദ്ദേഹത്തെ "സ്വതന്ത്രഇൻഡ്യയിലെ ബിസ്മാർക്ക്" എന്നു വിളിച്ചുവരുന്നതിനു കാരണമെ.
3. 1947—52 കോൺഗ്രസ്സ് ഭരണം വിജയകരമായിരുന്നു എന്നു തെളിവുകളാൽ സ്ഥാപിക്കുക.
4. കാശ്മീർപ്രശ്നം, ഇൻഡ്യയിലെ പൊതുതെരഞ്ഞെടുപ്പ് (1952), ഇവയുടെ പ്രാധാന്യമെന്ത്?
5. ഇപ്പോഴത്തെ (1952) പുതിയ മന്ത്രിസഭയിലെ അംഗങ്ങളുടെ പേർ എഴുതുക.

---

## APPENDIX I.

### പ്രധാന സംഭവങ്ങളും കാലങ്ങളും

(A. C: After hrist)

| | |
|---|---|
| 1757 A. C. | പ്ലാസ്സിയുദ്ധം |
| 1764 | ബക്സാർയുദ്ധം |
| 1765—67 | ക്ലൈവ് ബംഗാൾ ഗവർണർ |
| 1767—79 | ഒന്നാം മൈസൂർ യുദ്ധം. |
| 1773 | റെഗുലേററിങ് ആക്ററ് |
| 1774—85 | വാറൻഹേസ്റ്റിങ്സ്, ഗവർണർ ജനറൽ |
| 1774 | റോഹില്ലരുമായുള്ള യുദ്ധം |
| 1775—82 | ഒന്നാം മഹാരാഷ്ട്രയുദ്ധം |
| 1780—84 | രണ്ടാം മൈസൂർ യുദ്ധം |
| 1782 | സാൽബയിലെ ഉടമ്പടി |
| 1786—93 | കോൺവാലീസ്, ഗവർണർ ജനറൽ |

| | |
|---|---|
| 1788 | വാറൻ ഹേസ്റ്റിങ്ങ്സിന്റെ വിസ്താരം |
| 1790–92 | മൂന്നാം മൈസൂർ യുദ്ധം |
| 1792 | ശ്രീരംഗപട്ടണത്തിലെ ഉടമ്പടി |
| 1793 | കമ്പനിയുടെ ചാർട്ടർ നവീകരണം; ബംഗാളത്തെ പെർമനൻറ് റവന്യൂ സെററിൽമെൻറ്. |
| 1795—98 | സർ ജോൺഷോർ, ഗവർണർ ജനറൽ |
| 1798—1805 | മാർക്വിസ് വെല്ലസ്ലി, ഗവർണർജനറൽ |
| 1802 | ബസ്സീനിലെ ഉടമ്പടി |
| 1803—5 | രണ്ടാം മഹാരാഷ്ട്രയുദ്ധം |
| 1817 | പിണ്ഡാരിയുദ്ധം |
| 1817—18 | മൂന്നാം മഹാരാഷ്ട്ര യുദ്ധം; പേഷ്വാമാരുടെ അവസാനം |
| 1818 | ആദ്യത്തെ നാട്ടുഭാഷാവർത്തമാനപ്പത്രം; ഇൻഡ്യയിൽ ആദ്യത്തെപഞ്ഞിനെയ്ത്തുശാലകൾ. |
| 1823—28 | ലോർഡ് ആമേഴ്സ്റ്റ്, ഗവർണ്ണർ ജനറൽ |
| 1824—25 | ഒന്നാം ബർമ്മായുദ്ധം |
| 1826 | ഭരതപുരം കോട്ടയുടെ നാശം |
| 1827 | ആദ്യത്തെ ഇംഗ്ലീഷ് സർവ്വകലാശാല (സെറാംപോർ) |
| 1828—35 | ലോർഡ് വില്യം ബെൻറിങ്ക്, ഗവർണ്ണർ ജനറൽ |
| 1828 | രാജാറാംമോഹൻറോയ് ബ്രഹ്മസമാജം സ്ഥാപിച്ചു |
| 1829 | സതി വിരോധിച്ചു. |
| 1833 | കമ്പനിയുടെ ചാർട്ടർ നവീകരണം |
| 1836—42 | ലോർഡ് ആക്ലൻഡ്, ഗവർണ്ണർജനറൽ |
| 1839—42 | ഒന്നാം അഫ്ഗാൻ യുദ്ധം |
| 1842—44 | ലോർഡ് എല്ലൻബറോ, ഗവർണ്ണർ ജനറൽ |
| 1843 | സിൻഡ് ഇൻഡ്യയോടു ചേർത്തു |
| 1844 | ലോർഡ് ഹാർഡിൻജ് I, ഗവർണ്ണർ ജനറൽ |
| 1845—46 | ഒന്നാം സിക്ക് യുദ്ധം |

| | |
|---|---|
| 1848—56 | ലോർഡ് ഡൽഹൗസി, ഗവർണ്ണർ ജനറൽ |
| 1848—49 | രണ്ടാം സിക്കുയുദ്ധം; പഞ്ചാബ് ചേർത്തു. |
| 1849 | സതാറാ ചേർത്തു. |
| 1853 | രണ്ടാം ബർമ്മായുദ്ധം |
| ,, | ചാർട്ടർ നവീകരണം; നാഗപ്പൂർ ചേർത്തു. ഇൻഡ്യയിൽ ഒന്നാമത്തെ റെയിൽവേ. |
| 1854 | അയോദ്ധ്യ ചേർത്തു; സർ ചാറൽസ് വുഡിന്റെ വിദ്യാഭ്യാസപ്രസ്ഥാനം; വൈദ്യുതകമ്പിവാർത്താരീതി; ഒന്നാമത്തെ നിയമസഭ കൂട്ടുന്നു. |
| 1856—62 | ലോർഡ് കാനിങ്ങ്, ഗവർണ്ണർ ജനറൽ |
| 1857 | കൽക്കട്ടാ, മദ്രാസ്, ബോംബേ സർവ്വകലാശാലാസ്ഥാപനം |
| 1857—58 | ഇൻഡ്യയിലെ വലിയ ശിപായിലഹള. |
| 1858 | ഈസ്റ്റിൻഡ്യാക്കമ്പനിയുടെ ഭരണാവസാനം; വിക്ടോറിയാ മഹാരാണിയുടെ വിളംബരം. |
| 1860 | ഇൻഡ്യൻ പീനൽകോഡ് നടപ്പിൽ വന്നു. |
| 1861 | ഇൻഡ്യൻ കൌൺസിൽസ് ആക്ട് |
| 1862—63 | ലോർഡ് എൽജിൻ I, വൈസ്രോയി. |
| 1863 | അഫ്ഗാൻ അമീർ ഡോസ്റ്റ് മഹമ്മദിന്റെ ചരമം. |
| 1864—69 | സർ ജോൺ ലാറൻസ് വൈസ്രോയി |
| 1865—67 | ഒറീസ്സായിലെ ക്ഷാമം. |
| 1868 | ഷേർ ആലി, അഫ്ഗാൻ അമീർ. |
| 1869—72 | ലോർഡ് മേയോ, വൈസ്രോയി. |
| 1869 | സൂയസ് തോട് തുറന്നു |
| 1872—76 | ലോർഡ് നോർത്ത്ബ്രൂക്ക്, വൈസ്രോയി. |
| 1873—74 | ബിഹാറിലെ ക്ഷാമം. |
| 1875—76 | വെയിത്സ് രാജകുമാരന്റെ ഇൻഡ്യാസന്ദർശനം |
| 1876—80 | ലോർഡ് ലിറ്റൺ, വൈസ്രോയി |

| | |
|---|---|
| 1876—78 | ഡക്കാണിലും ദക്ഷിണ ഇൻഡ്യയിലും ക്ഷാമം. |
| 1878 | ഡൽഹി ഡർബാർ |
| 1878—80 | രണ്ടാം അഫ്ഗാൻ യുദ്ധം |
| 1879—80 | മൂന്നാം അഫ്ഗാൻ യുദ്ധം, അബ്ദർ റഹമൻഖാൻ അമീർ. |
| 1880—84 | ലോഡ്ഡ് റിപ്പൺ, വൈസ്രോയി |
| 1881 | ഇൻഡ്യയിലെ ആദ്യത്തെ സെൻസസ് |
| 1882 | പ്രാദേശിക സ്വയംഭരണ ആക്റ്റ്. |
| 1884—88 | ലോർഡ് ഡഫറിൻ, വൈസ്രോയി |
| 1885 | ഇൻഡ്യൻ നാഷനൽ കോൺഗ്രസ്സ് സ്ഥാപിച്ചു; മൂന്നാം ബർമ്മായുദ്ധം; അപ്പർ ബർമ്മാ ചേർത്തു. |
| 1888—94 | ലോർഡ്ഡ് ലാൻസ്ഡൗൺ, വൈസ്രോയി |
| 1894—99 | ലോർഡ് എൾജിൻ II. വൈസ്രോയി |
| 1896 | പ്ലേഗ്ബാധ |
| 1896—97 | ക്ഷാമം |
| 1899—1905 | ലോർഡ് കഴ്സൻ, വൈസ്രോയി |
| 1901 | വിക്ടോറിയാ രാണിയുടെ ചരമം. |
| ,, | എഡ്വേർഡ് VII കിരീടധാരണം ചെയ്തു; അബ്ദർ റഹമൻഖാന്റെ ചരമം; ഹബീബുള്ളാ പിൻഗാമി; നോർത്ത് വെസ്റ്റ് ഫ്രണ്ടിയർ പ്രോവിൻസ് സൃഷ്ടിച്ചു. |
| 1905 | ബംഗാള വിഭജനം |
| 1905—10 | ലോർഡ് മിൻറോ II, വൈസ്രോയി |
| 1909 | ഇൻഡ്യൻ കൌൺസിൽസ് ആക്റ്റ് (മോർലി-മിൻറോ പരിഷ്കാരം) |
| 1910 | എഡ്വേർഡ് VII-ന്റെ ചരമം; ജോർജ്ജ് V പിൻഗാമി |
| 1910—16 | ലോർഡ്ഡ് ഹാർഡിൻജ് II. വൈസ്രോയി |
| 1911 | കിരീടധാരണ ഡർബാർ; ബങ്കാളം യോജിപ്പിച്ചു. |
| 1912 | ബീഹാറും ഒറീസ്സായും ചേർന്നുള്ള പ്രോവിൻസ് സൃഷ്ടിക്കുന്നു. ഇൻഡ്യയുടെ തലസ്ഥാനം |

കൽക്കട്ടായിൽ നിന്നു് ഡൽഹിയിലേക്ക മാററി.

1914—18 ഒന്നാമത്തെ ലോകമഹായുദ്ധം.

1916—21 ലോഡ്ഡ് ചെംസ്ഫോർഡ് വൈസ്രോയി.

1919 ഗവണ്മെൻറ് ഓഫ് ഇൻഡ്യാ ആക്റ്റ്. (മൊണ്ടീഗു ചെംസ്ഫോർഡ് പരിഷ്കാരം).

,, നാലാം അഫ്ഗാൻയുദ്ധം; ഹബീബുള്ളാ വധിക്കപ്പെട്ടു: അമാനുള്ളാഖാൻ പിൻ [ഗാമി.

1921 ഇൻഡ്യയിലെ സെൻസസ്.

1921—26 ലോഡ്ഡ് റെഡിങ്, വൈസ്രോയി.

1926 ഇൻഡോർ രാജാവിൻെറ സ്ഥാനത്യാഗം.

1926—31 ലോർഡ് ഇർവിൻ, വൈസ്രോയി.

1927 ജനുവരി ഭാരത മഹാജനസഭയുടെ മദ്രാസ് സമ്മേളനം.

1928 സൈമൺ കമ്മീഷൻ ഇൻഡ്യയിൽ എത്തി.

,, ബട്ട്ലർ കമ്മിഷൻ.

1929 ഡിസംബർ ന്യൂ ഡൽഹിയിലേക്ക വൈസ്രോയി-മന്ദിരം മാററി.

1930 മേയ് ഗാന്ധിജിയുടെ ബന്ധനം.

1930 നവംബർ ലണ്ടനിൽ ഒന്നാമത്തെ സമത്വസമ്മേളനം ആരംഭിച്ചു.

,, കോൺഗ്രസ്സ് നേതാക്കന്മാരുടെ ബന്ധനവിമോചനം; ഗാന്ധി ഇർവിൻ സന്ധി.

,, ഏപ്രിൽ ലോഡ്ഡ് വില്ലിങ്ങ്ഡൺ, വൈസ്രോയി.

,, ഇൻഡ്യയിലെ സെൻസസ്.

1931 സെപ്റ്റംബർ ലണ്ടനിൽ രണ്ടാമത്തെ സമത്വസമ്മേളനം.

1932 സിവിൽ ആജ്ഞാലംഘനവും ഗാന്ധിജിയുടെ ബന്ധനവും.

,, വർഗ്ഗീയപ്രശ്ന തീരുമാനം.

,, ഗാന്ധിജിയുടെ ഉപവാസം.

| | | |
|---|---|---|
| 1932 | നവംബർ-ഡിസംബർ | ലണ്ടനിൽ മൂന്നാമത്തെ സമതല സമ്മേളനം. |
| 1933 | മാർച്ച്. | വൈറ്റ് പേപ്പർ. |
| ,, | | ശ്രീ ചിത്തിര തിരുനാൾ മഹാരാജാവുതിരുമനസ്സിലെ യൂറോപ്യൻ പര്യടനം. |
| ,, | ഡിസംബർ | ലോർഡ് വില്ലിങ്ഡൺ തിരുവിതാംകൂർ സന്ദർശിച്ചു. |
| 1935 | | ഗവൺമെൻറ് ഓഫ് ഇൻഡ്യാ ആക്റ്റ്. |
| 1936 | | ജോർജ്ജ് ചക്രവർത്തി തിരുമനസ്സിലെ ചരമം. |
| 1936 | | എഡ്വേർഡ് VIII-ൻെറ ഭരണവും സ്ഥാനത്യാഗവും, |
| ,, | | ജോർജ്ജ് VI-ൻെറ സിംഹാസനാരോഹണം. |
| 1936 | | ലോർഡ് വില്ലിങ്ഡൺ ഇൻഡ്യാ വിട്ടുപോകുന്നു. |
| 1936—43 | | ലോഡ് ലിൻലിത്ഗോ ഗവർണർ ജനറൽ. |
| ,, | | ബർമ്മാ ഇൻഡ്യയിൽനിന്നു വേർപെടുത്തി. |
| ,, | | സിൻഡും ഒറീസ്സായും പ്രത്യേക പ്രോവിൻസുകളാക്കി. |
| ,, | | തിരുവിതാംകൂറിൽ ക്ഷേത്രപ്രവേശന വിളംബരം. |
| 1937 | | 1935-ലെ ഗവൺമെൻറ് ഓഫ് ഇൻഡ്യാ ആക്റ്റ് അനുസരിച്ച് ബ്രിട്ടീഷ് ഇൻഡ്യൻ പ്രോവിൻസുകളിൽ സ്വയംഭരണം നടപ്പിലാക്കി. |
| ,, | | ശ്രീ ചിത്തിരതിരുനാൾ മഹാരാജാവുതിരുമനസ്സുകൊണ്ട് ഈസ്റ്റിൻഡീസ് സന്ദർശിച്ചു. |
| 1937 | മേയ് 12 | ജോർജ്ജ് VI ചക്രവർത്തിയുടെ കിരീടധാരണം |
| 1938 | ജനുവരി | കൽക്കട്ടായിൽ ഇൻഡ്യൻ സയൻസ് കോൺഗ്രസിൻെറ രജത ജൂബിലി. |

1939—1945 രണ്ടാമത്തെ ലോക മഹായുദ്ധം

1939 കോൺഗ്രസ്സിൻെറ ആജ്ഞാലംഘന പ്രസ്ഥാനം.

1941 കോൺഗ്രസ്സ് അംഗങ്ങളെ വിമുക്തരാക്കി.

1941 മാർച്ച് ഇൻഡ്യയിലെ സെൻസസ്.

1942 സ്റ്റാഫോർഡ് ക്രിപ്സിൻെറ ഇൻഡ്യാ-സ്വാതന്ത്ര്യ പദ്ധതി

1943 ബംഗാളിലെ ക്ഷാമം.

" ലോഡ് വേവൽ, വൈസ്രോയി.

1944 ജാനുവരി ഇൻഡ്യയുടെ സാമ്പത്തിക വികസന പദ്ധതി.

1944 സാർജൻറ് വിദ്യാഭ്യാസപദ്ധതി.

" ജൂൺ 16 സർ. പി. സി. റേയുടെ നിര്യാണം.

" സെപ്റ്റംബർ. ഗാന്ധി-ജിന്നാസമ്മേളനം.

1945 മേയ് 8 ജർമ്മനി ഐക്യകക്ഷികൾക്കു കീഴ്പ്പെട്ടു.

" സെപ്തംബർ 2 ജപ്പാൻ ഐക്യകക്ഷികൾക്കു കീഴ്പ്പെട്ടു.

1946 മാർച്ച് ബ്രിട്ടീഷ് മന്ത്രിസഭാ സാമാജികരുടെ ൻഡ്യാ സന്ദർശനം,

" സെപ്തംബർ ഇടക്കാല ഗവണ്മെൻറ് ആരംഭിച്ചു.

" ഡിസംബർ 9 കോണ്സ്സംബ്ളിയുടെ ആദ്യസമ്മേളനം.

1947 ജാനുവരി പഞ്ചാബിൽ ഹിന്ദുമുസ്ലീം ലഹള.

" മാർച്ച് 24 ലോഡ് മൗണ്ട ബാററൺ, വൈസ്രോയി.

" ജൂലൈ 24 ഇൻഡ്യാ സ്വാതന്ത്ര്യ ബിൽ പാസ്സായി.

" ആഗസ്റ്റ് 15 ഇൻഡ്യയുടെയും പാക്കിസ്റ്റാനെൻറയും സ്വാതന്ത്ര്യസ്ഥാപനം.

" ലോഡ് ലൂയി മൗണ്ട്ബാററൺ, ഒന്നാമത്തെ ഗവർണർ ജനറൽ

1947 നവംബർ 29 ഹൈദ്രബാദും ഇൻഡ്യയും തമ്മിൽ നിശ്ചലകരാർ

1948 ജാനുവരി 30 മഹാത്മാഗാന്ധിയുടെ ചരമം:

" ഫെബ്രുവരി 4 രാഷ്ട്രീയസ്വയംസേവകസംഘത്തെ നിയമവിരുദ്ധമാക്കി.

| | |
|---|---|
| 1948 ജൂൺ 15 | ഹൈദ്രബാദും ഇൻഡ്യയുമായുള്ള കരാറിന്റെ നക്കൽ പ്രമാണം തയ്യാറാക്കി. |
| 1948 ജൂൺ 21 | ലോഡ് മൗണ്ട് ബാററൺ ഇൻഡ്യാ വിട്ടു. |
| ,, | ശ്രീ. സി. രാജഗോപാലാചാരി ഗവർണ്ണർ ജനറൽ. |
| 1949 ജനുവരി 2 | കാശ്മീരത്തിൽ ഇൻഡ്യയുടെയും പാക്കിസ്ഥാന്റെയും, സൈന്യങ്ങൾ തല്ക്കാലത്തേക്കു യുദ്ധവിരാമം ഇടുന്നു. |
| ,, ജൂലൈ | തിരുവിതാംകൂർ-കൊച്ചി സംയോജനം. |
| ,, സെപ്റ്റംബർ 13 | ഇൻഡ്യൻ സൈന്യം ഹൈദ്രബാദ് അധീനമാക്കി. |
| ,, നവംബർ 26 | ഇൻഡ്യൻ ഭരണഘടന പ്രമാണം പ്രസിദ്ധപ്പെടുത്തി. |
| 1950 ജനുവരി 25 | ശ്രീ. സി. രാജഗോപാലാചാരി ഗവർണ്ണർ ജനറൽ സ്ഥാനം വിട്ടു. |
| 1950 ജനുവരി 26 | ഇൻഡ്യ ഒരു റിപ്പബ്ലിക്കായിത്തീർന്നു. ഡോക്ടർ രാജേന്ദ്രപ്രസാദ് ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ പ്രസിഡണ്ടായി സ്ഥാനാരോഹണം ചെയ്തു. |
| 1950 മേയ് | ഡോക്ടർ പണ്ഡിററ് നെഹ്റു തിരുവിതാംകൂർ-കൊച്ചിയും, തെക്കുകിഴക്കേ ഏഷ്യയിലെ രാജ്യങ്ങളും വിശിഷ്യ ഇൻഡൊനേഷ്യയും സന്ദർശിച്ചു. |
| 1950 ഡിസംബർ 15 | വല്ലഭായിപറേറലിന്റെ ചരമം. |
| 1951 ജനുവരി | ഇൻഡ്യയിലെ സെൻസസ്. |
| ,, ഡിസംബർ—1952 മാർച്ച് 10 | ഇൻഡ്യയിലെ പൊതു തെരഞ്ഞെടുപ്പ്, |
| 1952 മേയ് | ജവഹർലാൽ നെഹ്റു പ്രധാനമന്ത്രിയായി വീണ്ടും തെരഞ്ഞെടുക്കപ്പെട്ടു. |
| ,, | രാജേന്ദ്രപ്രസാദ് ഇൻഡ്യയുടെ പ്രസിഡണ്ടായി വീണ്ടും തെരഞ്ഞെടുക്കപ്പെട്ടു. |

---

# APPENDIX II: *Questions.*

## THE TRAVANCORE-COCHIN S. S. L. C. EXAMINATION.

## INDIAN HISTORY, March 1952.

(A. B. C. എന്നീ വകുപ്പുകളിലെ ഉത്തരങ്ങൾ രണ്ട പേജോളം വരുന്ന ഉപന്യാസങ്ങളാകണം)

1. (a) ലിസ്റ്റ് 1 എന്നതിൽ ചില സംഭവങ്ങളും ലിസ്റ്റ് 2 എന്നതിൽ ചില പേരുകളും കൊടുത്തിരിക്കുന്നു. സംഭവങ്ങളും പേരുകളും ശരിയായി ചേർത്തെഴുതുക—

| ലിസ്റ്റ് 1. | ലിസ്റ്റ് 2. |
|---|---|
| ടക്കികളെ അമർച്ച ചെയ്യുന്നു. | മൊണ്ടേഗ് ചെംസ് ഫോർഡ് |
| സിന്ധാക്രമണം. | വില്യം ബൻറിങ്ക് പ്രഭു. |
| മോണ്ട് ഫോർഡ് റിപ്പോർട്ട്. | സർ ചാറത്സ് നെപ്പിയർ |

(b) താഴെ കൊടുത്തിരിക്കുന്നവയെ പൂരിപ്പിക്കുക. വിട്ട പോയ വാക്കുകൾ മാത്രം എഴുതുക—

1. തപാൽ സമ്പ്രദായം ഏർപ്പെടുത്തിയതാണ് ———വിൻെറ മറെറാരു ഭരണപരിഷ്ക്കാരം.
2. ഒന്നാം ലോകയുദ്ധച്ചെലവിലേക്ക് ഇൻഡ്യാഗവണ്മെൻറ് ———കോടി രൂപ സംഭാവനചെയ്തു.
3. 1919-ലെ ഭരണപരിഷ്ക്കാരങ്ങളുടെ പ്രവർത്തനം അന്വേഷിക്കുന്നതി———ൻെറ നേതൃത്വത്തിൽ പാർലമെൻറ് ഒരു കമ്മിഷൻ നിയമിച്ചു.

II. a. പേരു പറയുക;—

1. ഇൻഡ്യയിലെ ഒടുവിലത്തെ വൈസ്രോയി.
2, ചൈനായിലെ ഒന്നാമത്തെ ഇൻഡ്യൻ സ്ഥാനാപതി (Ambassador).

b. താഴെ പറയുന്ന സംഭവങ്ങളെ അവ നടന്ന കാലക്രമമനുസരിച്ചെഴുതുക;—

ജപ്പാൻകാർ നടത്തിയ കൽക്കത്താ വിമാനാക്രമണം,
ഇൻഡ്യയുടെ തലസ്ഥാനം മാററിയത്.
ശിപായി ലഹള.
ഒറീസ്സാ ക്ഷാമം,
നീപ്പാൾ യുദ്ധം.

III a. താഴെ കൊടുത്തിരിക്കുന്ന ഓരോ വിഭാഗത്തിൽനിന്നും ഓരോന്നിനെമാത്രം കുറിച്ചെഴുതുക;—

വിഭാഗം 1. ദത്താവകാശനിരോധനം (Doctrine of lapse) ബ്രഹ്മസമാജം, ഇന്ത്യവിടുക പ്രമേയം.

വിഭാഗം 2. മൺറോനയം, റൂസ്‌വെൽററിൻെറ നാലു സ്വാതന്ത്ര്യങ്ങൾ, ബെർലിൻ നിരോധനം.

വിഭാഗം 3. ഏകാത്മരാഷ്ട്രങ്ങൾ (Unitary States), ദ്വിമണ്ഡല ഭരണഘടന (Bicameral constitution), ചെങ്കുരിശു സംഘം (Red Cross Society).

b. ചോദ്യക്കടലാസിനോടുകൂടി തന്നിരിക്കുന്ന ഇന്ത്യയുടെ പടത്തിൽ താഴെ പറയുന്നവയിൽ ഏതെങ്കിലും ഒന്നടയാളപ്പെടുത്തുക:—

1. ഡൽഹൌസിപ്രഭു കൈവശപ്പെടുത്തിയ രാജ്യവിഭാഗങ്ങൾ.
2. ഇന്നത്തെ ഇന്ത്യൻ യൂണിയനിലെ പാർട്ട് ബി സ്റ്റേററുകൾ (Part B States).
3. പെഷവാർ, ചിത്രാൽ, ഝാൻസി, ജമ്മു, ദില്ലി, കാററ്മാണ്ഡോ, ഗോവാ, പോണ്ടിച്ചേരി.

വകുപ്പ് ഏ

IV. പൂർവ്വേന്ത്യാ സംഘത്തിൻെറ അവകാശപത്ര (Charter) ത്തിൽ 1813, 1833, 1853 എന്നീ കൊല്ലങ്ങളിൽ വരുത്തിയ ഭേദഗതികൾ ഏവ?

V. ഒന്നാം അഫ്ഗാൻ യുദ്ധത്തിനിടയാക്കിയ സംഭവങ്ങൾ ചുരുക്കിപ്പറയുക.

VI. ബ്രിട്ടീഷ്കാർ ഇന്ത്യയിൽ അനുവർത്തിച്ച വാണിജ്യ വ്യാവസായിക നയം (Fiscal policy) ഇന്ത്യയുടെ സാമ്പത്തിക അധഃപതനത്തിന് കാരണമാക്കിയതെങ്ങനെ?

VII. ഇന്ത്യാ യൂണിയൻെറ ഭരണഘടനയിലെ വ്യവസ്ഥകളേവ?

---

UNIVERSITY PRESS, TRIVANDRUM

# OUR PUBLICATIONS

**New, authoritative, fully illustrated and approved Text-books for Travancore—Cochin Schools for 1952-53 onwards.**

*By*

## K. M. JOSEPH M. A., (Columbia), K. JOSEPH CHACKO M. Sc., and K. J. JOSEPH M. Sc.

| ഫോറം | | വില രൂ. | ണ. |
|---|---|---|---|
| VI | അഭിനവ ഹൈസ്കൂൾ ഭൂമിശാസ്ത്രം III . . | 1 | 8 |
| ,, | ,, ഇൻഡ്യാചരിത്രം III . | 1 | 8 |
| ,, | ,, ഭൂലോകചരിത്രം III . | 1 | 12 |
| V | അഭിനവ ഹൈസ്കൂൾ ഭൂമിശാസ്ത്രം II . . | 1 | 8 |
| ,, | ,, ഇൻഡ്യാചരിത്രം II . | 1 | 8 |
| ,, | ,, ഭൂലോകചരിത്രം II . | 1 | 4 |
| IV | അഭിനവ ഹൈസ്കൂൾ ഭൂമിശാസ്ത്രം I . . | 1 | 4 |
| ,, | ,, ഇൻഡ്യാചരിത്രം . . | 1 | 4 |
| ,, | ,, ഭൂലോകചരിത്രം . . | 1 | 4 |
| ,, | അഭിനവ പ്രതിദിനശാസ്ത്രം I-Everyday Science (K. Joseph Chacko M. Sc.) | 1 | 0 |
| III | അഭിനവ മിഡിൽസ്കൂൾ ഭൂമിശാസ്ത്രം III . | 1 | 0 |
| ,, | ,, ഇൻഡ്യാചരിത്രവും സിവിക്സും III | 1 | 0 |
| ,, | EVERY STUDENT'S COMPLETE III FORM ENGLISH GUIDE by Author of the English Reader | 1 | 0 |
| II | അഭിനവ മിഡിൽസ്കൂൾ ഭൂമിശാസ്ത്രം . . | 0 | 12 |
| ,, | ,, ഇൻഡ്യാചരിത്രകഥകളും സിവിക്സും | 0 | 14 |
| I | അഭിനവ മിഡിൽസ്കൂൾ ഭൂമിശാസ്ത്രം . . | 0 | 12 |
| ,, | ,, കേരളചരിത്രകഥകളും സിവിക്സും | 0 | 14 |
| ,, | THE NEW INDIA ENGLISH GRAMMAR & COMPOSITION | 0 | 8 |
| ക്ലാസ്സ് 5 | അഭിനവ പ്രൈമറിസ്കൂൾ ഭൂമിശാസ്ത്രം III | 0 | 8 |
| ,, 5 | ,, പ്രകൃതിപാഠം II (K. J. Joseph M. Sc.) | 0 | 8 |
| ,, 4 | ,, ഭൂമിശാസ്ത്രം | 0 | 6 |
| ,, 4 | ,, പ്രകൃതിപാഠം I (K. J. Joseph M. Sc.) | 0 | 6 |
| ,, 3 | അഭിനവ പ്രൈമറിസ്കൂൾ ഭൂമിശാസ്ത്രം . | 0 | 6 |

**THE EDUCATIONAL BOOK DEPOT, COLUMBIA VILLA, PATTOM PALACE P. O., TRIVANDRUM.**